# നാഗപഞ്ചമം

## ഡോ സുവർണ നാലപ്പാട്ട്




നാലപ്പാട്ട് ബുക്സ്

## 1980കളുടെ തുടക്കത്തിൽ പ്രഗതി ത്രൈമാസികത്തില് പ്രസിദ്ധീകരിച്ചു വന്ന ലേഖനങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളത്.

നാഗപഞ്ചകം ലോകത്തിലെ ആദിമസംസ്കാരങ്ങളിലൂടെയുളള ഒരു സഞ്ചാരമാണ്. ഈജിപ്റ്റ്,ഇസ്രയേല്, സൈബീരിയ,ഫുണിഷ്യന്കഥകള്, ചൈന, അമേരിക്ക ,ഈസ്റ്റര്ഐലന്റ് മുതല് കേരളത്തിലെ തൊവരി എടക്കല്ല് ഗുഹാചിത്രങ്ങളെ വരെ സ്പര്ശിക്കുന്നത് കേരളത്തിലെ നാഗ വംശീയരുടെ (നാഗക്കാവുകളുടെ) സിംബലുകളിലൂടെയാണ്. കൃഷിയാണ് ജനതയെ പട്ടിണിയിടാതെ കാക്കുന്നത്. മരങ്ങളും വനങ്ങളുമാണ് ഭക്ഷണവും ഉപജീവനമാര്ഗ്ഗവും തരുന്നത്. ജലവിഭവങ്ങളും ജലസ്രോതസ്സുകളും നാടിന്റെ ജീവനാഡിയാണ്. പ്രകൃതിയെ സംരക്ഷിക്കാതിരുന്നാല് ഇനി വരുന്ന കാലത്ത് മനുഷ്യര്തമ്മില് ഭക്ഷണത്തിനും വെളളത്തിനും വേണ്ടിയാവും യുദ്ധം നടക്കുക. സ്വന്തം ചരിത്രവും പൈതൃകവും കാലാവസ്ഥയും, ഭൂപ്രകൃതിയുടെ പ്രത്യേകതകളുമറിയുന്നത് നമുക്ക് നമ്മുടെ തെറ്റുകള് തിരുത്താനും ഇനി അവ ആവര്ത്തിക്കാതിരിക്കാനും അടുത്തതലമുറക്ക് അതേ തെറ്റ് പറ്റാതെ കാക്കാനുമാണ്.വിദേശികളിവിടെ വന്നതിലല്ല,തെറ്റ്. അവര് വന്നപ്പോള് ഇവിടെയുളളവര് പരസ്പരം ഭിന്നിച്ച് വഴക്കിട്ട് അവരെ ഇവിടത്തെ മേലാളന്മാരാക്കിയതിലാണ്. അതുമനസ്സിലാക്കാതെ പുരോഗതിയുണ്ടാകയില്ല. സംസ്കാരത്തിന്റെ തനിമ നിലനിര്ത്തിക്കൊണ്ടുതന്നെ ,പാശ്ചാത്യശാസ്ത്രങ്ങളുടെ വളര്ച്ചയുടെ ഫലങ്ങളെ നമുക്ക് പ്രയോജനപ്പെടുന്ന രീതിയില് ഉപയോഗപ്പെടുത്താനുളള Infrastructure നമ്മളുണ്ടാക്കണം. അതിലാണ് നമ്മുടെ മനസ്സും ബുദ്ധിയും ഒരുമിച്ച് പ്രവര്ത്തിക്കേണ്ടത്. സ്വന്തം തെറ്റ് അറിഞ്ഞാലല്ലേ അതു തിരുത്താനാവൂ. സ്വന്തം ശക്തികളും ദൌര്ബല്യങ്ങളും അറിഞ്ഞ ജനതമാത്രമേ യഥാര്ത്ഥത്തില് സ്വതന്ത്രമാകുന്നുളളൂ.അത്തരമൊരു ജനതക്കു മാത്രമേ മാനുഷരെല്ലാരുമൊന്നുപോലെ വാഴുന്ന ,കളളവും ചതിയുമില്ലാത്ത, കൊലയും കൊളളയും കളളപ്പറയുമില്ലാത്ത,അഴിമതിവിമുക്തമായ ഒരു മാവേലിനാടിനെ സങ്കല്പിക്കാന്കൂടി കഴിയൂ.അത്തരമൊരു മാവേലിനാടിന്റെ പുനര്സൃഷ്ടിയാവട്ടെ ഈ ചരിത്രപഠനത്തിന്റെ ആത്യന്തികഫലമെന്ന് മനസ്സുകൊണ്ട് ആഗ്രഹിക്കുന്നു.പ്രാര്ത്ഥിക്കുന്നു. ലോകമെമ്പാടുമുളള നാഗക്കാവുകളുടെ സംരക്ഷണം പ്രകൃതിയുടേയും കൃഷിയുടേയും സംരക്ഷണം കൂടിയാണ്.

ഉള്ളടക്കം

“ലോകത്തിലാകെ ഒരുഭാഷയും ഒരു വ്യാകരണവുമാണ് ആദിയിലുണ്ടായിരുന്നത്. “ 1975 ല് ആര്ഷജ്ഞാനം വായിക്കുമ്പോള് ആ വാചകം എന്റെ ഉള്ളില് തറഞ്ഞുനിന്നു. കാലചരിത്രത്തില് മനുഷ്യന് കെട്ടിയ അതിരുകള്ക്ക് യാതൊരു വിലയുമില്ലെന്ന സന്ദേശം പാവങ്ങളുടെ കര്ത്താവ് മറ്റൊരുവിധത്തില് പറഞ്ഞുതരുന്നതല്ലേ , ആര്ഷജ്ഞാനത്തിലെ ഈ വാചകവും.

പ്രപഞ്ചത്തെ മുഴുവനും ഗവേഷണവിധേയമാക്കുന്നതിന് ചില പരിമിതികളുണ്ട്. വിവിധഭാഷകളില് പരിജ്ഞാനം ,വിവിധസംസ്കാരധാരകളോടു പരിചയം ,ഭൂമിശാസ്ത്രപരമായ അറിവ്,സംസ്കൃതവും പ്രാകൃതവുമായ മാനവജീവിതാദ്ധ്യായങ്ങളില് ഉള്ക്കാഴ്ച –ഒരു ചുരുങ്ങിയ മനുഷ്യായുസ്സില് ഇതെല്ലാം ആര്ജ്ജിച്ചെടുക്കുക പ്രയാസമാണ്. ഇനി സാധിച്ചാലും ,താനാര്ജ്ജിച്ച ജ്ഞാനം മറ്റുള്ളവരോടു പങ്കിടാന് കൈവശമുള്ള ഭാഷയുടെ അപൂര്ണ്ണത, ആ ഭാഷ മനസ്സിലാവാത്ത സഹജീവികളോടു സംവദിക്കാനുള്ള ബുദ്ധിമുട്ട്.

ഇനു ഭാഷയതപൂര്ണ്ണമിങ്ങഹോ വന്നിടും പിഴയുമര്ത്ഥശങ്കയാല്. ഈ പരിമിതികളൊക്കെയറിഞ്ഞിട്ടും ആ കര്മ്മത്തിനൊരുങ്ങുകയെന്നുവെച്ചാല്, ആ കര്മ്മം ഒരു ജീവിതയജ്ഞമാണെന്നര്ത്ഥം. ഇതൊരു ഉള്വിളിയുടെ ഫലമാണെന്ന് അര്ത്ഥം. മനുഷ്യനും ഭൂമിയും സൌരയൂഥങ്ങളും ബ്രഹ്മാണ്ഡവും പിറന്ന നാളെന്നൊന്നുണ്ടെങ്കില്, അതിലേക്കുള്ള ഒരു സഞ്ചാരം. സംസ്കാരത്തിന്റെ ശ്രീലകങ്ങളിലൂടെ,കാലത്തിന്റെ ഇടനാഴികളിലൂടെ ഒരു തീര്ത്ഥയാത്ര.

പുറംകാഴ്ചകളില്നിന്ന് കണ്ണിനെ പിന് വലിച്ച് അകത്തേക്കു ചുഴിഞ്ഞുനോക്കുന്ന ഒരാള് അവനവന്റെ ആത്മാവിനെ ഖണ്ടെത്തിയശേഷം നിര്വ്വാണസുഖത്തിലിരുന്നാല് മതിയോ. തനിക്കുണ്ടായ അനുഭവം മറ്റുള്ളവരുമായി പങ്കിട്ട് അവരേയും ഉണര്ത്തേണ്ടതല്ലേ .ആ ചുമതല സ്വധര്മ്മമായി ഏറ്റെടുക്കേണ്ടതല്ലേ. ധര്മ്മമനുഷ്ഠിക്കാന് ആത്മാവിന് ഒരു ശരീരം കൂടിയേ തീരൂ. ബ്രഹ്മത്തിന് പ്രകൃതി കൂടിയേ തീരൂ. അകത്തേക്കു തിരിഞ്ഞ കണ്ണ് ഒരു ധര്മ്മമനുഷ്ഠിക്കണമെങ്കില്, പുറത്തേക്കുകൂടി തിരിച്ചേ പറ്റൂ. ഈ പുസ്തകം ആ ധര്മ്മനിര്വ്വഹണം കൂടിയാണ്. ഇതിലെ ചില ഗവേഷണപ്രബന്ധങ്ങളില് ,വാക്കുകള് മുന്നിലേക്കും പിന്നിലേക്കും വായിക്കുന്ന രീതി അവലംബിച്ചിട്ടുണ്ട്. വൈദികഗണിതത്തിലും ഋഗ്വേദപാഠക്രമത്തിലും ,സംഗീതത്തിലും ,വ്യാകരണത്തിലും പതിവുള്ള ഈ രീതി തികച്ചും ഭാരതീയമാണ്.ലോകത്തില് എത്രയോ സംസ്കാരങ്ങള് വളര്ന്നുവന്നു,നാമാവശേഷമാവുകയും ചെയ്തു. ഭാരതീയസംസ്കാരത്തിന് ഇതരസംസ്കാരങ്ങളില്നിന്ന് സവിശേഷമായി ഒരു പ്രത്യേകതയുള്ളത് ,പുരാതനസംസ്കാരങ്ങളില് ജീവനോടെ അവശേഷിക്കുന്ന ഒരേ ഒരു സംസ്കാരമാണിത് എന്നതാണ്. ദൈനന്ദിനാചാരങ്ങളിലും കലകളിലും സാഹിത്യത്തിലുമായി പഴമയുടെ തനിമ ഇന്നും നാം പുലര്ത്തുന്നു.ഭൂമിയുടെ ഇതരഭാഗങ്ങളില് ജീവിക്കുന്ന ജിജ്ഞാസുക്കള് തങ്ങളുടെ പ്രാക്തനസംസ്കാരത്തിന്റെ വേരുകള് തേടുമ്പോള്, ഇന്നും തിരിയുന്നത് ഭാരതത്തിലേക്കാണ്. പിരമിഡ്സുകളുടെ ഘടനാരഹസ്യവും മാതൃദേവിയുടെ ആരാധനാക്രമവും , പ്രാക്തനശാസ്ത്രങ്ങളുടെ ഉത്ഭവവും ഭാരതത്തിന്റെ മണ്ണില്, ഇന്നും ജീവിച്ചിരിക്കുന്ന മതമാണ്.

നിര്വ്വാണത്താമരമൊട്ടുവിടര്ത്തിയ പ്രശാന്തഹൃദയമാണ് ശാസ്ത്രത്തിന്റേയും കലയുടേയും ഇരിപ്പിടം. ദുഃഖമാകുന്ന സൂര്യാതപമേറ്റാലേ,ആ പത്മം വിരിയൂ. നാട്യശാസ്ത്രത്തില് ഭരതമുനി പറയുന്നു, ഭാരതഭൂമി കര്മ്മഭൂമിയാകയാല്, അവിടെയാണ് ദുഃഖമുള്ളതെന്ന്. ദുഃഖിതമായ ഈ നിര്വ്വാണഭൂമിയില്നിന്ന് കലയും ശാസ്ത്രവും പ്രവഹിക്കുന്നു.

പ്രപഞ്ചത്തിലെവിടെത്തിരിഞ്ഞാലും ആകെയൊന്നാകെയൊന്ന് എന്ന് മന്ത്രിച്ച് പരസ്പരം പിടിച്ചുപൂട്ടുന്ന ദിനരാത്രങ്ങളെപ്പോലെ അദ്വൈതത്തിന്റെ പഞ്ചമശാന്തിരാഗമേ കേള്ക്കാനുള്ളൂ,കാണാനുമുള്ളൂ. എന്നിട്ടും ഭാഷകളുടേയും മതങ്ങളുടേയും നിറങ്ങളുടേയും രാഷ്ട്രീയങ്ങളുടേയും ചേരിതിരിവുകളിലാണ് മനുഷ്യര് രമിക്കുന്നതായി കാണുന്നത്. ഉള്ളിന്റെയുള്ളില് മറഞ്ഞിരിക്കുന്ന അദ്വൈതസ്രോതസ്സിനെ അന്വേഷിച്ചുകണ്ടെത്തേണ്ടത് , ഈ യുഗത്തിന്റെ ആവശ്യമാണ്. പരസ്പരം നോവിച്ചു മത്സരിച്ചു വിനോദിക്കുന്നതില് രസം കാണുന്ന ആധുനികലോകത്തിലെ മനുഷ്യന്, ആ മൂലസ്രോതസ്സിലെ അമൃതജലം പുതിയൊരു ജന്മം കൊടുത്തേക്കാം. അതിന്നായി മാത്രം ,ഒരു ജീവമന്ത്രത്തിന്റെ വിശുദ്ധിയോടെ ഈ നാഗപഞ്ചമം പാടുന്നു. (സുവര്ണ്ണ നാലപ്പാട്ട്.)

- ഊര്ദ്ധ്വമൂലം, അധഃശാഖം

ആദിയില് പ്രപഞ്ചമുണ്ടായത് ഒരേ സ്രോതസ്സില്നിന്നാണ്. ഏകമായ സ്രോതസ്സില്നിന്ന് എല്ലാം ഉത്ഭവിച്ചതിനാല്, ഏകത്തിന്റെ വംശപരമ്പരയായി എല്ലാ ചരാചരങ്ങളുമുണ്ടായി എന്ന സര്വ്വേശ്വരവാദമാണ് പ്രാക്തനവര്ഗ്ഗക്കാരിലെല്ലാം ആദ്യം നില നിന്നിരുന്നത്. കൃത,ത്രേതാ,ദ്വാപരയുഗങ്ങളിലെല്ലാം സര്വ്വേശ്വരവാദത്തിന് പ്രചുരപ്രചാരമുണ്ടായിരുന്നു. ദ്വാപരാവസാനത്തോടെ പ്രകടമായ ഏകേശ്വരവാദം ഉണ്ടായി. ഭാരതത്തില് ശ്രീകൃഷ്ണഭക്തിപ്രസ്ഥാനങ്ങളുരുവെടുത്തു. ഇത് , ഏഷ്യയുടെ പടിഞ്ഞാറെ അററത്തേക്ക് വ്യാപിച്ച് യഹൂദമതമായി രൂപം മാറി.

ഇതുമാത്രമാണ് ഈശ്വരനെന്ന് ഒരാള് ഒന്നിനെ ചൂണ്ടി പറയുമ്പോള്, സ്വതന്ത്രചിന്താഗതിയുള്ള മനുഷ്യന് അല്ല, മറ്റൊന്നാവാം എന്ന് പറയുന്നു. അങ്ങനെ വ്യക്തിഗതമായ അനേകം ഭിന്നാഭിപ്രായങ്ങളുണ്ടാവുന്നു. ഈ അഭിപ്രായഭിന്നത കൊണ്ടും ,ഇഷ്ടദേവതാനിഷ്ഠകൊണ്ടും ഭക്തിമാര്ഗ്ഗക്കാരായ ഏകേശ്വരവാദികളെല്ലാം പരസ്പരം കലഹിക്കാനിടവരുന്നു. ഭിന്നമായ ഏകേശ്വരനില് വിശ്വസിക്കുന്നവരായ നിരവധി മതക്കാരെ മൂലസ്രോതസ്സായ ഏകബ്രഹ്മത്തിലേക്ക് അടുപ്പിക്കാനും എല്ലാത്തിലും ഈശ്വരനുണ്ടെന്ന് മനസ്സിലാക്കിക്കാനും അദ്വൈതത്തിനേ കഴിയൂ. പ്രാചീനഭാരതീയരും ഫിണീഷ്യരും ദ്രാവിഡരും ആഫ്രിക്കന് ബാബിലോണിയന് അറ്റ്ലാന്തിയന് വംശജരും സര്വ്വേശ്വരവാദികളായിരുന്നു.




ചിത്രം 1.

വിഭിന്നമനുഷ്യര് തമ്മിലുള്ള സ്പര്ദ്ധ ഇന്ന് ഒരു പുതിയ അദ്വൈതത്തിന്റെ ആവശ്യകതയെ ഊന്നിപ്പറയുന്നു. ഏകേശ്വരവാദി പറയുന്നു: ഒരേ ഒരീശ്വരനേയുള്ളു .ഈ വഴി പിന്തുടര്ന്നാല് മാത്രമേ മോക്ഷം ലഭിക്കൂ.

സര് വ്വേശ്വരവാദി പറയുന്നു: ഈശ്വരന് മാത്രമേയുള്ളൂ,മറ്റൊന്നുമില്ല.എല്ലാം അവനാണ്. എല്ലാ വഴിയും അവനിലേക്കു തന്നെ നയിക്കുന്നു.

പുനര്ജന്മങ്ങളിലും അവതാരങ്ങള്ിലും ഈ ദുഃഖപ്രപഞ്ചമാണ് തരുന്നതെന്ന വിശ്വാസത്തിലും പ്രാക്തനവര്ഗ്ഗക്കാര് തമ്മില് യോജിപ്പുണ്ട്. പൂര് വ്വികര് പുനര്ജ്ജനിക്കുന്ന ആത്മാക്കളാണെന്ന വിശ്വാസം സര് വ്വേശ്വരാരാധനയുടെ ഒരു ബാഹ്യലക്ഷണമായ പിതൃപൂജയില് കാണാം. വംശപിതാവായ ഒരു മഹാനില് ഏകേശ്വരവാദികള്ക്കും വിശ്വാസമുണ്ട്. ആദിമസ്രോതസ്സായ ബ്രഹ്മത്തില് നിന്നുത്ഭവിച്ച ഓരോ പ്രപിതാമഹനും ബ്രഹ്മസംഭവനാണ്, സര് വ്വേശ്വരവാദിക്ക്.ഓരോ വ്യക്തിയിലും ബ്രഹ്മതേജസ്സുണ്ടെന്ന അറിവാണ് അവരുടെ ആത്മവിശ്വാസത്തിനു കാരണം.അവര്ക്കിടയില് പാപികളില്ല. ബ്രഹ്മചൈതന്യമേ ഉള്ളൂ.മറഞ്ഞിരിക്കുന്ന ബ്രഹ്മചൈതന്യത്തെ പ്രചോദിപ്പിച്ച് പുറത്തു പ്രകടമാക്കലാണ് ഓരോ വംശപിതാവിന്റേയും വ്യക്തിയുടേയും ധര്മ്മം. സർവ്വേശ്വരവാദിക്ക്, ഇക്കാരണത്താല് ,ഓരോ വ്യക്തിയും ഓരോ രക്ഷകനാണ്. രക്ഷകനെന്ന വാക്കിന്റെ അര്ഥം സർവ്വേശ്വരവാദിക്കും ഏകേശ്വരവാദിക്കും വ്യത്യസ്തമാണ്. സർവ്വേശ്വരവാദികളായ പ്രാക്തനജനസമൂഹങ്ങള്ക്കിടയില്, പിതൃപൂജയുടെ ഒരു ഭാഗമായി നിലനിന്ന ഒരു ആരാധനാ സമ്പ്രദായമാണ് പ്രകൃതിയുടെ ഉര് വ്വരതയോടു ബന്ധപ്പെട്ട നാഗാരാധന.

- **മഹാഭാരതത്തിലെ നാഗവംശം.**

സ്വവംശത്തില്പിറന്നവരെത്തന്നെ അനാവശ്യമായ സ്പര്ദ്ധയുടെ ഫലമായി കൊന്നൊടുക്കേണ്ടിവരിക എന്നത് നാഗവംശീയരുടെ ഒരു ശാപമാണ് .മഹാഭാരതം ആരംഭിക്കുന്നത് കുരുപാണ്ഡവരുടേയും വ്യാസന്റേയും വംശമായ നാഗങ്ങളുടെ സംക്ഷിപ്തചരിത്രത്തോടുകൂടിയാണ്. നാഗവംശജനായ പരാശരന്റെയും മത്സ്യകന്യയായ സത്യവതിയുടേയും പുത്രനായ വ്യാസന്റെ സന്തതിപരമ്പരകളാണ് കൌരവപാണ്ഡവന്മാര്. അവരുടെ വംശത്തിലാണ് ജനമേജയജനനം. ജനമേജയന്റെ പേരോടുകൂടി പണ്ടുണ്ടായിരുന്ന ഒരു രാജാവിന്റേയും അദ്ദേഹത്തിന്റെ പുരോഹിതനായ വേദന്റെ ശിഷ്യന് ഉത്തങ്കന്റേയും കഥ പറയുന്ന വ്യാസന്, ഉത്തങ്കന് കണ്ട നാഗലോകവും തക്ഷകനോട് ഉത്തങ്കനുണ്ടായ വൈരാഗ്യവും വര്ണ്ണിക്കുന്നു.ശ്രുതശ്രവസ്സ് എന്ന മഹര്ഷിയായി വേദനും ,അദ്ദേഹത്തിന്റെ സോമശ്രവസ്സെന്ന മകനായി ഉത്തങ്കനും പുനര്ജ്ജനിച്ചു. സോമശ്രവസ്സിന്റെ അമ്മ നാഗകന്യകയാണ്. ഈ സോമശ്രവസ്സാണ് ജനമേജയരാജാവിന്റെ പുരോഹിതനായത്. നാഗങ്ങളെ കൊന്നൊടുക്കുന്ന സര്പ്പസത്രം നടത്തുന്ന രാജാവും പുരോഹിതനും നാഗവംശീയര് തന്നെയാണ്.കുരുപാണ്ഡവരും പരസ്പരം യുദ്ധംവെട്ടി നശിച്ചതില്നിന്ന് വ്യത്യസ്തമല്ല, നാഗഗണങ്ങളെ മുച്ചൂടും നശിപ്പിക്കുന്ന ജനമേജയന്റെ സര്പ്പസത്രം.

കശ്വപപ്രജാപതിക്ക് കദ്രുവിലുണ്ടായ സര്പ്പസുതന്മാരില് ജ്യേഷ്ഠനായ ശേഷന് ,വിനതാസുതനായ സുപര്ണ്ണന് തന്റെ ഭ്രാതാവാണെന്ന് അറികയാല് മത്സരത്തിലോ യുദ്ധത്തിലോ താല്പര്യമില്ലാത്തവനായി ,തപസ്വിയായി ധര്മ്മിഷ്ഠനായി ,ശമിയായി,ലോകഹിതകാരിയായി ഭൂമണ്ഡലത്തെ ചലിപ്പിക്കാതെ തന്റെ ശിരസ്സിനാല് താങ്ങിക്കൊണ്ട് വിഷ്ണുതല്പമായിത്തീര്ന്നു. ശമണനും ജിനനുമായ ആജ്യേഷ്ഠദേവന്റെ കാലടികളെ പിന്തുടര്ന്ന രാജപുത്രന്മാര് ജിനന്മാരും ബുദ്ധന്മാരുമായിത്തീര്ന്നു.മറ്റുള്ളവര് കലഹപ്രിയരായി സ്വവംശഘാതകരുമായി. അമ്മയുടെ തെറ്റുകൊണ്ടാണ് നാഗങ്ങള് കലഹിക്കാനിടയായത്. അമ്മയുടെ ശാപം കൊണ്ടാണ് അവര് സര്പ്പസത്രത്തില് ദഹിച്ചതും. കുന്തിയുടെ തെറ്റ് കര്ണ്ണാര്ജ്ജുനന്മാരെ ബദ്ധവൈരികളാക്കി.ഗാന്ധാരീശാപം യാദവകുലവും ഒടുക്കി. ചരിത്രം സദാ ആവര്ത്തിച്ചുകൊണ്ടേയിരുന്നു.

വംശരക്ഷകനായ ഒരവതാരത്തെ നാഗങ്ങള് പ്രതീക്ഷിക്കുന്നത് നാം മഹാഭാരതത്തില് കാണുന്നു,സര്പ്പസത്രകാലത്ത് വാസുകി ,ഐരാവതം,മുതലായ നാഗങ്ങള് ധര്മ്മാലോചന നടത്തി. അപ്പോള്,ഏലാപുത്രനെന്ന നാഗം ദുഷ്ടനാഗങ്ങളെ നശിപ്പിക്കാനും ധര്മ്മിഷ്ഠരെ സംരക്ഷിക്കാനുമാണ് മാതൃശാപം ബ്രഹ്മദേവന് തടുക്കാഞ്ഞതെന്നും,യായാവരവംശജനായ ജരത്കാരുവിന് വാസുകിയുടെ സഹോദരിയെ വിവാഹം ചെയ്തുകൊടുത്താല് അവളുടെ പുത്രന് ധര്മ്മനാഗങ്ങളെ സംരക്ഷിക്കുമെന്നും പ്രവചിച്ചു. വാസുകീസഹോദരിയായ

മനസയും (മാനസ,രേണുക എന്നും ഇവള്ക്ക് പേരുണ്ട്) യായാവരവംശജനായ ജരത്കാരുവും തപസ്സുകൊണ്ട് ജര ബാധിച്ച സ്വഛമാനസരാണ്.അതിനാലവരെ രണ്ടുപേരേയും ജരത്കാരു എന്നു വിളിക്കുന്നു. പത്മനാഭസഹോദരിയായ ശിവയില് ശിവനുണ്ടായ കുമാരനെപ്പോലെ ഒരു രക്ഷകനാണ് ജരത്കാരുവിനും ജരത്കാരുവിനും ജനിച്ച ആസ്തികനെന്ന പുത്രന്. മഹാഭാരതകാലത്ത് വംശരക്ഷകനായി പിറക്കുന്നത് കൃഷ്ണനാണ്. തപസ്വികളായി വ്രതനിഷ്ഠരായി സ്വഛമാനസരായി കഴിഞ്ഞിട്ടാണ് ദേവകീവസുദേവന്മാര്ക്ക് ഈ രക്ഷകപുത്രനെ ലഭിക്കുന്നത്. നാഗകന്യയുടെ പുത്രനായ ആസ്തികന് ബ്രാഹ്മണനാണെന്ന് വ്യാസന് ആദ്യമേ നമ്മെ ധരിപ്പിക്കുന്നുണ്ട്.

അസിതന്,സുനീഥന്,ആസ്തികനെന്നിവരെ സ്മരിച്ചാല് അഹിഭയം തീണ്ടുകയില്ലെന്ന് മഹാഭാരതത്തിലുണ്ട്. അസിതനായ കൃഷ്ണന് വ്യാസനാണ്. സുനീഥന്,കാശിരാജവംശജനും ശൌനകബന്ധുവും പുരൂരവസ്സിന്റേയും നഹുഷന്റേയും പരമ്പരയിലുള്ളവനുമാണ്. ഇവരെല്ലാവരും വിശ്വാമിത്രപുത്രനായ ഋഷഭനും നാഗങ്ങളാണെന്ന് വ്യാസവചനം. രക്ഷകനായ കൃഷ്ണന്റെ ജ്യേഷ്ഠദേവനായി ശേഷനാഗം അവതരിക്കുന്നതും അദ്ദേഹം യുദ്ധത്തില്നിന്ന് ഒഴിഞ്ഞുനില്ക്കുന്നതും വ്യാസന് ചിത്രീകരിക്കുന്നത് ആവര്ത്തനോത്സുകമായ കാലചക്രത്തിന്റെ പ്രത്യേകത കാണിക്കാനും കൂടിയാണ്. അത് ശേഷന്റെ പൂര്വ്വജന്മവാസനയാണ്.

- പ്രകൃത്യാരാധന

ഈശാവാസ്യമിദം സര് വ്വം എന്ന സര് വ്വേശ്വരവാദത്തിന്റെ ഒരു ഭാഗമായിട്ടാണ് പഞ്ചഭൂതാത്മകമായ പ്രകൃതിയെ ആരാധിക്കുന്നത്. പ്രാക്തനജനസമൂഹങ്ങള് പ്രകൃതിയെ ആരാധിച്ചത് അനുഗ്രഹദായിനിയായ പ്രകൃതിയില്നിന്ന് വീണ്ടും വീണ്ടും അനുഗ്രഹങ്ങള് ലഭിക്കണമെന്ന മോഹംകൊണ്ടോ ,പ്രകൃതി ക്ഷോഭിച്ചാല് തങ്ങളെ ഒററയടിക്ക് ഭൂമിയില്നിന്ന് തുടച്ചുനീക്കുമെന്ന ഭയംകൊണ്ടോ ആയിരിക്കണമെന്നാണ് ആധുനികകാലത്തെ ചരിത്രകാരന്മാര് വിചാരിക്കുന്നതും കുട്ടികളെ പഠിപ്പിക്കുന്നതും.മോഹവും ഭയവുമുള്ളവര് അന്നും ഇന്നും ഉണ്ട്. പക്ഷേ ,മോഹത്തേക്കാളും ഭയത്തേക്കാളും ശക്തവും സ്വാഭാവികവുമായ മറ്റൊരു കാരണം പ്രകൃത്യാരാധനക്കു പിന്നിലുണ്ടെന്ന് വ്യക്തമാണ്. പിറന്നുവീഴുന്ന ശിശുവിന് പ്രകൃതി അനുഗ്രഹദായിനിയോ സംഹാരരുദ്രയോ ആണെന്നറിവില്ല. അത് ,പിന്നീട് അനുഭവത്തില്നിന്നും ശ്രുതിയില്നിന്നും നേടിയെടുത്ത അറിവാണ്. പിറന്നുവീണ ശിശു പ്രകൃതിയെ അറിയുന്നതും അതിനോടു പ്രതികരിക്കുന്നതും അത്ഭുതത്തോടുകൂടിയാണ്. പുതിയപുതിയ കാഴ്ചകളും അറിവുകളും തരുന്ന വിസ്മയം. പ്രാക്തനമനുഷ്യന്റെ പ്രകൃത്യാരാധനയുടെ ആദിമസ്രോതസ്സും ഈ സ്വാഭാവികവിസ്മയമാണ്.അമ്മ അടിക്കുമെന്ന ഭയമോ ,അമ്മ തഴുകുമെന്ന മോഹമോ ഉദിക്കുന്നതിനുമുമ്പ്, അമ്മയുടെ നിറവും മണവും നാദവും കണ്ടും കേട്ടും അനുഭവിച്ചും വിസ്മയിച്ചും അവളെ ആരാധിക്കുന്ന ശിശുവാണ് പ്രാക്തനമനുഷ്യന്. വിസ്മയം കുറുന്ന ആദിമഋഷിയുടെ നാവിലാണ് ആദ്യത്തെ വേദമന്ത്രം ജനിച്ചത്. അതുകൊണ്ടാണ് കാ എന്ന ചോദ്യത്തെ പ്രജാപതിയായി വേദം അവതരിപ്പിച്ചത്. ആര്,എന്ത് എന്ന ചോദ്യമാണ് വൈദികമായി ആദ്യപ്രജാപതി. ആ ചോദ്യത്തിലെ വിസ്മയവും വിചാരവും ജിജ്ഞാസയും അതിനുള്ള ഉത്തരമായി പരിണമിക്കുമപോഴാണ് ജ്ഞാനം ജനിക്കുന്നത്. കാദിവിദ്യയായാലും കകാരരൂപാ കല്യാണി എന്ന ആരാധനാരൂപമായ സ്തുതിയായാലും അങ്ങനെ ഉണ്ടായി. പ്രപഞ്ചമാതൃകകളെന്ന കല്പനയും അങ്ങനെ ഉത്ഭവിച്ചു. നാല്വദളമുള്ള (ചതുര്മുഖമായ)താമരരൂപം ആണ് സിന്ധുലിപിയിലെ കകാരം .ഇതാണ് പിന്നീട് ബ്രാഹ്മിലിപിയിലെ കകാരമായത്.

കകാരംപ്രപഞ്ചരൂപമാണ്.സൂര്യപുത്രന്മാരായ ഇരട്ടനാഗങ്ങളെന്ന അശ്വിനീദേവന്മാരും ഈ അക്ഷരത്തിലൊതുങ്ങുന്നു .




ചിത്രം 2.

ആകാശം,അഗ്നി,വായു,ഭൂമി,ജലമെന്നീ പഞ്ചഭൂതങ്ങളെ ഈ അക്ഷരങ്ങള് സൂചിപ്പിക്കുന്നു.മൂന്നുവൃത്തം വരച്ചാല് ആകാശമണ്ഡലം,ഒരു ത്രികോണം വരച്ചാല് അഗ്നിമണ്ഡലം,ചതുരം വരച്ചാല് ഭൂമണ്ഡലം അര്ദ്ധചന്ദ്രാകൃതിയോ പത്മമോ വരച്ചാല് ജലമണ്ഡലം,ഷഡ്കോണം വരച്ചാല് വായുമണ്ഡലം .ഇങ്ങനെ പഞ്ചഭൂതമണ്ഡലങ്ങളെ ജ്യാമിതീയചിത്രലിപിയിലാണ് ഭാരതീയര് ആദ്യം എഴുതിയിരുന്നത്. പ്രകൃതി ഓരോ ശിശുവിലും കാ എന്ന ചോദ്യം ഇന്നും ഉണര്ത്തുന്നുണ്ട്.താന്ത്രികചിത്രലിപികള് അതേ ചോദ്യം ഓരോ ജിജ്ഞാസുവിലും ഉണര്ത്തുന്നു. ഒമ്പതു ത്രികോണങ്ങള് ചേര്ത്തുവെച്ചാല് ,ചിദഗ്നികുണ്ഡമായി.(cosmic fire).ചിദഗ്നികുണ്ഡസംഭൂതയായ ശ്രീലളിതാപരമേശ്വരിയെ ,സാക്ഷാത് ആദിപരാശക്തിയായി സാധകനറിയുന്നതും ഈ പ്രകൃതിശക്തിരൂപത്തിലാണ്. കകാരത്തില്, ഇരുവശത്തേക്കും 90 ഡിഗ്രിയില് തിരിച്ചുവെച്ച രണ്ടു നാഗക്കെട്ടുകളുണ്ട്. പ്രപഞ്ചത്താല് മറയ്ക്കപ്പെട്ട് ആദിപരാശക്തിയെ ദര്ശിക്കാന് ഈ നാഗക്കെട്ടുകളള്ക്കിടയിലെ കേന്ദ്രബിന്ദുവിലൂടെ കടന്നേ പറ്റൂ. പ്രപഞ്ചശരീരത്തിന്റെ ദക്ഷിണഭാഗമായ സൂര്യനും വാമഭാഗമായ ചന്ദ്രനും ഒരു പാശരൂപത്തില് കൂട്ടിച്ചേര്ക്കപ്പെട്ടാല്, ഇരട്ടനാഗം പിണഞ്ഞു കിടക്കുന്ന ചിഹ്നമായി.ഇതാണ് ദേവി കയ്യിലെടുത്ത പാശചിഹ്നം.

ലാറ്റിനില് ആല്ഫ എന്നും ഹിബ്രുവില് അലെഫ് എന്നും പറയുന്ന ചിഹ്നം നോക്കുക. അല് എന്നും അപ്പ് എന്നും രണ്ടു വാക്കുകളെ രണ്ടു ഭാഷകളില് ജലപര്യായമായി ഉപയോഗിക്കുന്നുണ്ട്,ഇന്നും.ഈ രണ്ടു വാക്കും ചേര്ന്ന വാക്കാണ് ആല്ഫ. ജലസമൃദ്ധയായ ഭൂമി തന്റെ പുത്രനായ മനുഷ്യനെ സദാ തന്റെ പാശത്തില് ബന്ധിച്ചുനിര്ത്തിയിരിക്കയാണ്. സംസാരസാഗരജലമെന്നോ, കാരണജലമെന്നോ വിളിക്കാവുന്ന ആദിമജലമാണ് ഇവിടെ ആല്ഫ . ഈ ജലമണ്ഡലത്തില് നിന്നു മുക്തിനേടാന് വാമദക്ഷിണരൂപങ്ങളില് അതിനെത്തന്നെ തിരിച്ചിട്ടാല് മതിയെന്ന് ,കകാരലിപിയിലൂടെ ഋഷി നമ്മോടു പറയുന്നു. ആല്ഫയെ ഊര്ദ്ധ്വരേതസ്സായി തിരിച്ചിട്ടാല് ,അന്തര്മുഖനായ ഋഷിയെ സൂചിപ്പിക്കുന്ന ഋകാരമായി.

കകാരവും ഋകാരവും കൃഷ്ണശബ്ദത്തിലുണ്ട്. അനന്തനിലൊളിഞ്ഞിരിക്കുന്ന ഋഷഭനും വര്ഷകനുമായ വംശപിതാവിനേയും കാരണജലോപരി പള്ളി കൊള്ളുന്ന വിഷ്ണുവിനേയും പ്രാപഞ്ചികതയില്നിന്ന് മുക്തി തരുന്ന മാര്ഗ്ഗത്തേയും ആ മധുവിദ്യ നമുക്കു നല്കുന്ന ഇരട്ടനാഗങ്ങളായ അശ്വിനികുമാരന്മാരേയും ഈ ചിത്രലിപി സംവദിക്കുന്നു. കകാരത്തിന്റെ ആദിമരൂപമായ നാലുദളമുള്ള താമര ഇന്ത്യയിലും ഈജിപ്തിലും ബുധന്റെ ഇരിപ്പിടമായി കരുതിയിരുന്നു. മോഹഞ്ജോദാരോവില്നിന്ന് കിട്ടിയ പുരോഹിതപ്രതിമയുടെ ഉടുപ്പില് ആകാശമണ്ഡലത്തെ പ്രതിനിധീകരിക്കുന്ന മൂന്നു വൃത്തങ്ങള് കാണുന്നതിനാല് ആ വ്യക്തി ഋഷിയാണെന്നു വരുന്നു. ഇത് ശ്രീവത്സചിഹ്നത്തിന്റെ മുന്നോടിയുമാണ്. പ്രപഞ്ചോല്പത്തിക്കു കാരണഭൂതമായ സകലവും കകാരത്തിലടങ്ങിയിരിക്കുന്നു. അത് ആദ്യത്തെ വ്യഞ്ജനാക്ഷരമാണ്. അലെഫ് എന്ന് ഹിബ്രുവിലെഴുതുന്നത് % എന്നാണ്. ബ്രാഹ്മിയിലെ അകാരം ,ഫുണിഷ്യന്മാരുടെ അകാരം എന്നിവ പരസ്പരം തിരിച്ചിട്ട ഒരേ അക്ഷരമാണ്.ഇതില്നിന്നാണ് ഇംഗ്ലീഷിലെ A എന്ന അക്ഷരമുണ്ടായത്. ബ്രാഹ്മി,ഫുണിഷ്യന് അകാരങ്ങളെ ചേര്ത്തുവെച്ചാല്, ബ്രഹ്മത്തിലേക്കുള്ള ഹിരണ്മയപാത്രത്തിന്റെ ദ്വാരം നമുക്ക് മുന്നില് തുറക്കും. ഇരട്ടനാഗങ്ങളിലെ ഒന്ന് ബ്രാഹ്മിലിപി എഴുതുന്ന ബ്രാഹ്മണനും മറ്റൊന്ന് ഫുണീഷ്യന് ലിപി എഴുതുന്ന ഫണീശ്വരനുമായി പ്രത്യക്ഷപ്പെ

ട്ടം .ഒരമ്മക്ക പിറന്ന ഇരട്ടക്കുട്ടികള്.




ചിത്രം 3.

ഹിബ്രുവിന്റെ അലെഫ് ഈ ലിപിയില്നിന്നുണ്ടായത് എങ്ങനെയെന്ന് ചിത്രങ്ങളില്നിന്നുകാണാം.അശ്വിനിയുടെ ആദ്യാക്ഷരമായ അകാരത്തില്നിന്ന് ഇന്ത്യന് ലിപികളുടെ സ്വരാക്ഷരം ആരംഭിക്കുന്നു. അനന്തരൂപവുമാണത്. പിള്ളാലഭാരതീയലിപികളില് നാഗങ്ങളുടെ പരസ്പരം പിണഞ്ഞ് ഒഴുകലിന്റെ രൂപമായ നാഗരിശൈലി കാണാം. ഇത് മലയാളം,തമിഴ്,നാഗരി,ഹിന്ദിശൈലികളിലെല്ലാമുണ്ട്. അകാരം (ആദ്യസ്വരം) വിഷ്ണുവാണെന്ന് ഭാരതീയരുടെ വിശ്വാസം. കാശിരാജാക്കന്മാര്ക്ക് അശഅവിനീകുമാരന്മാരില് നിന്ന് കിട്ടിയ മധുവിദ്യ തന്നെയാണ് ആസ്തികനെന്ന ബ്രാഹ്മണനാഗം നാഗവംശത്തെ സംരക്ഷിക്കാനും ,ഗരുഡനെന്ന നാഗസഹോദരന് തപസ്സിലൂടെ നേടിയ അമൃതത്താല് നാഗവംശത്തെ അമരരാക്കാനും സഹായിച്ചത്.

പഞ്ചഭൂതാരാധന ഇന്ത്യയിലെന്നല്ല,ലോകത്തിലെവിടെയുമുള്ള പ്രാക്തനജനസമൂഹങ്ങളുടെ പതിവായിരുന്നു. ദ്രാവിഡരെപ്പോലെ ആഫ്രിക്കക്കാരും ഭൂമിയേയും ജലത്തേയും അമ്മയായിക്കരുതി. സലിറയിലെ മെന്ഡിസ് വര്ഗ്ഗക്കാര്ക്ക് ഭൂമി ആകാശത്തിന്റെ ഭാര്യയും മാനവവംശത്തിന്റെ അമ്മയുമാണ്. (തമിഴിലും ഭൂമി വിണ്ണ് അഥവാ വിണ്ണ എന്ന വിഷ്ണുവിന്റെ പത്നിയാണ്)മണ്ണും വിണ്ണും ഭൂമിയെ ഈശ്വരപത്നിയാക്കുന്ന സമ്പ്രദായവും ഭാഷകളും എല്ലാവര്ക്കും പൊതുവാണ്. മണ്ണില്,അലയടിക്കുന്ന ജലമുള്ളതിനാല്, അവള്ക്ക് അല് എന്ന് പേരുണ്ടായി. മണ്ണില് ,ഇലകളെന്നപോലെ വംശങ്ങളും മുളച്ചുപൊന്തുന്നതും കൊഴിഞ്ഞുപോകുന്നതും ആദിമമനുഷ്യന് കണ്ടു. ഇല പോലെ വംശങ്ങളുള്ള ഭൂമിയെ ഇള എന്ന് വിളിച്ചു. അലകളും ഇലകളും ഇല്ലാത്ത ജലാശയങ്ങളെ ,നദികളെ നിള എന്നും വിളിച്ചു. നിളകളുള്ള ഭൂമി നിലമാണ്.കൃഷിഭൂമിയാണ്. വിശാലമായി പരന്നുകിടക്കുന്നതിനാല് അവള് പാരാണ്. ആകാശത്തിന്റെ ഇണയാകയാല്, ദ്യാവാപൃഥിയാണ്. ആന് എന്ന ദ്രാവിഡദേവന്റെ പത്നിയാകയാല് ആനിയും ദ്രാവിഡമക്കളുടെ അന്നയുമാണ്. ഘാനയിലെ അക്കാന് ആദിവാസികള്ക്ക് ന്യാന് കോപാന് എന്ന ദേവന്റെ പത്നിയാണ് അശശേയാ എന്ന ഭൂമീദേവി. (നന്ദഗോപനും യശോദയും).യാനയിലെ അശാന്തികള്ക്ക് ഹിന്ദുക്കള്ക്കെന്നപോലെ ഭൂമി ജീവനുള്ള സ്ത്രീയാണ്. നൈജീരിയയിലെ ഇബോക്കള് ആന് എന്നും അല എന്നുമാണ് ഭൂമിയെ വിളിക്കുന്നത്. വൊളോഫുകള് മണ് എന്നതിലെ, ധ്വനിമാറ്റത്തോടുകൂടി ബണ് എന്നാക്കി ഉച്ചരിക്കുന്നു.

മഴ,നദി,സമുദ്രം,സരസ്സ് എന്നീ രൂപങ്ങളിലെല്ലാം ജലത്തെ പ്രാക്തനജനത ആരാധിച്ചു. വര്ഷകനായ ഋഷഭനെ മാട്ടുപ്പൊങ്കലിലൂടെ ആരാധിക്കുന്നവരും,അതിനെ അപ്പ്,ആപസ്സ് എന്നു വിളിക്കുന്നവരും ആയ ഭാരതജനത ആപസരസ്സ്(അപ്സരസ്സ്) എന്ന ദേവതയെ ആരാധിച്ചു. ഗ്രീക്കുകാരും ആപസ്സ് എന്ന കാള (ഋഷഭം)ആയി അതിനെ ആരാധിക്കാനാരംഭിച്ചു.ബാബിലോണിയയിലും ഋഷഭനെ ആരാധിച്ചിരുന്നതായി പുരാവസ്തുഗവേഷണം കാണിക്കുന്നു. സമുദ്രം പുരുഷനായ വരുണനും സ്ത്രീയായ കടലമ്മയുമാണ് നമുക്ക്. മഴ വര്ഷകനായ ഋഷഭദേവന്മാത്രമല്ല, മാരിയമ്മ യുമാണ്. ഈശഅവരനെന്നത് ലിംഗവിവേചനത്തിന് അതീതമായ ഒരു സങ്കല്പമാണ്. ആഫ്രിക്കക്കാരും കടലമ്മയെ ആരാധിക്കുന്നു. ബെനിഗളില് കരയിലെ ദേവന്മാര് കടലിലെ അമ്മയുമായി നടത്തിയ യുദ്ധകഥകളും പ്രചാരത്തിലു ണ്ട്. സമുദ്രസഞ്ചാരികളുടെ കഥയാണത്. സമുദ്രസഞ്ചാരികളായ വൈശ്യരുടെ കുലദേവതയായ മണിമേഖലയുടെ പേരാണ് കോവലന് ചിലപ്പതികാരത്തില്, തന്റെ മകള്ക്ക് കൊടുക്കുന്നത്. സാഗരം ഭൂമിയുടെ മണിമേഖല അഥവാ മുത്തരഞ്ഞാണമാണ്. ആ അരഞ്ഞാണദേവതയായ കാഞ്ചി തന്നെയാണ് കകാരരൂപിണിയും കാമാക്ഷിയുമായ പ്രപഞ്ചമാതാവ്.

പുണ്യനദികളെ വായുപത്നിമാരായിട്ടാണ് പടിഞ്ഞാറേ ആഫ്രിക്കക്കാര് കരുതിപ്പോന്നത്. ദ്രാവിഡദൈവങ്ങളില് വായുപുത്രനായ ഹനുമാന് മഹാബലിയും വജ്രാംഗബലിയുമാണ്. ആന്,മന്തി (കുരങ്ങ്) എന്ന രണ്ടു തമിഴുപദങ്ങളാണ് ഹനുമന്തപദം (ഹനു കീഴ്ത്താടിയെല്ലുമാണ്). ഈശ്വരത്വവും വാനരത്വവും ,ഹനുകൊണ്ട് സംഗീതസാഹിത്യസ്വരോച്ചാ രണക്ഷമതയുമുളള പഴയ ആദിമാനവവംശം. മനുഷ്യമനസ്സിന്റെ പ്രതീകമാണത്. പടിഞ്ഞാറന് ആഫ്രിക്കയിലെ യോരുബ,ഇബോ (നൈജീരിയ)ഈവ്(ഡഹോമി),തോഗോവര്ഗ്ഗക്കാര് കൊടുങ്കാറ്റിനെ ആരാധിക്കുന്നു. ചണ്ഡവാ തത്തിലേറിവരുന്ന ചണ്ഡികയെ ,മരുത്തുക്കളെ ഇന്ത്യക്കാരെന്നപോലെ. മനുഷ്യന് നാദവും പ്രാണനും തരുന്നത് കാറ്റാണെന്ന് ഇന്ത്യക്കാരെപ്പോലെ ആഫ്രിക്കക്കാരും കരുതുന്നുണ്ട്. അശാന്തിവര്ഗ്ഗക്കാര്ക്കിടയില് ഒരു പഴഞ്ചൊ ല്ലുണ്ട്:-എന്തെങ്കിലും ഈശ്വരനോടു പറയാനുണ്ടോ, കാറ്റിനോടു പറഞ്ഞാല് മതി എന്ന്. ഗുരുവായൂപുരത്തിലെ വാതശ ക്തി ഈ കാറ്റിന്റെ ശക്തിയാണ്. ചണ്ഡികയും ഹനുമാനും വീര്യധാരണം ചെയ്ത കന്യകയും ബ്രഹ്മചാരിയുമാണ്. രണ്ടും ബ്രഹ്മചര്യത്തിന്റെ പ്രതീകങ്ങളാണ്. മാഡം ബ്ലവാട്സ്കി തന്റെ നിഗൂഢതത്വമെന്ന ബൃഹദ് ഗ്രന്ഥത്തില് ,മലബാറിലെ ജനങ്ങളുടെ പുരാതനസമ്പ്രദായമായ കാറ്റിനേയും വായുവിനേയും ആരാധിക്കലിനെ കളിയാക്കിപ്പറഞ്ഞ ലോവോ യ്സിയറെന്ന മിഷനറിയെക്കുറിച്ചു പറയുന്നുണ്ട്. (വാള്യം 2. പേജ് 189 സീക്രട്ട് ഡോക്ട്രിന്) കൊച്ചിയിലെ മിഷനറിയാ യിരുന്നു ഇദ്ദേഹം. അദ്ദേഹം എഴുതി:- "ഈ നിര്ഭാഗ്യവാന്മാരായ അന്ധവിശ്വാസികള് പഞ്ചഭൂതങ്ങള്ക്കുപോലും വിചാ രഗ്രഹണശക്തിയുണ്ടെന്നു കരുതുന്നു. അവരിപ്പോഴും വായു എന്ന ഭഗവാനെ (അതോ ചെകുത്താനെയോ)ആരാധിക്കു ന്നു. അവരുടെ വിചാരം തങ്ങളുടെ പ്രാര്ത്ഥന ദൈവം കേള്ക്കുമെന്നാണ് .തങ്ങളുടെ പുരോഹിതരായ ബ്രാഹ്മണര്ക്ക് കാറ്റിനേയും കൊടുങ്കാറ്റിനേയും നിയന്ത്രിക്കാമെന്നും ". ഈ മിഷനറിയുടെ അജ്ഞത തെളിയിക്കാനായി മാഡം ബ്ലവാ ട്സ്കി ബൈബിളില്നിന്നു തന്നെ ചില ഉദ്ധരണികളെടുക്കുന്നു:- He (Jesus) arose and rebuked the wind and the raging of the water and they ceased and there was calm.(Luke) O,Virgin of the sea, Blessed Mother, and Lady of the waters, stay Thy waves ിവയാണ് മാഡം ഉദ്ധരിച്ചവരികള്. ഫുണിഷ്യന് സഞ്ചാരികള് കന്യകയായ അസ്താ ര്ത്തേ ദേവിയോടു ചെയ്തിരുന്ന പ്രാര്ത്ഥനയുടെ തനി പകര്പ്പാണ് ബൈബിളിലേതെന്നും ബൈബിളിലെ കടലിന്റെ കന്യകയേക്കാള് ഒട്ടും ശക്തി കുറവല്ല അസ്താര്ത്തേക്കെന്നും ബ്ലവാട്സ്കി കൂട്ടിച്ചേര്ത്തു. ഫുണിഷ്യരുടെ അസ്താര്ത്തേ കോവനന്റെ കുലദൈവമായ മണിമേഖലയാണ്. മീനവരുടെ കുലദൈവമായ കടലമ്മ,സംരക്ഷകനായ വായുദേവ നെന്നിവരെ മലബാറിലെ കടലോരവാസികളായ എല്ലാവരും ആദികാലം മുതലേ ആരാധിച്ചു. ഗുരുവായൂപുരേശനും കന്യാകുമാരിയും ഹനുമാനുമെല്ലാം മണ്സൂണ്കാലാവസ്ഥയുമായി ഇടപഴകിയ ഒരു ഭൂപ്രദേശത്തെ ജനതയുടെ അനുഭ വത്തിലുണ്ടായ ഈശ്വരസാന്നിദ്ധ്യങ്ങളാണ്.

- **ഭാഷ. ലിപി .**

മാതാ,പിതാക്കളെന്ന രണ്ടുശക്തികളുടെ സമ്മേളനത്തില്നിന്ന് മൂന്നാമതൊരു ശക്തി ജനിക്കുന്നു. കുമാരനെന്ന ആ ശക്തിയെ തമിഴില് ചേട് എന്നുപറയും. (ചൈതന്യരൂപമായ അഗ്നി).അത് ചെവ്വായ് (ചുവന്ന വായ, ചൊവ്വാഗ്രഹം എന്ന് രണ്ടർത്ഥം) തുറന്നു ചിരിച്ച് അമ്മക്ക് ഉത്സവം വളർത്തും. വംശനന്മകളെ കാത്തു സൂക്ഷിക്കുകയാല് വംശപിതാക്കളെ ആനന്ദിപ്പിക്കുന്ന വംശോദ്ധാരകരായ കുട്ടികള്. കുട്ടിയാകയാല് ആ അഗ്നി ചേയോനാണ്.മറഞ്ഞിരിക്കുന്ന ശക്തിയുടെ ഉടമസ്ഥനാകയാല് അവന് മായോനുമാണ്. (മുരുകനും വിഷ്ണുവും).ബ്രാഹ്മിലിപിയില് മുനിയുടെ ആദ്യാക്ഷരമായ മു എന്ന് വായിക്കുന്ന അക്ഷരമാണ് അവന്റെ ലിപിചിഹ്നം(മുരുക). അതേ സമയം ഈ ലിപി ഋകാരവുമാകയാല്, (റു,രു എന്നൊക്കെ വായിക്കാവുന്ന-ഉച്ചരിക്കാവുന്ന ലിപി) ഋഷി,മുനി എന്നിവയുടെ സിംബലാണ്.




ചിത്രം 4.

തന്റെ മൌനസാധനയിലൂടെ ,ഋഷിത്വത്തിലൂടെ കകാരരൂപമായ പ്രപഞ്ചത്തില് ബ്രഹ്മത്തെ സാകഷാത്കരിച്ച പുത്രന്,പഞ്ചഭൂതാത്മകമായ ക്ഷേത്രത്തിന്റെ രഹസ്യമറിഞ്ഞ ക്ഷേത്രജ്ഞനാണ്.ഋക്കും,പ്രകാശവും ,ചിദ്രൂപമായ ആത്മാവുമാണ്. ആ മൊഴിപ്പൊരുള്ദൈവമായ ഋഷിയുടെ ദര്ശനങ്ങളിലാണ് വേദം (ഋക്)ജനിച്ചത്. ഭര്ഗ്ഗ തേജസ്സായി, ധീയെ ഉള്ളിലുണര്ത്തിയ ആ ധീയോന്റെ (തീയോനെന്ന് തമിഴ്.അതില്നിന്ന് തീയ്യനെന്ന പദോത്ഭവം)സൃഷ്ടിയാണ് കുമാരസര്ഗ്ഗം. ദ്രാവിഡന്റെ മുരുകസങ്കല്പം ഇങ്ങനെയാണുണ്ടാവുന്നത്. ചില ആഫ്രിക്കന് വര്ഗ്ഗക്കാര് പ്രകാശം എന്നതിന് മുരിംഗ എന്നാണ് പറയുന്നത്. (മുരിങ്ങൂരെന്നാല് പ്രകാശസ്ഥാനമെന്നാണ് അര്ത്ഥം).ബ്രാഹ്മിലിപിയും ഫൊണിഷ്യന് ലിപിയും ആദ്യമായി ആരു കണ്ടുപിടിച്ചുവോ ,ആ ഫൊണിഷ്യരായ (ഫണീശ്വരര്)നാഗവംശീയരുടെ ചിത്രലിപിയുടെ യഥാര്ത്ഥഅര്ത്ഥം ഗ്രഹിക്കാനായി,ഇന്നത്തെ ലിപികളും ഭാഷകളും മാത്രമറിഞ്ഞാല്പോരാ, അവരുടെ സര് വ്വേശ്വരാരാധനയുടെ തത്വം ഗ്രഹിക്കാന് നാമിന്ന് നിര് വ്വചിക്കുന്ന രീതിയിലുള്ള സങ്കുചിതമായ മതബോധം പോരാ.

ലോകത്തിലുള്ളഎല്ലാ ഭാഷകളുടേയും ഉറവിടം ബ്രാഹ്മിയാണ്. തിരിച്ചുവായിക്കാവുന്ന ഖരോഷ്ടിയും ഇതിന്റെ വകഭേദമാണ്. സിന്ധുസരസ്വതികാലത്തെ ദ്രാവിഡചിത്രലിപിയില്നിന്ന് ബ്രാഹ്മി ഉത്ഭവിച്ചതായി ചില ചരിത്രകാരന്മാര് കരുതുന്നുണ്ട്.മറ്റു ചിലരാകട്ടെ ,അശോകന്റെ ഭരണകാലത്താണ് ബ്രാഹ്മി ഉണ്ടായതെന്ന് പഠിപ്പിക്കുന്നു. ഇതില് രണ്ടു വൈഷമ്യങ്ങള് നമുക്ക് കാണാം. ബ്രാഹ്മിയില്നിന്നാണ് സംസ്കൃതമുണ്ടായതെന്നും, അശോകന്റെ കാലത്താണ് ബ്രാഹ്മി ഉണ്ടായതെന്നും വാദിക്കുന്ന പക്ഷം അശോകന്റെ പൂര് വ്വികനായ ചന്ദ്ര ഗുപ്തമൌര്യന്റെ കാലത്ത് കൌടില്യന് എങ്ങനെ സംസ്കൃതഗ്രന്ഥമായ അര്ത്ഥശാസ്ത്രം രചിച്ചു. ക്രിസ്തുവിനുമുമ്പ് എഴുതപ്പെട്ട നാട്യശാസ്ത്രത്തിലും, സുശ്രുതസംഹിതയിലുമെല്ലാം പ്രാകൃത,സംസ്കൃതപദങ്ങളുടെ ഉപയോഗമുണ്ട്.(രണ്ടും നിലവിലുണ്ട്).മാത്രമല്ല,ബിസി 1500ല് തന്നെ സംസ്കൃതഭാഷയിലെ,ഋഗ്വേദത്തിലെ വരികള് ബാബിലോണിയവരെ എത്തിയതിന്ന് തെളിവുണ്ട് .സം സ്കൃതം അന്നേ ഉണ്ടെങ്കില്,സംസ്കൃതത്തിന്റെ മാതാവായ ബ്രാഹ്മി എങ്ങനെ അശോകന്റെ കാലത്തുണ്ടായതാവും.

രണ്ടാമതായി, ബുദ്ധന് അതുവരെ നിലനിന്നിരുന്ന പതിവുമാറ്റി പാലിഭാഷയില് സാധാരണക്കാര്ക്കു മനസ്സിലാവുന്ന രീതിയില് പ്രഭാഷണം മടത്തി എന്നതിന് തെഴിവുകളുണ്ടായിരിക്കെ, ബുദ്ധശിഷ്യനായ അശോകന് പ്രാദേശികവും പ്രാകൃതവുമായ പഴയ(പാലി)ലിപിയില്ലന്നെ തന്റെ ശാസനങ്ങളെഴുതിവെപ്പിച്ചു എന്നു കരുതാനല്ലേ ന്യായം. പഴക്കമേറിയ ഇന്ത്യന് ലിപിയുടെ ഉത്ഭവത്തെ അശോകന്റെ ഭരണകാലത്തേക്കു തള്ളിക്കൊണ്ടുവരേണ്ടതും,ഈ ലിപി ഒരു വിദേശലിപിയാണെന്നു വരുത്തിത്തീര്ക്കേണ്ടതും (ഫുണിഷ്യര് വിദേശികളാണെന്ന മുന് വിധി തന്ന ധാരണയില്) അങ്ങനെ സ്ഥാപിക്കേണ്ടതും ഉണ്ടോ. ഏതോ നാട്ടില്നിന്ന് കച്ചവടത്തിനുവന്നവരുടെ ഭാഷയിലാണോ ബുദ്ധന് പ്രഭാഷണം നടത്തിയത്. വിദേശഭാഷയിലാണോ അശോകന് സ്വന്തം നാട്ടുകാര്ക്കുള്ള ശാസനങ്ങള് കൊത്തിവെച്ചത്. അങ്ങനെയെങ്കില്, അവരുടെ പ്രഭാഷണവും ശാസനവും എത്രപേര്ക്കു മനസ്സിലായിക്കാണും.നാട്ടുകാര്ക്കു പരിചിതമല്ലാത്ത ഭാഷയില് പ്രസംഗിക്കാനും വിളംബരം കൊത്തിവെക്കാനും സാമാന്യബുദ്ധിയുള്ള ഏതെങ്കിലും അവതാരമോ,രാജാവോ ശ്രമിക്കുമോ. ന്യായമായ ഈ സംശയങ്ങള്ക്ക് ഉത്തരം തേടുമ്പോഴാണ് ഫുണീഷ്യരെന്നത് വിദേശികളല്ല, ഇന്ത്യക്കാരായ ഫണീശ്വര(നാഗ)വര്ഗ്ഗമാണെന്ന് കണ്ടെത്താനായത്.

ഭാഷകളെക്കുറിച്ച് മഹര്ഷി അരവിന്ദ്ന് ഇങ്ങനെ പറയുന്നു:- സൂര്യന്റെ ഗിനചലനത്തോടനുബന്ധിച്ചായിരിക്കാം വിവിധരാഷ്ട്രങ്ങളിലെ ലിപികളുടെ ദിശ നിര്ണ്ണയിക്കപ്പെട്ടത്. ആര്യപ്രപിതാമഹര് ദക്ഷിണദിക്കിലേക്കും മെസപ്പട്ടോമിയക്കാര് ഉത്തരദിക്കിലേക്കും മങ്കോളിയക്കാര് കിഴക്കോട്ടും തിരിഞ്ഞുനിന്നാവാം സൂര്യനെ വീക്ഷിച്ചത്. അതിനാല് ആര്യന്റെ സൂര്യന് ഇടത്തുനിന്ന് വലത്തോട്ടും,മെസപ്പട്ടോമിയക്കാരന്റെ സൂര്യന് വലത്തുനിന്ന് ഇടത്തോട്ടും മങ്കോളിയക്കാരന്റെ സൂര്യന് അവന്നഭിമുഖമായും ചരിച്ചു.

പുരാതനലിപികളുടേയും ദൈവീകചിഹ്നങ്ങളുടേയും ഉത്ഭവം ഇത്തരത്തിലുള്ള സൂര്യനിരീക്ഷണഫലമായിട്ടാണ്. ചരിത്രത്തില്,ഏതെങ്കിലുമൊരു കാലത്ത് ,ഈ മൂന്നുവിധചലനങ്ങളും ഒരേ സൂര്യന്റെ കാലദേശാനുസൃതമായ ആപേക്ഷിക ചലനങ്ങളാണെന്നും ,ഭൂചലനം കൊണ്ടാണിത് സംഭവിക്കുന്നതെന്നും ബോധമുദിച്ച ഏതെങ്കിലുമൊരു വര്ഗ്ഗം ഉണ്ടായിട്ടുണ്ടെങ്കില്, അത് ഭൂമി മുഴുവനും കടല് മാര്ഗ്ഗം ചുറ്റിസ്സഞ്ചരിച്ച് ഭൂമിയുടെ ഗോളാകൃതി മനസ്സിലാക്കിയ ഒരു വര്ഗ്ഗമായിരുന്നിരിക്കണം. കന്യാകുമാരിമുനമ്പിലോ,ദക്ഷിണാപഥഗിരിശിഖരങ്ങളിലോ ശ്രീലങ്കന്കുന്നുകളിലോ നിന്ന് സൂര്യചന്ദ്ര , താരകങ്ങളുടെ ഗതി വീക്ഷിച്ച ആദ്.ദ്രാവിഡപ്രപിതാമഹന്മാരുടെ വംശക്കാര് ലോകം ചുറ്റി സഞ്ചരിച്ച് ,അക്ഷരങ്ങളെ ഇടത്തോട്ടും വലത്തോട്ടും ,മുകളിലേക്കും താഴേകേകും തിരിച്ചിട്ട് നിര്മ്മിച്ച ചിത്രലിപിയുടെ നാഗക്കെട്ട് അഴിച്ചാല് കിട്ടുന്ന നാഗമാണിക്യം അമൂല്യമായിരിക്കും.

- **വള്ളിമുടിച്ചില്.**

കേരളത്തിലെ ഗോത്രവര്ഗ്ഗക്കാര്ക്കിടയില് പ്രചാരത്തിലുള്ള പഴയൊരു ഭാഷയാണ് വള്ളിമുടിച്ചില്. ബ്രാഹ്മി-ഫുണിഷ്യന് ഭാഷകളിലേക്ക് കടക്കുംമുമ്പ് ഇതിനെ പരിശോധിക്കാം. മുടിച്ചിലെന്നാല്,തലമുടി മെടയുന്നത്, പായ, ഓല എന്നിവ മെടയുന്നത് ,കെട്ടുപിണഞ്ഞ നാഗങ്ങളെപ്പോലെ മുടിയോ വള്ളികളോ കൊണ്ട് മെടഞ്ഞ് ഉണ്ടാക്കുന്നത്

.ഇന്ന് സ്ത്രീകളെല്ലാം മുടി മെടയുന്നു.പണ്ട് ,ഭരതമുനിയുടെ കാലം വരെയും സന്യാസിനിമാരും ദേവദാസികളും മാത്രമാണ് മുടി മെടഞ്ഞിരുന്നത്. ഭാഷ വശമുള്ള ,പഠിപ്പുള്ള സ്ത്രീകളാണെന്ന് കാണിക്കുന്നതാണ് ഈ ചിഹ്നം. ഒററപ്പിന്നലിട്ടവള് സന്യാസിനിയും,ഇരട്ടപ്പിന്നലിട്ടവള് ദേവദാസിയുമാണ് എന്ന് കാണുന്നവര് ഗ്രഹിച്ചുകൊള്ളും. പശ്ചിമബംഗാളില് ഇരട്ടപ്പിന്നലിട്ട് കൊള്ളാവുന്ന പെണ്കുട്ടികള് ,ഒറ്റക്കു നടന്നാല് ഗ്രാമീണര് ഇന്നും അവളെ സംശയദൃഷ്ടിയോടെ നോക്കും.

കഥകളിയിലും മോഹിനിയാട്ടത്തിലും സ്ത്രീവേഷം മുടി ചെരിച്ചുകെട്ടുന്നു.ഭരതനാട്യത്തില് പിന്നലുപയോഗിക്കുന്നത് അത് ദേവദാസീസമ്പ്രദായത്തിന്റെ തുടര്ച്ചയായതുകൊണ്ടായിരിക്കാം. സംഘകാലത്ത് മുടി അഞ്ചായി പകുത്തു പിന്നിയിട്ടുന്ന പഞ്ചകേശിനികളുണ്ടായിരുന്നു.അഗസ്ത്യപത്നിയായ ലോപാമുദ്രയുടെ നാട്ടിന്റെ പ്രത്യേകതയാണ് വള്ളിമുടിച്ചില്. ഇത് മുരുകപത്നിയായ വള്ളിയുടെ നാമത്തിലുള്ള ഭാഷയാണ്. മൂന്നായി പകുത്തശേമാണ് മുടി പിന്നുക. മൂന്നായി ഓല പകുത്താണ് വള്ളിക്കൊട്ട മെടയുക. കൊട്ട,പായ,പരമ്പ് എന്നിവ നെയ്യുക, മൂന്നു ദര്ഭപ്പുല്ലുകൊണ്ട് പവിത്രം കെട്ടുക, മൂന്നു ചരടുപിരിച്ച് പൂണൂലും താലിച്ചരടും പിരിക്കുക,മുത്തീ (മൂന്ന് അഗ്നി) എന്ന ത്രിതാഗ്നി കൊണ്ട് സവനം ചെയ്യുക, ത്രിമൂര്ത്തികളാല് ബ്രഹ്മസ്വഭാവമറിയുക –ഇതൊക്കെ ചെയ്യുന്നത് ഒരേ പ്രാക്തനവര്ഗ്ഗക്കാര് തന്നെയാണ്.മുരുകപദം തിരിച്ചുവായിച്ചാല് കരുമം (കര്മ്മം)എന്ന ധാതുവാണ് കിട്ടുക. പശ്കനെന്ന (ദര്ശകന്) പദം കശ്യപനാവും. മൂന്നുകൊണ്ടുള്ള മുടിച്ചില് ഒരു ഗണിതനിയമമാണ്. ഒരു മുടിച്ചിലിനുവേണ്ട ഏററവും ചുരുങ്ങിയ സംഖ്യയാണ് മൂന്ന്. ഭാഷയില് ഒരു മുടിച്ചിലിന് മൂന്നക്ഷരമോ മൂന്നു ധ്വനിയോ വേണം. അ,ഉ,മ കളുടെ മുടിച്ചിലാണ് ഓങ്കാരം എന്ന പ്രണവാക്ഷരം.

വിയറ്റ്നാം,ഇന്തോനേഷ്യ,ജപ്പാനുസമീപമുള്ള ദ്വീപുകള്,തെക്കന് മദ്ധ്യഅമേരിക്കാഭൂഭാഗങ്ങള് എന്നിവിടങ്ങളിലും ഒരുതരം മെടച്ചില് ഭാഷയിലൂടെ ആശയവിനിമയം നടന്നിരുന്നു. ശംസ്കൃതമാക്കി ഈ പുരാതനസമ്പ്രദായത്തെ വികസിപ്പിച്ചെടുത്തു ഭാരതം. ഇന്ത്യന് സംഗീതത്തിലും വേദശാസ്ത്രത്തിലും ഈ മെടച്ചില് കാണാം. ഋഗ്വേദത്തിന് ക്രമപാഠം,പദപാഠം,ജടാപാഠം,ഘനപാഠം എന്ന് നാലുവിധ പാഠമുണ്ട്. ഭാഷയില് ധ്വനിയല്ലാതെ ലിപി മുഴുവനായി വികസിച്ചിട്ടില്ലാത്ത കാലത്ത് ,തലമുറകളിലേക്ക് വാചികമായി(വാമൊഴി)കൈമാറപ്പെട്ടുന്ന അറിവില് തെറ്റുകള് കടന്നുകൂടാതിരിക്കാനാണ് ധീമാന്മാരായ മനുഷ്യര് ഈ ശ്രുതിപാഠങ്ങളെ നിയമമാക്കിയത്. സരിഗമ എന്ന നാലക്ഷരം ക്രമപാഠത്തില് സരി,രിഗ,ഗമ,മസ ( AB,BC,CD,DA)എന്നും ജടാപാഠത്തില് മുമ്മൂന്നുതവണ സവ്യാപസവ്യമായി സരി, രിസ,രിഗ,ഗരി,ഗമ,മഗ,ഗസ,സഗ എന്നും പ്രയോഗിക്കുന്നു.ഘനപാഠത്തില് സരിഗ എന്ന മൂന്നക്ഷരം സരി,രിസ, സരിഗ, ഗരിസ എന്ന് ( AB,BC,ABC,CBA)പിണക്കുന്നു. ശ്രുതിയിലും സംഗീതത്തിലും സംഖ്യാശാസ്ത്രത്തിലും ഈ രീതി ഉപയോഗിച്ചിരുന്നു. ഉച്ചത്തിലും നീചത്തിലും മദ്ധ്യഗതിയിലുമായി സഞ്ചരിക്കുന്ന ആകാശഗോളങ്ങളുടെ ചലനതാളത്തി നൊത്ത് ഉച്ച,മന്ദ്ര,മദ്ധ്യസ്ഥായികളില് അക്ഷരങ്ങളെ,സ്വരങ്ങളെ ഉച്ചരിക്കുന്നു.

വലല്ലിമുടിച്ചിലെന്നും വല്ലിമുതിച്ചിലെന്നും പ്രാകൃതവര്ഗ്ഗക്കാര് ഉച്ചരിക്കുന്നുണ്ട്. ല്ലി എന്ന അക്ഷരത്തിന് ന്നി,ഞ്ഞി,ഞ്ചി ഹ്നി എന്നീ പാഠഭേദങ്ങളോടെ വിവിധപ്രദേശക്കാര് ഉപയോഗിക്കുന്നു. അങ്ങനെ ആദേശം ചെയ്യപ്പെട്ടുമ്പോള് ഈ പദം എന്തെല്ലാം തരത്തിലുപയോഗിക്കാമെന്ന് താഴെ കാണുക.

വല്ലിമുതിച്ചില – ലച്ചിതിമുല്ലിവ

വന്നിമുതിച്ചില- ലച്ചിതിമുന്നിവ

വഞ്ഞിമുതിച്ചില-ലച്ചിതിമുഞ്ഞിവ

വഞ്ചിമുതിച്ചില-ലച്ചിതിമുഞ്ചിവ

വഹ്നിമുതിച്ചില-ലച്ചിതിമുഹ്നിവ

വല്ലിയും മുഞ്ചയും (മുഞ്ജ-ദര്ഭ) ,ശിലയും മുള്ളും വഞ്ചിനാടും അഗ്നിയും  മുമ്മൂന്നുമുടിക്കുന്ന സമ്പ്രദായം ഉച്ചാരണഭേദത്താല് സംഭവിക്കുന്നു,ഇവിടെ. പിന്നില്നിന്ന് ഈരണ്ടക്ഷരം ആദ്യമാക്കി വായിച്ചാല്, മുതിച്ചിലവല്ലി, മുതിച്ചിലവഞ്ചി, മുതിച്ചിലവഞ്ഞി എന്നിങ്ങനെയും അന്ത്യാക്ഷരം തൊട്ടു തുടങ്ങിയാല് ലവഞ്ചിമുതിച്ചി,ലവഞ്ഞിമുതിച്ചി.എന്നിങ്ങനെയും വരും. ഇലവഞ്ചി,ആററുവഞ്ചി,വള്ളിക്കുടിലുകളെന്നിവക്ക് താഴെ തണലിലിരിക്കുന്ന വനദുര്ഗ്ഗയായ മുതിച്ചി(വൃദ്ധപരദേവത) ലച്ചിക്കട്ടെ(രക്ഷിക്കട്ടെ) എന്ന് ഈ പദം കൊണ്ട് അര്ത്ഥം വരുത്താനാവും. ചിരപുരാതനയാകയാല് അവള് മുതിച്ചിയാണ്. മൂന്ന് അഗ്നി പിരിച്ച മുത്തിയും മുത്തീയുമാണ്. (മുത്തപ്പന് ദൈവം ഇതിന്റെ പുല്ലിംഗമാണ്) അതേ സമയം നിത്യലാവണ്യവതിയായ കന്യാകുമാരിയുമാണ്. വല്ലിമുടിച്ചിലെന്ന ഭാഷാനാമത്തില്ത്തന്നെയുണ്ട് ഒരു സൂത്രവാക്യം.

ബ്രാഹ്മിലിപി:- 1896 ഡിസംബറ് ഒന്നിന് ഡോ.എ .ഫ്യുറര് കണ്ടെടുത്ത അശോകന്റെ ശിലാശാസനത്തിന്റെ പകര്പ്പ്.



ചിത്രം 5

1 മുതല് 5 വരെയുള്ള വരികളുടെ വായന:-

1. ദേവാനപായേനപിയദശിനലാജിനവീസതിവസാഭിസിതേന
2. അതനആഗാചമഹീയിതെഹിദബുധേജാതേസക്യമുനീതി
3. സിലാവിഗഡഭീചാകാലാപിതസിലാഥദഭെചഉസപാപിതേ
4. ഹിദഭഗഠം ജാതെതിലുംമിനിഗാമേഉബലികെകടെ
5. അഠഭാഗിഗേച.

ഇതിനെ ചരിത്രകാരന്മാര് സംസ്കൃതമാക്കി ഇങ്ങനെ വായിച്ചു:-

1.ദേവാനാംപ്രിയേണപ്രിയദര്ശിനഃരാജ്ഞാസിംശതിവര്ഷാഭിഷിക്തേന

2.ആത്മനാ ആഗത്യമഹീയിദം ഇഹഃബുദ്ധഃജാതഃശാക്യമുനിഃഇതി

3. ശിലാവികൃതഭിത്തികാഃകാരിതാഃശിലാസ്തംഭാ ച ഉത്സര്പ്പിതഃ

4. ഇഹ ഭഗവാന് ബുദ്ധ ജാതഃഇതി ലുംബിനിഗ്രാമഃഉദ്ബലികഃകൃതഃ

5. അഷ്ടഭാഗികഃച

ഈ സംസ്കൃതവായന വെച്ചാണ് അശോകന്റെ കാലം കണക്കാക്കുന്നത്. സംസ്കൃതമാക്കാതെ പ്രാകൃതമായ അര്ത്ഥം എടുക്കാത്തതെന്ത് എന്ന ചോദ്യം അവശേഷിക്കുന്നു.

1 ഒന്നാം വരിയെ ദേവാന്,അപായേന പിയദ,ശിന,ലാജിന,വീസതിവസാഭി ,സിതേന എന്നു വായിക്കുകയാണെങ്കില് ദേവന്മാര്ക്ക് അപായമുണ്ടായതിനാല്, പ്രിയദനും ജിനനുമായവന്റെ രാജ്യത്ത് ,വിംശതിവര്ഷത്തിലെ വെളുത്തപക്ഷത്തിലെന്ന് അര്ത്ഥം കിട്ടും.ഇതേ വരി തിരിച്ചിട്ടാല്,

നതേ,സിഭിസാവതി,സവീന,ജിലാനസിദ,യപിനയേപാനവാദേ എന്നാണ്. നടപ്പുള്ള ശിബികളുടെ സാവര്ണ്ണിസായനത്തില്, ശില നശിച്ചപ്പോള്, അഭിനയപാണിവാദന് എന്നാണ് വായന. ശിബി ഒരു ജനപദത്തിന്റെ പേരും രാജാവിന്റെ പേരുമാണ്. കൃഷ്ണന്റെ കാലത്ത് മിത്രാവിന്ദ(അവന്തിയിലെ) ക്കാണ് ശൈബ്യ എന്ന പേര്. ശിപിവിഷ്ടനെന്നത് വിഷ്ണുപര്യായവും . നടപ്പുണ്ടായിരുന്ന ശിബിസാവ ര്ണ്ണി സായനശിലായുഗം (അഥവാ ശില) നശിച്ചപ്പോള്, പുതിയ പാണിവാദന് എന്താണ് ചെയ്തതെ ന്ന് അടുത്ത വരി.

2. അതന,ആഗാചമഹീയിതേ ഹിദ,ബുധേ,ജാതേ സക്യമുനീതി.

ആകാശത്തിനും ഭൂമിക്കും ഇടയില് (ദ്യാവാപൃഥിക്ക്) ഇവിടെ ബുധനായി ,ശക്യമുനിയായി ജനിച്ചു. വാക്യം തിരിച്ചിട്ടാല്, ഒന്നാംവരിയോടു ചേര്ത്തുവായിക്കുമ്പോള്, പാനവാദേ-തീനി മുക്യസതേ ജാധേ ബുദഹിതേ യിഹീമചകാ ആനത അ- എന്ന് . പാണിവാദനെന്നറിയപ്പെടുന്ന മുഖ്യശതന് ബുധന്മാ രുടെ ഹിതത്തിനായി ഈ മച്ചകത്തില് വന്നു ജനിച്ചു.

3. ശിലാ,വിഗതഭീ,ചാ കാലാ അപി ,തസിലാഥഭേ,ച ഉസപാപിതേ. ശിലപോലെ വിഗതഭീയും കാല സദൃശനുമായി തക്ഷ ശില എന്ന ഭത്തില്, (ക്ഷേത്രത്തില്) ക്ഷുത്പിപാസകളനുഭവിച്ചു. തിരിച്ചിട്ട മ്പോള് രണ്ടാം വരിയോടു ചേര്ത്ത് , അ-തെ,പിപാസഉച്ചഭെ, ഥലാ,സിതപിലാ, കാചാഭീത ഗവിലാ ശി. . പിപാസ (ദാഹം)ഉച്ചമായ പ്പോള്, പ്രപഞ്ചം വെളുപ്പും മഞ്ഞയുമായി കാചംപോലെ ഭീതി ജനിപ്പി ച്ച് വിലസി.

4. ഹിതഭഗഠം ജാതെതി,ലുംമിനിഗാമെ,ഉബലികെകടേ,അഠഭാഗികേ ച.

ഇവിടെ ഭഗവാന് ,നുംമിനിഗ്രാമത്തില് ഉബലികേകത്തെ അഷ്ടഭാഗമാക്കി വിഭജിച്ചതില് ജനിച്ചു. തിരിച്ചിടുമ്പോള്,മൂന്നാംവരിയിലെ വിലാശിയോടു ചേര്ത്ത് വിലാശി-ടെക,കെലി,ബഉമേ,ഗാനിമിലും തിതേ,ജാഠംഗഭദഹി. വിലസവേ, (ഭീതി ജനിപ്പിച്ച് വിലസവേ) കലി ഭൂമിയില് ജ്ഞാനികളെ ദഹിപ്പി ക്കാന് ഉടങ്ങിയിട്ട് ,എട്ടിലൊരുഭാഗമായി. അഷ്ടഭാഗികേച എന്നതു തിരിച്ചിട്ടാല്, ച ഗേഗി ഭാഠആ (ജഗത്തിലെ ഭാഷ ഉണരട്ടേ) . ജാഗ് (ചാഗ്)എന്നാല് ചലിക്കുക ,ഉണരുക .ഉബലികേകമെന്നാല് എന്താടിരിക്കമം. നാരായണീയം 39ആം ദശകം നാലാം ശ്ലോകത്തില് പാറത്തളം,പാറക്കഷ്ണം എന്ന ര്ത്ഥത്തിലാണ് ഉപലപട്ടകം വരുന്നത്. 360 ഭാഗമാക്കി വിഭജിച്ച പാറക്കഷ്ണത്തിന്റെ (ഭൂമിയുടെ) എട്ടി ലൊരുഭാഗം എന്നാല് 45 ഡിഗ്രി. പരല്സംഖ്യപ്രകാരം ഉബലികേകം 52311. ഇതിന്റെ എട്ടിലൊരു ഭാഗം 6538.8. ഇനി വരികളെ കൂട്ടിവായിച്ചാല് രണ്ടര്ത്ഥം കിട്ടും.

അര്ത്ഥം ഒന്ന്:- ദേവന്മാരുടെ അപായത്താല്, പ്രിയദനായ ജിനന്റെ രാജ്യത്ത് വിംശതിവര്ഷ ത്തിലെ പൌര്ണ്ണമിനാളില് ,ആകാശത്തിനും ഭൂമിക്കുമിടയില്, ബുധനായി ശാക്യമുനിയായി ജനിച്ചവ ന് ശിലപോലെ ഭയാദിവികാരരഹിതനായി ,കാലത്തെ ജയിച്ചവനായി തക്ഷശിലാക്ഷേത്രത്തില് പട്ടിണി കിടന്നു (ഉപവാസം).ഭഗവാന്,ഇവിടെ ,ലുംബിനിഗ്രാമത്തില് , ഉബലികേകത്തെ എട്ടായി ഭാഗിച്ചതിലാണ് ജനിച്ചത്.

അര്ത്ഥം രണ്ട്:- മുമ്പേ നടപ്പുള്ള (നിലവിലുള്ള)ശിബിസാവര്ണ്ണിസംവത്ശിലായുഗം നശിച്ചപ്പോള്, പുതിയ പാണിവാദനെന്നറിയപ്പെടുന്ന മുഖ്യശതന്,ബുധന്മാരുടെ ഹിതത്തിനായി, ഈ മച്ചകത്തി ലാണ് വന്നു ജനിച്ചത്. പിപാസ ഉണ്ടായപ്പോള്, ദ്യാവാപൃഥീതലം വെളുപ്പും മഞ്ഞയും നിറത്തില്, ചുട്ടെടുത്ത കാചംപോലെ ഭീതിദമായി വിലസുമ്പോള്, കലിയുഗം ഭൂമിയിലെ ജ്ഞാനികളെ മെലിയിച്ച് ജാഠംഗഭങ്ങളെ (ജാട്ടുകളുടെ-യാദവരുടെ അംഗക്ഷേത്രങ്ങളെ,അംഗനഗരങ്ങളെ) ദഹിപ്പിക്കാനാരം ഭിച്ചിട്ട് എട്ടുഭാഗമായി.

ഒരു ചോദ്യംകൂടി ചോദിക്കാനുണ്ട്. ലിഖിതത്തില് പിയദശിന എന്നെഴുതിയപ്പോള്, ശ എന്നതിന് ബ്രാഹ്മിയില് ഒരു പ്രത്യേകലിപി നിലവിലുണ്ട് എന്നിരിക്കെ,ശാക്യമുനി എന്നതിന് സാക്യമുനി എന്ന് എഴുതിയതെന്തിന്. സകാരം ഉപയോഗിച്ചതിനു കാരണം വ്യക്തമാണ്.അവിടെ ശാക്യമുനി എന്നല്ല, സാക്യമുനി (ശാംഖ്യ) എന്നാണ് ലിപികന് ഉദ്ദേശിച്ചിട്ടുള്ളത്. സാംഖ്യശാസ്ത്രകാരന്മാരുടെ

പരമ്പരയിലാണ് ബുദ്ധനും ഉള്പ്പെടുന്നത്. ഭാഗവതപ്രകാരം വിഷ്ണുവിന് 24 ലീലാവതാരങ്ങളുണ്ട്. ഇവരെ 24 തീര്ത്ഥങ്കരന്മാരെന്നും വിളിക്കും. ഇവരില് മൂന്നാമത്തെ തീര്ത്ഥങ്കരനാണ് .സാംഖ്യകാരനായ കപിലമുനി. ഒമ്പതാമത്തെ തീര്ത്ഥങ്കരനായ ഋഷഭന് സുദേവിയെന്ന മേരുദേവിയില് നാഭിക്ക് ജനിച്ച പരമഹംസനായ പുത്രനാണ്.വിഷ്ണുവിന്റെ അവതാരവുമാണ്. ഭാഗവതധര്മ്മം ഋഷഭപുത്രന്മാരാണ് ആദ്യമായി ഇന്ത്യയില് പ്രചരിപ്പിച്ചത്. ജൈനര് ,ഭാഗവതത്തിലെ ഒമ്പതാം തീര്ത്ഥങ്കരനെയാണ് അവരുടെ പ്രഥമതീര്ത്ഥങ്കരനായി ഗണിക്കുന്നത്. പാണി എന്നാല് കരം, കൈ. തീര്ത്ഥങ്കരനെന്നതിനുപകരം പാണിവാദനെന്ന പദമാണിവിടെ കാണുന്നത്. 6538 വര്ഷം മുമ്പുജനിച്ച ഋഷഭദേവന്റെ പരമ്പരയില്ത്തന്നെ ബുദ്ധന് ലുംബിനിഗ്രാമത്തില് പിറന്നു എന്നാണ് ശാസനത്തിന് അര്ത്ഥം. 3102-3104 ആണ് കലി ഭൂമിയിലെത്തിയത്. 3104ല് നിന്ന് ചന്ദ്രപര്യയസംഖ്യയായ 330 നെ എട്ടുകൊണ്ടുഗുണിച്ചുകിട്ടുന്ന 2640 കിഴിച്ചാല് ബിസി 464 കിട്ടും. സംസ്കൃതീകരിക്കപ്പെട്ട ഉദ്ബലികത്തെ 4 കൊണ്ടുഗുണിച്ച് 8 കൊണ്ടു ഹരിച്ചാല് 2615 .ഇതിനെ 3104ല് നിന്ന് കിഴിച്ചാല് ബിസി 489. (25 വര്ഷം വ്യത്യാസം) ഈ കാലഘട്ടത്തിലാണ് ശാസനകാലം. ഇതാകട്ടെ ചന്ദ്രഗുപ്തമൌര്യന്റെ കാലമാണ്. അശോകന്റെ കാലമല്ല. ചന്ദ്രഗുപ്തമൌര്യന് ചന്ദ്രഗിരിയില് വന്ന് പ്രായോപവേശം ചെയ്തതിനെ അനുസ്മരിക്കുന്ന ശാസനമാണിത്. അദ്ദേഹത്തിന്റെ പൌത്രനായ അശോകന് ഇത് സ്ഥാപിച്ചു എന്നതില് യുക്തിവൈരുദ്ധ്യവുമില്ല.

ബ്രാഹ്മി-ഫുണീഷ്യന് ലിപികള് രണ്ടല്ല,ഒന്നുതന്നെയാണ് .ഇന്തോയൂറോപ്യന് ഭാഷകളെല്ലാം ഇതില്നിന്നുണ്ടായി. കൂട്ടക്ഷരങ്ങളും വ്യഞ്ജനങ്ങളും പൂര്ണ്ണമായി വികാസം പ്രാപിക്കുന്നതിനു മുമ്പുതന്നെ കടലിനപ്പുറത്തേക്കു കടന്നുചെന്ന ബ്രാഹ്മിലിപിയാണ് ഫുണീഷ്യന് ലിപി.



ചിത്രം 6.

സുമേരിയ,സിന്ധുസരസ്വതിഗംഗാസമതലം,ഈജിപ്ത് എന്നിവിടങ്ങളിലെല്ലാംതന്നെ ആദ്യകാല ത്ത് ചിത്രലിപിയാണ് ഉണ്ടായിരുന്നത്. ഈജിപ്തിലെ ചിത്രലിപിയെ ഗ്രീക്കുകാര് ദൈവീകഭാഷയാ യിട്ടാണ് കരുതിയത്. ചിത്രലിപികള് നാമരൂപങ്ങളെ ചിത്രീകരിക്കുകയാണ് പതിവ്.അപൂര് വ്വമായി നാമവിഷേഷണങ്ങളേയും,അത്യപൂര് വ്വമായി മാത്രം ക്രിയാവിശേഷണങ്ങളേയും ക്രിയകളേയും അവ ചിത്രീകരിച്ചിരുന്നു. ഒരു ചിത്രത്തിനുതന്നെ ഒന്നിലധികം അര്ത്ഥം നല്കി വായിക്കുന്ന പതിവുമുണ്ട്. ഉദാഹരണമായി സൂര്യന്റെ ചിത്രം വരച്ചാല്, സൂര്യന്,പ്രകാശം,ദിനം,പകല്,സംവത്സരം എന്നൊ ക്കെ അര്ത്ഥമെടുക്കാം. ഒരു വെറും ചിത്രമെന്നതില്ലുപരി,ചിത്രലിപി ,ഒരു ആശയചിത്രമാണ്. മനുഷ്യ ര് തമ്മില് ആശയവിനിമയം നടത്തുന്ന സൂത്രവാക്യങ്ങളാണവ. സുമേരിയയില് തി (ti ഉച്ചാരണം തായ്) എന്നാല് ജീവിതമെന്നും അസ്ത്രമെന്നും അര്ത്ഥമുണ്ട്. വിവിധആശയങ്ങള് പ്രകടിപ്പിക്കാന് ഒരേ ചിത്രം തന്നെ ഉഫയോഗിക്കുന്ന രീതിയെ റിബസ്സ് (REBUS) എന്ന് വിളിക്കുന്നു. ഈ രീതികൊ

ണ്ട് ചിഹ്നങ്ങളും ലിപികളും കുറക്കാം. ഇതിന്റെ ദോഷവശം ,ഒരു ജനതയുടെ ചിഹ്നങ്ങള് മറ്റൊരു ജനതയോ ,അതേ ദേശത്തിലെ പിന്നീടുവരുന്ന തലമുറകളോ മനസ്സിലാക്കാന് ശ്രമിക്കുന്നത് താന്താങ്ങളുടെ ദേശകാലാനുസൃതമായിട്ടാകയാല്,ലിപികന് ഉദ്ദേശിച്ച അര്ത്ഥം തന്നെ ഗ്രാഹകന് ഗ്രഹിച്ചുകൊള്ളണമെന്നില്ല എന്നതാണ്. ഋഭസ്സ് രീതിയില് ഒരു ചിത്രലിപി വായിക്കണമെങ്കില് , ആ പ്രത്യേകസംസ്കാരത്തിന്റെ വിവിധവശങ്ങളെക്കുറിച്ചും വാക്കുകളുടെ അര്ത്ഥവ്യാപ്തിയെക്കുറിച്ചും ആ ജനതയുടെ ജീവിതരീതി,ശാസ്ത്രങ്ങള്,കലകളെന്നിവയെക്കുറിച്ചും സാമാന്യമായ അറിവുണ്ടായിരിക്കണം.

1799ല് ,ബ്ബുച്ചാര്ഡ് എന്നൊരു ഫ്രഞ്ച് പട്ടാളക്കാരന് കണ്ടെത്തുന്നതുവരെ ഈജിപ്ഷ്യന് ലിപി ആരും വായിക്കാതെ കിടന്നു. മോഹഞ്ജോദാരോ ,ബാരപ്പന് ലിപികളും ഇന്നും ആര്ക്കും പൂര്ണ്ണമായി പിടികൊടുക്കാതെ കിടക്കുന്നു. ഈ രഹസ്യലിപിയുടെ താക്കോലന്വേഷിച്ചവര് ചെന്നെത്തുക ഫണീശ്വരന്മാരും ബ്രഹ്മജ്ഞാനികളും ആയ നാഗങ്ങളുടെ ബ്രാഹ്മിലിപിയിലാണ്. ആറായിരം വര്ഷംമുമ്പ് ഈജിപ്തുകാരുപയോഗിച്ചിരുന്ന ചിത്രലിപിയില്നിന്ന് സെമിറ്റിക് വര്ഗ്ഗം കടംവാങ്ങിയ ഹിബ്രുലിപി ഈജിപ്ഷ്യന്ചിത്രലിപിക്കും ഗ്രീക്കുലിപിക്കുമിടയിലുള്ള കണ്ണിയായിട്ടാണ് കരുതപ്പെടുന്നത്. ഇതില് ആകെ 22 അക്ഷരങ്ങളേ ഉള്ളു. വലത്തുനിന്ന് ഇടത്തോട്ടുവായിക്കുന്ന വ്യഞ്ജനങ്ങളാണവ. പൂര്ണ്ണവിരാമമില്ലായ്കയാല് ചില അക്ഷരങ്ങള്ക്ക ശേഷം അവ അന്ത്യാക്ഷരമാണെന്നു കാണിക്കാനായി ചില ചിഹ്നങ്ങളും കാണാം. സെമിറ്റിക് ചിത്രാക്ഷരങ്ങള്ക്കിടയില് കാണുന്ന മായിം എന്ന വാക്ക് ശ്രദ്ധാര്ഹമാണ്.




ചിത്രം 7 .

മായിം എന്നാല് സെമിറ്റിക് ഭാഷകളില് ജലമാണ്,ഇന്ത്യന് ഭാഷകളില് അമ്മയും. കടലമ്മയാണ് സമുദ്രസഞ്ചാരികളുടെ മായിം.അത് അമ്മയുമാണ്,ജലവുമാണ്. അതിനെ വളഞ്ഞ ഒരു കുടിലരേഖകൊണ്ട് കാണിക്കുന്നു. ഇന്നും ചിത്രകാരന്മാര് വെള്ളം വരക്കുമ്പോള് ഈ വളഞ്ഞ രേഖ ഉപയോഗിക്കാറുണ്ട്. മദറെന്ന ഇംഗ്ളീഷുപദത്തിന്റെ ആദ്യാക്ഷരമായ m ,വാട്ടറെന്ന പദത്തിലെ ആദ്യാക്ഷരമായ w,ഇവ ഈ വളഞ്ഞ വരയില്നിന്നാണുണ്ടായത്. മാറ്ററ് അഥവാ ഭൌതികപ്രപഞ്ചവും ഈ അമ്മയിലുള്ക്കൊള്ളുന്നു. മാതരം എന്നര്ത്ഥം വരുന്ന ഈ ലിപി ഈജിപ്തുകാരുടേയും ഫുണീഷ്യരുടേയും അക്ഷരമാലയിലുണ്ട്. ഫുണീഷ്യര്ക്ക് സെമിറ്റിക്കുകളില്നിന്നു ലഭിച്ചതെന്നു വിശ്വസിക്കപ്പെടുന്ന ഈ ലിപി അവരില്നിന്ന് ഗ്രീക്കുകാരും കല്ദായക്കാരും ഇറ്റലിയിലെ എട്രസ്കന് , പെലാസ്ജിയന്,ലാറ്റിന് ലിപികളും കടമെടുത്തു എന്ന് യൂറോപ്യര് വിശ്വസിക്കുന്നു. ഫുണീഷ്യന് സഞ്ചാരികളില്നിന്നാണ് ലിപിസമ്പ്രദായം യൂറോപ്യര്ക്ക ലഭിച്ചതെന്നതില് സന്ദേഹമൊന്നും ഒരു യൂറോപ്പ്യനും ഇല്ല. എന്നാല്,സഞ്ചാരികളായഫുണീഷ്യര്ക്ക് ഈജിപ്തുമായി നേരിട്ടു ബന്ധമുണ്ടായിരിക്കെ ,അവരെന്തിന് ഈ ചിത്രലിപി സെമിറ്റിക്കുകളില്നിന്ന് കടമെടുത്തു. ആ ചോദ്യം പ്രസക്തമാണ്. ഫുണീഷ്യര് ആരായിരുന്നു എന്നതിന് ഉത്തരം തന്നെ ചരിത്രം ഇതുവരെ സംശയാതീതമായി കണ്ടെത്താത്ത സ്ഥിതിക്ക് നമുക്ക് അതാണ് ആദ്യം നിര്ണ്ണയിക്കേണ്ടത്.

അസ്ത്രം  എന്നതിന് ഇംഗ്ലീഷില് Arrow എന്നു പറയുന്നു. അസ്ത്രത്തിന്റെ ആദ്യാക്ഷരമായ അ എന്നതിന് ബ്രാഹ്മി,ഫുണിഷ്യന് ലിപികളില് വരക്കുന്ന അസ്ത്രചിഹ്നമാണ് ,ഇംഗ്ളീഷുഭാഷയിലെ എ (A) അതേ സമയം ഇംഗ്ളീഷ് അക്ഷരമായ ഗ്രീക്ക് അക്ഷരമാലയില് നിന്നുണ്ടായി എന്ന് ഇംഗ്ളീഷ്ഭാഷാശാസ്ത്രജ്ഞര് പറയുന്നു. ഗ്രീക്കുഭാഷയില് അസ്ത്രം  തൈ എന്നാണ് ഉച്ചരിക്കുക. തമിഴിലാണെങ്കില്,തൈ മാസം അസ്ത്രവും വില്ലും ധരിച്ച ധനുര്ദ്ധാരിയെ ആകാശത്തില് ദര്ശിക്കുന്ന കാലമാണ്.. അതായത്, ഗ്രീസിലേക്ക് ഈ ലിപി ലഭിച്ചത് തമിഴ് സംസാരിക്കുന്ന ദക്ഷിണേന്ത്യന് ഭൂഭാഗത്തു നിന്നാവണം.  ഇനി ഈ എന്ന അക്ഷരമെടുക്കുക.

ചിത്രം 8



തമിഴിലും ബ്രാഹ്മിയിലും പ്രചാരത്തിലിരുന്ന സ്വരാക്ഷരം തന്നെ ഫുണീഷ്യരും ഉപയോഗിക്കുന്നു. വ്യഞ്ജനങ്ങളല്ലാതെ,സ്വരാക്ഷരങ്ങളില്ലാത്ത ഈജിപ്ത്യന്,സെമിറ്റിക്ക് ഭാഷകളില് നിന്ന് വ്യത്യസ്തമാണിത്. ദീര്ഘം,വള്ളി,അനുസ്വാരം ഇവക്കൊക്കെ ബ്രാഹ്മിയില് ചിഹ്നമുണ്ടെന്നതിനാല് ഈ ലിപിയില് എല്ലാ സ്വരങ്ങളുമുണ്ട്. ഇന്ത്യയിലെ പുരാതനമായ ഒരു വംശമാണ് യാദവവംശമെന്ന ആയ് വംശം. സ്വരവ്ഞ്ജനങ്ങള് ചേര്ക്കുപയോഗിക്കുന്ന ഈ പദം ആദിമമായ ഒരേകവംശത്തെ സൂചിപ്പിക്കുന്ന ആദ്യത്തെ വംശമാണ്. തമിഴന്റെ ഏ ക്ക് സദൃശമാണ് ഫുണിഷ്യന്റെ ഐ. യു എന്നതിന് ഫുണീഷ്യന് എഴുതുന്നതിനെ തിരിച്ചിട്ടാല് ബ്രാഹ്മിയായി. താഴേക്ക് ഒരു ചെറിയ വര ഇട്ടാല് വ്യഞ്ജനാക്ഷരത്തെ ഉകാരം ആക്കി ഉച്ചരിക്കുന്ന(എഴുതുന്ന)രീതി ഇന്ത്യന് ഭാഷകള്ക്കും ബ്രാഹ്മിക്കും പൊതുവാണ്. അതിനാല് യ എന്നതിന് തേഴേക്ക് വര ഇട്ട് യു ആയിവായിക്കയാണ് ഫുണീഷ്യന് ചെയ്തത്. ഇംഗ്ളീഷ് ഭാഷയിലെ യു,വൈ എന്നീ അക്ഷരങ്ങള് ഇതില് നിന്നാണ് ഉണ്ടായത്. ഫുണീഷ്യന്റെ യുകാരം ഭൃഗുവംശജരുടെ യോഗദണ്ഡാണ്. (യുഗ) ആദ്യാക്ഷരം യുഗപദ് എന്നതിലെ. ബ്രാഹ്മിലിപിയിലും ഇതൊരു യോഗദണ്ഡിന്റെ ആകൃതിയണ്. ഗ്രഹയോഗങ്ങലെ അന്തര്ദൃഷ്ടിയില് കാണുന്ന യോഗി മന്ത്രദ്രഷ്ടാവും യുഗദ്രഷ്ടാവുമാണ്. നാഗങ്ങളുടെ വംശോദ്ധാരകനായ ആസ്തികന് ജരല്ക്കാരുമുനിയുടെ പുത്രനാണ്. ജരത്കാരു യായാവരന്മാരുടെ വംശത്തില് പിറന്ന ഭാര്ഗ്ഗവനാണെന്നു പറകയാല്,അദ്ദേഹം ഭൃഗുവംശജനായ ഋഷിയാണ്.




ചിത്രം 9

ശിലാശാസനത്തില് കാണുന്ന ബ,ഥ,ക എന്നീ അക്ഷരങ്ങള് യഥാക്രമം ബ്രഹ്മം,ഉക്ഥം,കകാരരൂപമായ പ്രപഞ്ചം എന്നിവയെ കാണിക്കുന്ന ചിത്രലിപികളില്നിന്നാണ് ഉണ്ടായത്. ഹിന്ദുക്കളുടെ പൂജ്യം അഥവാ ശൂന്യം, സ്വന്തം വാലു വിഴുങ്ങുന്ന അനന്തകാലസര്പ്പത്തിന്റെ ചൈതന്യപൂര്ണ്ണമായ രൂപത്തെയാണ് ശൂന്യതയെയല്ല, അര്ത്ഥമാക്കിയിരുന്നത്. ഏകാക്ഷരിയായ ഉക്ഥത്തെ അവര് ബ്രഹ്മത്തോടുചേര്ന്ന പ്രകൃതിയായി വരച്ചുകാണിച്ചു. (നടുവിലെ ബിന്ദുവിനു ചുറ്റും വൃത്തം)ഉക്ഥത്തിലെ അന്ത്യാക്ഷരിയായ ഥ എന്നാണ് അതിന്റെ ഉച്ചാരണം. ദേവന്മാര്ക്ക് ഉക്ഥം കൊടുക്കുന്ന പ്രണവമന്ത്രത്തെ കുറിക്കുന്ന ഈ ചിഹ്നം ധ്വനിയാല് ഓങ്കാരമാണ്. ഇംഗ്ളീഷുഭാഷയിലെ 0 എന്ന അക്ഷ രം അങ്ങനെയാണ് ഉച്ചരിക്കപ്പെടുന്നത്. ഒ,ക,ഥ എന്നീ മൂന്നക്ഷരങ്ങളെ ചേര്ത്ത് ഫുണീഷ്യന് ക്ഥ എന്ന് ഉച്ചരിച്ചു. ഉക്ഥം കൊടുക്കുന്ന സമ്പ്രദായവും പ്രണവോച്ചാരണവും അറിയാവുന്ന വര്ഗ്ഗക്കാരാണ് ഫുണീഷ്യന് ലിപിയും ഉപയോഗിച്ചിരുന്നതെന്ന് ഇതില്നിന്ന് തെളിയുന്നു. വേദത്തില് ഋഭുക്കള് ചമസത്തെ നാലാക്കി ഭാഗിച്ച കഥയുണ്ട്. ഒരു ഗോളക്ഷേത്രത്തെ (വൃത്തം) നാലായി ഭാഗിച്ച പ്രക്രിയയുടെ പവക്കം ഇത് സൂചിപ്പിക്കുന്നു. നാലു ദിശകളായും,നാല് അര്ദ്ധഗോളങ്ങളായും പ്രപഞ്ചത്തേയും ഭൂഗോളത്തേയും വിഭജിച്ച സഞ്ചാരിവര്ഗ്ഗത്തിന്റെ ചരിത്രവുമായി ഈ ചിഹ്നം ബന്ധപ്പെട്ടിരിക്കുന്നു ഏകത്തെ ഇപ്രകാരം വിഭജിച്ച കകാരമാകട്ടെ, കുഹരം,ഖഹ്വരം,ഖഹരം മുതലായ ഗുഹാസൂചകങ്ങളും തമോദ്വാരസൂചകങ്ങളും ബ്രഹ്മസൂചകങ്ങളുമായ പദങ്ങളാല്സമ്പുഷ്ടവുമാണ്. നാലുവശത്തും പണി (ഫണഇ)കളാല് ചുററപ്പെട്ട് ഗുഹയില് നിന്ന് സുഹൃത്തായ കുത്സനോടൊപ്പം ഇന്ദ്രന് തേജസ്സുവീണ്ടെടുത്ത കഥ വേദം പറയുന്നു. സിദ്ധാന്തശിരോമണിയില് ,അനന്തവും അച്യുതവും ആയി എത്ര രാശികള് കൂട്ടിയാലും കുറച്ചാലും പൂര്ണ്ണമായിത്തന്നെ അവശേഷിക്കുന്ന പൂജ്യമാണ് ഖഹരം. ഓം ഏകം എന്ന ആ മൊഴിപ്പെയര്ദൈവത്തെ ഗ്രീക്കുകാര് ഒമേഗ എന്നുച്ചരിക്കുന്നു.




ചിത്രം 10




ചിത്രം 11

ബ്രാഹ്മിയിലെ ക,സ,ത എന്നീ മൂന്നക്ഷരം കൂട്ടിച്ചേര്ത്താല് കസ്ഥ (കഷ്ട) എന്നു കിട്ടും.കഷ്ടപ്പാടിന്റെ അടയാളമായ ഫുണീഷ്യന് ചിഹ്നം ഇങ്ങനെയുണ്ടായതാണ്. ഫുണീഷ്യര് ഇതിനെ ക്സ എന്ന് ഒരു വര നെടുകേയും മൂന്നുവര കുറുകേയു മാക്കി എഴുതി. യാഗാവസരങ്ങളില് പലതട്ടുകളുള്ള ഒരു കമ്പ് ധ്വജമായി നാട്ടിയിരുന്നു.(ഇതുപോലൊരു ധ്വജമാണ് ഇപ്പോഴും തിരുപ്പതി വെങ്കടേശ്വരസ്വാമിക്ക് ഉള്ളത്).ഈ ധ്വജം പാപത്തിന്റേയും കഷ്ടതയുടേയും ചിഹ്നമാണെന്നും ഓരോ പാപം തീരുമ്പോളും ഓരോ തട്ടായി പൊട്ടുമെന്നുമാണ് സങ്കല്പം. ഭാഗവതത്തില്, ഭാഗവത സപ്താഹവേളയില്, ധുന്ധുകാരിയുടെ പാപത്തിന്റെ പ്രതീകമായി മുളക്കമ്പിന്റെ ഓരോ കാമ്പ് പൊട്ടിയപോലെ. ഇതുതന്നെയാണ് കുരിശി ന്റെ ആദിമരൂപവും കകാരവും. ക്സ എന്നത് ക്ഷ എന്നാവുമ്പോളാണ് രക്ഷ (പാപത്തില്നിന്ന്) എന്ന് അര്ത്ഥം വരുന്ന ത്. കകാരത്തിന്റെ നടുവിലെ പൂജ്യം ഖഹരവും ഇരുവശവുമുള്ള 8 എന്ന ചിഹ്നം പിണഞ്ഞ നാഗങ്ങളുമാണ്. എട്രസ്കന്, പെലാസ്ജിയന് ഭാഷകളില് കകാരത്തെ ഫകാരമായിട്ടാണ് ഉച്ചരിക്കുന്നത്. ഫണികളാല് ചുറ്റപ്പെട്ടതുകൊണ്ടാണ് ഇത്. ഹിന്ദിയില് ഫകാരം എഴുതുമ്പോളും എട്ടിന്റെ രൂപമുണ്ട്. ഫുണീഷ്യരുടെ ഫ്യ്യു എന്ന് ഉച്ചരിക്കുന്ന ലിപി എങ്ങനെ യുണ്ടായി. ഫുണീഷ്യനെന്ന (ഫണീശ്വരന്) വര്ഗ്ഗനാമത്തിന്റെ ആദ്യാക്ഷരം ഈ ചിഹ്നമായതെങ്ങനെ.



ചിത്രം 12 ക,സ,ത കസ്ഥ,ക്സ,ക്ഷ, ഫ,ഫ്യ, യു

ഒരു നേര് രേഖ(ഏകം,ഒന്ന്). അതിന്നുമുകളില് ചന്ദ്രക്കലപോലെ വളഞ്ഞ ഒന്ന്. ഇതിനെങ്ങനെ ഫ്യ ,യു എന്ന് ഉച്ചാരണം വന്നു. നാഗഫണത്തില് കാണുന്ന അടയാളം ,ഋഷഭക്കൊമ്പ്,ശൂലം,യോഗദണ്ഡ്,തെക്കെ ഇന്ത്യയിലെ വൈഷ്ണവര് നെറ്റിയിലണിയുന്ന നാമചിഹ്നം, മദ്ധ്യകാലത്ത് ഉപയോഗിച്ചിരുന്ന ഭൂപടത്തിന്റെ ആദിമരൂപം,വഞ്ചിയും അതിന്റെ തുഴയും,അര്ദ്ധചന്ദ്രന് എന്നിങ്ങനെ ഒട്ടധികം ആശയചിത്രങ്ങളുണ്ട് ആ ഒറ്റ അക്ഷരലിപിയില്. യയാതിയു ടെയും യായാവരന്റെയും വംശജരായ യോഗികളായ വൈഷ്ണവരും കടല്സഞ്ചാരികളുമാണ് ഫുണീഷ്യരെന്നതു കൊ ണ്ടാണ് ഇത് സംഭവിച്ചത്. ഈ അക്ഷരം തിരിച്ചിട്ടാല് ബ്രാഹ്മിയിലെ യുകാരമാണ്. ചൈനീസ് ഭാഷയില് മനുഷ്യനെ ന്ന ചിത്രലിപിയുമാണ്. മനുഷ്യവംശത്തിലെ യോഗികളായ ദേവന്മാരാണ് ഫുണീഷ്യരെന്ന സമുദ്രസഞ്ചാരികള്.

തമിഴില് അഹം എന്നുച്ചരിക്കണമെങ്കില് അകം എന്നാണ് പറയുക. അകത്തിരിക്കുന്ന ആത്മാവാണ് ഭാരതീയരുടെ അഹം അഥവാ ഞാനെന്ന പദം. ഹകാരത്തിന്റെ ആദിരൂപമായ പകുതി ഹ ബ്രാഹ്മിലിപിയിലുണ്ട്. ഇതില്നിന്ന് ഇംഗ്ളീഷിലെ എച്ച് എന്ന അക്ഷരം എങ്ങനെ ഉത്ഭവിച്ചു എന്നു കാണുക.




ചിത്രം 13. എച്ച് ഉത്ഭവം.

അഹം ബ്രഹ്മാസ്മി എന്നെഴുതാന് രണ്ടു ബ്രഹ്മചിഹ്നങ്ങള് ഒന്നിച്ചു ചേര്ത്തിട്ടാല് മതി.

കല്ദായക്കാരും പെലാസ്ജിയന്മാരും ഈ ചിഹ്നം ഹ ക്ക് സ്വീകരിക്കുമ്പോള്,എട്രസ്കന്മാര് ഈ ബ്രഹ്മചിഹ്നത്തെ ഓ ആയും ഉപയോഗിക്കുന്നത് ഇവരുടെയെല്ലാം മൂലസ്രോതസ്സ് എതെന്നതിന് തെളിവാമ്. സ്സ്(ഷ്സ്) എന്നെഴുതാനും എട്രസ്കന്മാര് ഈ ചിഹ്നം ഉപയോഗിച്ചിരുന്നു. ഫണി ,നാഗം എന്നിവയെ കുറിക്കാനും കെട്ടുപിണഞ്ഞ ഇരട്ടനാഗ രൂപത്തിലുള്ള ഈ ചിഹ്നം ഉപയോഗിക്കുന്നു. ഫണികള് നാഗങ്ങളാണ്. ഫുണീഷ്യര്ഫണീശ്വരന്മാരുമാണ്. ഈജിപ്തിലെ ഫകാരം ചിത്രലിപിയില് നാഗരൂപത്തിലണ് എഴുതുക,ജലമെന്ന അര്ഥത്തില്. ജലസഞ്ചാരികളായ ഫുണീശ്വരന്മാരെ സര്പ്പചിഹ്നം സൂചിപ്പിക്കുന്നു. പരസ്പരം മുഖം തിരിച്ചിരിക്കുന്നവരും ഒപ്പം മാത്രം സഞ്ചരിക്കുന്നവരും സമുദ്ര സഞ്ചാരികളുമായ അശ്വിനാദേവകളാണ് ഈ ഇരട്ടനാഗങ്ങള്. ഈജിപ്തില് ശ എന്ന് എഴുതുക രണ്ട് അസ്ത്രങ്ങള് പരസ്പരാഭിമുഖമായി കൂട്ടിമുട്ടി,നടുവില് ഒരു കകാരം (നക്ഷത്രം) ഉണ്ടാക്കുന്ന രീതിയിലാണ്.രണ്ട് അസ്ത്രങ്ങള് അശ്വിനികളാണ്.അശ്വതിനക്ഷത്രത്തെ പരസ്പരം തിരിഞ്ഞിരിക്കുന്ന അസ്ത്രരൂപത്തിലാണ് ഭാരതീയജ്യോതിഷം പറയുന്നത്. ബ്രാഹ്മി,ഫുണീഷ്യന് ലിപികളിലെ അക്ഷരങ്ങളില് അകാരം ഉണ്ടായതും ഇതില്നിന്നാണ്. ശരം അസ്ത്രപര്യായമാണ്. ശ്വാതി ,അസ്വതി (ചോതി,അശ്വാദി) എന്നീ 180 ഡിഗ്രി വ്യത്യാസത്തിലുള്ള രണ്ട് നക്ഷത്രങ്ങള് എപ്പോഴും ഒന്നിച്ചേ സഞ്ചരിക്കുന്നുള്ളു. ഇതുപോലെ പരസ്പരം ചേര്ന്നും പരസ്പരം പിന്തുടര്ന്നും വിപരീതദിക്കില് മുഖം തിരിച്ചും സഞ്ചരിക്കുന്നവരാണ് വേദത്തിലെ അശ്വിനീകുമാരന്മാര്. ബ്രാഹ്മി ഫുണീഷ്യന് ലിപികളും അങ്ങനെത്തന്നെ. അവരും ഇരട്ടപെറ്റ ഭാഷാസഹോദരങ്ങളാണ്.




ചിത്രം 14 ഫകാരം,ഫണി,നാഗം ,ഈജിപ്റ്റിലെ ശ എന്ന ലിപി




ചിത്രം 15.

ജലം(ഝലം)എന്നതിലെ ആദ്യാക്ഷരം,നാരം എന്നതിലെ ആദ്യാക്ഷരം എന്നിവ ഈജിപ്ത്യന് ചിത്രലിപിയിലുണ്ട്. ബ്രഹ്മം ,ബ്രാഹ്മണന്,ബ്രഹ്മാണ്ഡം എന്നിവയുടെ ആദ്യാക്ഷരമായ ബ എന്ന് ബ്രാഹ്മിയില് ഉച്ചരിക്കുന്ന ലിപി യെ ഈജിപ്റ്റില് പകാരമായിട്ടാണ് ഉച്ചരിക്കുന്നത്. ഈ ലിപിയുടെ അര്ദ്ധഭാഗത്തെ ഗ്രീസ്,കല്ദായ, പെലാസ്ജിയന്, എട്രസ്കാദികള് പകാരമായി എഴുതി ഉച്ചരിക്കുന്നു. തമ്ഴര് മറുപകുതിയേയും പകാരമായി എഴുതി ഉച്ചരിക്കുന്നു. ഫുണീഷ്യന് ബ്രാഹ്മിലിപിയില് പകാരം പരസ്പരം തിരിച്ചിട്ട രണ്ടു ഫണങ്ങളാണ്. ബ്രാഹ്മിയില് ഒരാള് ബാമ്പ് എന്നെഴുതുന്ന പക്ഷം ഈജിപ്റ്റില് അതിനെ പാമ്പ് എന്നാവും വായിക്കുക. മറിച്ചും ആലോചിക്കുന്നപക്ഷം,ഫണി അഥവാ പാമ്പ് എന്ന ചിത്രലിപി ബ്രഹ്മജ്ഞാനിയായ മനുഷ്യനെ കുറിക്കാനുപ യോഗിക്കുന്ന സൂത്രപദമാണ് ഇന്ത്യന് ഉപഭൂഖണ്ഡത്തില്. ജൈനന്മാരും ബുദ്ധനും എന്തുകൊണ്ട് നാഗചിഹ്നം സ്വീകരിച്ചു. വിഷ്ണുവിനും ശിവനും നാഗചിഹ്നമെന്തിന്. ദേവിക്ക് നാഗഫണം ശിരസ്സിനുമുകളിലെന്തിന്. പ്രജ്ഞാപാരമിതം നാഗങ്ങളുടെ സംഭാവനയാണെന്ന് നാഗാര്ജ്ജുനനെന്തു കൊണ്ട് പറഞ്ഞു. ഒറ്റ ഉത്തരമേ ഉള്ളു. ഇന്ത്യയിലെ പുരാതനവര്ഗ്ഗക്കാരുടെയെല്ലാം പ്രപിതാമഹന്മാര് നാഗവംശീയരായിരുന്നു. ബ്രഹ്മജ്ഞാനികളും യോഗികളുമായ നാഗവംശജര്ക്ക് പില്ക്കാലത്ത് ഉണ്ടായ പേരുകള് മാത്രമാണ് മറ്റെല്ലാം.



ചിത്രം 16

ത്രികോണമെന്നതിന് കോണമെന്നും ചുരുക്കത്തില് പറയും. കോ എന്നതിനെ ഈജിപ്തുകാര് ക്യൂ എന്ന് ഉച്ചരിച്ചിരുന്നു.ക്യൂവിന്റെ ചിത്രലിപിയാണ് ത്രികണചിഹ്നം അവര്ക്ക്. ധനുസ്സ് എന്നര്ത്ഥമുള്ള നാലുതരം ലിപി ഈജിപ്തുകാര്ക്കുണ്ടായിരുന്നു. Bow യുടെ ആദ്യാക്ഷരമായ ബി,ധനുസ്സിന്റെ ആദ്യാക്ഷരമായ ധ എന്നിവ ഈ അക്ഷരചിത്രങ്ങളില് കാണുക. മദ്ധ്യകാലം വരെ സഞ്ചാരികള് കടല് യാത്രക്ക് TO (ടി,ഓ) മാപ്പുകളെന്ന ഭൂപടങ്ങളാണ് ഉപയോഗിച്ചിരുന്നത്. TO എന്നിവയെ ചേര്ത്തുവെച്ചാല് ശുക്രഗ്രഹ ചിഹ്നമാണ് ലഭിക്കുക. (TO ഭൂഗോളസൂചകമാണ്O. സൂര്യസൂചകം T. സ്ത്രീപുരുഷസൂചകം ശുക്രചിഹ്നം. ഭൃഗുവംശജരുടെ അടയാളം) സ്ത്രീചിഹ്നവുമാണത്. ഇതിന്ന് ഒരു നീണ്ടുവളഞ്ഞവാലുനല്കി തിരിച്ചിട്ടിട്ട് ഈജിപ്തുകാര് ഓ എന്ന് ഉച്ചരിക്കുന്നു.നമ്മുടെ ഓങ്കാരത്തോട്ടു സദൃശമാണ് ഈ ലിപി. ഈജിപ്തുകാരന്റെ മകാരം തമിഴന്റെ മകാരത്തില്നിന്ന് അല്പവ്യത്യാസമേ കാണിക്കുന്നുള്ളൂ. ഇ എന്ന് എഴുതാന് ഈജിപ്തുകാര് ഈര്ച്ചവാളിന്റെ ആകൃതിയുള്ള അലക് വരക്കുന്നു. തമിഴനും ഫുണീഷ്യനും ഇ കാരത്തിന് ഈര്ച്ചമരത്തിന്റെ ആകൃതി തന്നെയാണ് കൊടുക്കുന്നത്. വിലങ്ങനേയും കുറുകേയും കുത്തിനിര്ത്തിയ തടികള്ക്കു പകരം അവര് നേര് രേഖകളുപയോഗിക്കുന്നു. ഈജിപ്തുകാരന്റെ തിരിച്ചിട്ട ശുക്രചിഹ്നം തുഴയാണ്. മറുവശത്തൊരു പൂജ്യം കൂടി ചേര്ത്താല് രാഹുകേതുക്കളെ കുറിക്കുന്ന സര്പ്പചിഹ്നവുമായി. (Nodes) .പ,ഫ,ള ,8 ഇവക്കെല്ലാം നിദാനം നാഗചിഹ്നങ്ങല് തന്നെ. ബ്രാഹ്മി ,ഫുണീഷ്യന് പകാരങ്ങള്ക്കു സദൃശമായ ഒരക്ഷരം ഈജിപ്ഷ്യന് ലിപിയിലുണ്ട്. ഇതിനെ സകാരമായിട്ടാണ് തോമസ് യങ്ങ് വായിച്ചിട്ടുള്ളത്.



ചിത്രം 17 ചിത്രം 18.



ചിത്രം 19

റോസറ്റ ശിലയില് കാണുന്ന ലിപികള് നോക്കുക (ചിത്രം 18,19).പതഓലമഈഈസ എന്നാണ് ഇതില് ആദ്യത്തേതിനെ തോമസ് യങ്ങ് വായിച്ചത്. അതായത് ടോളമീസ്. (പ നിശ്ശബ്ദം) .വാസ്തവത്തില് , ചിത്രലിപി വായിക്കുന്ന ഒരാള്ക്ക് ഇത് ടോളമിസ് എന്ന ഒരു വ്യക്തിനാമം മാത്രമായിരിക്കയില്ല. കാരണം ഇതൊരക്ഷരമാല മാത്രമല്ല എന്നതുതന്നെ. ബ്രഹ്മം,ധനുസ്സ്,ഓങ്കാരം,സിംഹം,ശിലായുധങ്ങള്,നാഗഫണം

എന്നിങ്ങനെ പല ആശയചിത്രങ്ങളും ഇതിലുണ്ട്. പാതാളമയീശനെന്ന ഒറ്റവാക്കിലെ നടുവിലെ സിംഹ ചിത്രം സിംഹളേശനേയും സൂചിപ്പിക്കാം. ശുക്രശിഷ്യരും നാഗവംശീയരും ആയ സിംഹളദ്വീപിലെ രാജാക്കന്മാര് ബ്രഹ്മജ്ഞാനികളും പ്രണവോപാസകരുമായിരുന്നു. അവരുടെ ധനുസ്സിനാല് ജയിക്കപ്പെട്ട പ്രദേശത്ത് നിക്ഷേപിച്ച ശിലയുമാകാം റോസറ്റശില. ബാതോളമ ഈപ്പ എന്ന് വായിക്കാവുന്ന ലിപിയുമാണ് ഇത്. ബത ലഹേം പട്ടണത്തിന്റെ സൂചനയായും ഇതിനെ അപ്പോളെടുക്കാം.

രണ്ടാമത്തേതിനെ ക്ലിയോപാട്ര എന്നാണ് തോമസ് യങ്ങ് വായിച്ചത്. ഇതില് ധനുസ്സ്,ശിലായുധം, ഗരുഡ ചിഹ്നം രണ്ടുപ്രാവശ്യം, ഹസ്തം,സിംഹം,നേത്രം,ദ്വാരം,ഉഷസ്സ്,ഇറ്റുവീഴുന്ന തുള്ളി(അമൃതം) ഇവയാണ് ആശയ ചിത്രങ്ങള്. അമൃതയായ സൂര്യദേവിയുടെ നിഗൂഢലിപിയാണിത്. സര്പ്പസുന്ദരിയായ നാഗമാതാവിനെ പ്രപഞ്ചത്തിലെ ഏതുകോണിലുമുള്ള ആദിവാസികളുടെ ഐതിഹ്യങ്ങളില് കണ്ടെത്താം. അത് വെറുമൊരു വ്യക്തിനാമം മാത്രമാവണമെന്നില്ല. ഈജിപ്റ്റിലെ പിരമിഡ്സുകള്ക്ക് ആറായിരത്തോളം വര്ഷം പഴക്കമുണ്ട്. ചരിത്രത്തില് നാമറിയുന്ന ടോളമിക്കും ക്ലിയോപാട്രക്കും ക്രിസ്തുവിന് ഇരുനൂറോ ഏറിയാല് മുന്നൂറോ കൊല്ലം മുമ്പുവരെയേ പഴക്കമുണ്ടാവൂ. അലക്സാന്ഡ്രിയ നഗരം സ്ഥാപിച്ച ശേഷമാണ് ടോളമിമാരുടെ വാഴ്ചക്കാലം. ജൂലിയസ് സീസര്ക്കുശേഷമാണ് ക്ലിയോപാട്രയുടെ കാലം. അന്നത്തേക്ക് ഈജിപ്ഷ്യന് ചിത്രലിപികള്ക്കും , സെമിറ്റിക് ഹിബ്രുലിപികള്ക്കും ശേഷമുള്ള ഗ്രീക്ക് റോമന് ലിപികളും ആധുനികആംഗലഭാഷയോടു സാമ്യമുള്ള ലാറ്റിന് ഭാഷയും ആവിര്ഭവിക്കയും ആധിപത്യം സ്ഥാപിക്കയും ചെയ്തുകഴിഞ്ഞു.(അതിനെത്രയോ മുമ്പ് ഉണ്ടായതാവണം ഈജിപ്ഷ്യന് ചിത്രലിപിയിലുള്ള റോസറ്റ ശില.അതിലെങ്ങനെ ഇവരുടെ നാമം കാണും). പഴയ ആശയചിത്രങ്ങ ളെ ഇന്നത്തെ ലിപിവെച്ചുവായിച്ചാലും കൂടി നമുക്കതില് പാതാളേശ്വരനേയും അവന്റെ ഗുരു ശുക്രാചാര്യ നേയും കാളിയപുത്രന്മാരേയും പുത്രിമാരേയും കാണാനാവുന്നു. കളിന്ദനെന്നത് സൂര്യപര്യായമായതിനാലാണ് കാളിന്ദി സൂര്യപുത്രിയായത്. പാതാളേശ്വരനായ സര്പ്പരാജാവും കളിന്ദപുത്രിയായ അമൃതദേവിയും വര്ഷിക്കുന്ന ജ്ഞാനനീരൊഴുക്കില് പ്രപഞ്ചം ധന്യമായ പഴങ്കഥപ്പാട്ടുകള് എല്ലാ പ്രാക്തന സംസ്കാരങ്ങളിലും ചിതറിക്കിടക്കുന്നുണ്ട്.തോമസ് യങ്ങിന് ഏതൊരാള്ക്കും സംഭവിക്കാവുന്ന ചെറിയൊരു പിഴവേ പറ്റിയിട്ടുള്ളൂ. അതിന്റെ കാരണങ്ങളിവയാണ്:-

1.ഋഭസ് രീതിയില് ചിത്രലിപി വായിക്കാന് ആവശ്യമായ അറിവിന്റെ അഭാവം

2. ചിത്രലിപി എഴുതപ്പെട്ട കാലത്ത് ലോകത്തിന്റെ വിവിധഭാഗങ്ങളില് നിലവിലുണ്ടായിരുന്ന സംസ്കാരങ്ങളെക്കുറിച്ചും ലിപി,ഭാഷ,ഐതിഹ്യങ്ങളെക്കുറിച്ചും അവഗാഹമില്ലായ്മ.

3. വര്ത്തമാനകാലത്തെ അക്ഷരലിപിയുടെ നിയമമനുസരിച്ച് പുരാതനചിത്രലിപി വായിക്കാനുള്ള ശ്രമം

4.ഗ്രീക്കുറോമന് സംസ്കാരകാലത്ത് ജീവിച്ച ടോളമി-ക്ലിയോപാട്രമാര്ക്കും ,അന്നത്തെ ഉച്ചാരണലിപിസമ്പ്രദായങ്ങള്ക്കും പൌരാണികഈജിപ്ഷ്യന് സംസ്കാരത്തോടു താരതമ്യപ്പെടുത്തുമ്പോള് ബാല്യദശയാണെന്ന പരമാര്ത്ഥം വിസ്മരിച്ചുപോവുക.

- **നാഗങ്ങള് മനുഷ്യരോ**

The Nagas are described by the orientalists , as a mysterious people whose landmarks are found abundantly in India to this day.(Madame Blavatsky .Secret Doctrine Vol 4. .69.-70)നാഗ്പൂരും നാഗപട്ടണവും അടങ്ങുന്ന ഭാരതഉപഭൂഖണ്ഡത്തിന്റെ സിംഹഭാഗവും നാഗദ്വീപമായിരുന്നു എന്നും

ഇവിടത്തെ ജനതയുടെ നാമമാണ് നാഗങ്ങളെന്നും ബ്ലവാട്സ്കി കരുതിയിരുന്നു. നാഗങ്ങളും സര്പ്പങ്ങളും ഒരേ ജനതയാണ്.സസര്പ്പിണിയായ ചൈതന്യമാണ് ഭൂമി എന്ന് ഭാരതീയര് വിശ്വസിച്ചു. സര്പ്പമെന്ന വാക്കില് നിന്നാണ് യഹൂദരുടെ സെറാഫിം എന്ന വാക്കുണ്ടായത് .ഇതില്നിന്ന് ആംഗലപദമായ Serpent ഉണ്ടായി. സറാഫ് (സര്പ്പ) എന്നാല് ജ്വലിക്കുന്ന അഗ്നിപോലുള്ള ചൈതന്യമാണ്. ജ്വലിക്കുന്ന ബോധപ്രകാശം കൊണ്ട് ഋഷിമാര് ഈ ബിരുദത്തിനര്ഹരായി. ബുദ്ധിശക്തിയുടെ വാസസ്ഥാനമായ ചിദാകാശത്തെ ആപസ്സ് അഥവാ കാരണജലമായി അവര് കണ്ടു. കാരണജലത്തില്നിന്ന് തങ്ങളില് പ്രവഹിക്കുന്ന ഈശ്വരചൈതന്യമാണ് ബോധമെന്നതിനാല്,തങ്ങള് ബുധപുത്രന്മാരാണെന്ന് ഋഷിമാരറിഞ്ഞു. ബുധികള്(ബുധന്മാര്) ബ്രഹ്മതേജസ്വികളായ ബുദ്ധന്മാരായി അറിയപ്പെട്ടു. കല്ദായന് സന്യാസിമാരും ആകാശത്തെ അബ്സൂ എന്ന് വിളിച്ചിരുന്നു. ആപസ്സ് അഥവാ അബ്സൂ ബുധന്മാരുടെ വിജ്ഞാനസാഗരത്തെ കാണിക്കുന്ന (Abyss of learning) പ്രജ്ഞാപാരമിതമായത് അങ്ങനെയാണ്. തിബത്തിലും ലാമ എന്ന പദത്തിന് വിവേകസാഗരം (Wisdom of ocean)എന്നാണ് അര്ത്ഥം .ആകാശമെന്ന അഗാധതലം ഹിന്ദുക്കള്ക്കും ബാബിലോണിയക്കാര്ക്കും പന്ത്രണ്ട് ആദിത്യന്മാരുടെ വാസസ്ഥലമാണ്. കാരണജലധിയാവട്ടെ, പ്രപഞ്ചമാതാവിന്റെ അന്തര്ഗൃഹമായ ചിദാകാശവും. ഈ മാതാവിനെ ബാബിലോണിയക്കാര് Chaos. (കയോസ്)എന്നു വിളിച്ചു. കയോസിന്റെ പുത്രന്ഈയ(Ea) ഒരു മത്സ്യമനുഷ്യനാണ് ,വിവേകത്തിന്റെ പ്രതീകവുമാണ്. ദ്രാവിഡദേശാധിപനായ സത്യവ്രതനെന്ന മനു(ബൈബിളിലെ നോവ)വിന്റെ കാലത്ത് മത്സ്യാവതാരമുണ്ടായി. പാണ്ഡ്യരാജാവും വിരാടരാജാവും മത്സ്യമനുഷ്യരാണ്. ഭൌതികജീവിതമെന്ന സംസാരസാഗരമാണ് Chaos. അതിന്റെ സാക്ഷിയായി അതില് മുങ്ങിയിട്ടും അതിന്റെ അലച്ചാര്ത്തില് പെടാതെ കിടക്കുന്ന അനന്തനാഗത്തിന് ഏഴുദിനങ്ങളേയും ഏഴു സൂര്യരശ്മികളേയും ഏഴുമലകളേയും പ്രതിനിധീകരിച്ച് ഏഴുതലയുണ്ട്. ആയിരം ദിനംകൂടുമ്പോള് ഒരുദിനം അഭിവ്യക്തമാകുന്നു എന്ന സങ്കല്പ്പത്താല് അനന്തന് സഹസ്രഫണനുമാണ്. സ്വശിരസ്സ് സമുദ്രജലത്താല് രണ്ടായി പിളര്ക്കപ്പെട്ടുമ്പോളും അനന്തന് സമുദ്രത്തെ രണ്ടായി പിളര്ക്കുന്നു. ജലോപരി ഒരു പാതയുണ്ടാക്കി വിശുദ്ധാത്മാക്കളെ സുരക്ഷിതസ്ഥാനത്തേക്കു നയിക്കുന്നു.

ചിലകാലങ്ങളില് ദൈവീകശക്തി ഏറെനാള് സമുദ്രജലത്തില് അവ്യക്തമായി മുങ്ങിക്കിടക്കുന്നു. അപ്പോള് ദുശ്ശക്തികളാല് ലോകം നിറയുന്നു. ആര്യഋഷിമാര് കാരണജലത്തില് മുങ്ങിക്കിടന്ന് തപസ്സുചെയ്യുന്ന പ്രചേതസ്സുകളെ ആഴങ്ങളില്നിന്ന് വിളിച്ചുണര്ത്തുന്നു. അവരുടെ തുറന്നവായിലെ കാറ്റും അഗ്നിയും കൊണ്ട് ദുശ്ശക്തികളെയെല്ലാം ചാമ്പലാക്കുന്നു. വായുപുരാണത്തിലെ നാരായണന്റെ സ്ഥാനമാണ് പ്രചേതസ്സുകള്ക്ക് . നരന്റെ ശരീരത്തിന്റെ ആഴങ്ങളില്, വിവേകസാഗരത്തിലാണ് വായുപുരാണത്തിലെ നാരായണന്റെ വാസം. ജനഹൃദയങ്ങളിലെ ആഴങ്ങളില് യോഗനിദ്രയില്നിന്നുണര്ത്തപ്പെടുന്ന നാരായണന്റെയും പ്രചേതസ്സുകളുടേയും ഈയയുടേയും ലാമയുടേയും ദൈവീകപരിവേഷംതന്നെയാണ് ജിനനും ബുദ്ധനും കൃഷ്ണനും യേശുവിനും പ്രവാചകനുമുള്ളത്. ഇതേ പരിവേഷമാണ് നാഗങ്ങള്ക്കും പ്രാചീനഭാരതവും ഈജിപ്തും നല്കിയത്. വിവേകത്തിന്റെ പരിവേഷം മാറ്റി കാമത്തിന്റെയും ചെകുത്താന്റെയും പരിവേഷം രണ്ടായിരം വര്ഷമായിട്ടേ ഉള്ളു നാഗത്തിന് കൊടുത്തിട്ട്.

ഭൂമുഖത്ത് ആദ്യം ആവിര്ഭവിച്ച മനുഷ്യന് ഭാഷ വശമായിരുന്നില്ല. ശബ്ദങ്ങള് കേട്ടിട്ടാവണം മനുഷ്യന് ആദ്യം ഭാഷ അഭ്യസിച്ചത്. ഭരതമുനിയുടെ നാട്യശാസ്ത്രത്തില്, സ്വാതിമുനിയെപ്പോലെ പ്രകൃതിയുടെ താളക്രമത്തിലുള്ള ശബ്ദങ്ങള് അവന് അനുകരിച്ചിരിക്കണം. പിന്നീട് ഒറ്റവാക്കിലുള്ള (Monosyllable speech )ആശയവിനിമയം തുടങ്ങി. അതിനും മുമ്പ് വിചാരങ്ങളിലൂടെയും സ്പര്ശത്തിലൂടെയും ആംഗ്യം,മുദ്ര,ഭാവം ഇവയിലൂടെയും ആശയവിനിമയം ചെയ്തിരിക്കണം. മനുഷ്യന്റെ തള്ളവിരലും വാക്കും അവനെ മറ്റു മൃഗങ്ങളില്നിന്ന് വ്യത്യസ്തനാക്കിത്തീര്ത്തു. ഒറ്റവാക്കിലുള്ള ആശയവിനിമയത്തില്നിന്ന് സങ്കീര്ണ്ണമായ ഭാഷകളിലേക്കും വ്യാക

രണനിയമങ്ങളിലേക്കും വളര്ന്നിട്ടും മനുഷ്യന് തന്റെ ഈ പഴയ കഴിവുകളെ ഉപേക്ഷിച്ചിട്ടില്ല. ഗണിതഭാഷ, സിംബലുകള്,ആംഗികവും ഭാവപ്രധാനവുമായ കലകള് ,ലിപിചിത്രങ്ങളെന്നിവയിലൂടെ തന്റെ അറിവാകുന്ന സമ്പത്തുമുഴുവനും അടുത്തതലമുറകളിലേക്കു പകരാന് അവന് ശ്രദ്ധ വെച്ചു. നാമിന്നുകാണുന്ന എല്ലാത്തിലും സൂക്ഷിച്ചുനോക്കുന്നപക്ഷം വളര്ച്ചയുടെ ഈ നാഴികക്കല്ലുകള് കാണാം.

ഭാരതത്തിലെ ഭൂദേവന്മാരായ നാഗങ്ങള് തങ്ങളുടെ ഭാഷക്ക് നാഗശബ്ദം ചേര്ത്ത ദേവനാഗരി എന്ന് പേരിട്ടു. നാഗരശൈലിയില് പണിത പുതിയ വാസസ്ഥലങ്ങള്ക്ക് നഗരങ്ങളെന്നും പേരിട്ടു. ഉരക്കുക എന്നാല് പറയുക. ഉരക്കുന്നവനാണ് ഉരഗമായ നാഗം. നാഗമായി ഉറയുന്നവന്റെ ഊര് ഉറയൂര്. ഉരഗങ്ങള് താമസിക്കുന്ന ഊരുകള് തമിഴകത്തുമാത്രമല്ല , സുമേരിയയിലും അല്പമൊരു ഉച്ചാരണഭേദത്തോടെ ഉണ്ടായി( UR). ഉരക്കുക എന്നതിന് പ്രാകൃതഭാഷകളില് ക്കുറുക എന്നും പറയും. വാക്കില്നിന്നു ജനിച്ചവനെന്ന അര്ത്ഥത്തിലാണ് ക്കുറിലോസ് എന്നപദം നിലവില് വന്നതെന്ന് ബ്ലവാട്സ്കി പ്ലാറ്റോയെ ഉദ്ധരിച്ച് സമര്ത്ഥിക്കുന്നു. മെര്ക്കുരി (ബുധ)വാക്കിന്റെ ദേവതയാണ്. ബ്ലവാട്സ്കിയുടെ അഭിപ്രായത്തില് ഇന്ത്യയിലെ ചണ്ഡാലകുലത്തിലാണ് 8000 വര്ഷംമുമ്പ് അബ്രാഹ്മണനായ അബ്രഹാം ജനിച്ചത്.(Vol 2 Secert Doctrine page 67-68)എട്രസ്കന്മാരും അയര്ലന്റുകാരും സ്കാന്ഡിനേവിയക്കാരും ആശരെന്ന ദൈവത്തെ പൂജിക്കുന്നു അബ്രഹാമിന്റെ പിതാവ് ഒരു ആശരായിരുന്നു. ഇന്ത്യയിലും സിലോണിലുമുള്ളവര്ക്ക് ആശരവംശം രാവണന്റെ വംശമാണ്.

ലോകത്തിലെ ആദ്യചരിത്രകാരനെന്നറിയപ്പെടുന്നത് ഫുണീഷ്യരുടെ സഞ്ചുണ്ണി ആദോനാണ് (സഞ്ചുണ്ണി ആതനെന്നും പറയും).അദ്ദേഹം സംസാരസാഗരത്തിനു കാരണഭൂതരായ ഏഴുകാബിരീങ്ങളെ പറയുന്നു. അഗ്നിയെ ആരാധിക്കുന്ന അഗ്നിപുത്രന്മാരായ ഇവര് പ്രലയകാലത്ത് അഗ്രുവേരസ്സ് എന്ന പ്രധാനദേവ നെ അനുഗമിച്ചിരുന്നവരാണ്.ചരിത്രകാരന്മാര് അഗ്രുവേരസ്സിനെ ശനി,നോവ,വൈവസ്വതമനു എന്നൊ ക്കെ പറയുന്നു.പേരെന്തായാലും അദ്ദേഹം മാനവവംശത്തിന്റെ തായ്വേരായ അഗ്രവേരു തന്നെ. ഏഴുകാബിരിങ്ങള് സപ്തര്ഷിമാരും. അഗ്നിപുത്രന്മാരെന്നതിന് സഞ്ചുണ്ണിആതന് ഉപയോഗിച്ച പദം അലൈത്തീ എന്നാണ് (Aletae ).ഇത് അല്-അയ്യത്ത്( Al-Ait)ആയി മാറി. അല് ജലം അയ്യത് അഗ്നി. (അലൈ ജലം, തീ അഗ്നി). കടലലയിലെ ഊര്ജ്ജവും കടലലകളുടെ മുകളിലലയുന്ന സഞ്ചാരികളുടെ ഊര്ജ്ജവും കാരണജലത്തിലെ ഊര്ജ്ജസ്രോതസ്സും ഇവിടെ സമുദ്രസഞ്ചാരികളുടെ വഴിവിളക്കായ സപ്തര്ഷിസമൂഹത്തിലാണ് കേന്ദ്രീകരിക്കുന്നത്. അല,തീ എന്ന രണ്ടു ദ്രാവിഡ(തമിഴ്)പദം ചേര്ത്താണ് ഒരു ഫുണീഷ്യന് ചരിത്രകാരന് സപ്തര്ഷിസമൂഹത്തെ സൂചിപ്പിച്ചത് എന്നത് ശ്രദ്ധയര്ഹിക്കുന്നു. സഞ്ചുണ്ണി എന്ന പേരും തികച്ചും ദ്രാവിഡ കേരളത്തിന്റെ മാത്രം പ്രത്യേകതയാണ്. ഉണ്ണി എന്നു ചേര്ത്തു വിളിക്കുന്നത് കേരളത്തിലാണ്. ആതനെന്ന ബിരുദം നിരവധി ചേരരാജാക്കന്മാര് വഹിക്കുന്നതുമാണ് . ഫുണീഷ്യരും കേരളീയരും ഒന്നാകാനുള്ള സാദ്ധ്യത ഈ ആദ്യചരിത്രകാരന്റെ പേരില്ത്തന്നെയുണ്ട്.

അഹി എന്നാല് ഭാരതീയര്ക്ക് നാഗമാണ്.അഹിവൃത്രനെന്ന് വൈദികഋഷി പരാമര്ശിക്കയാല് അഹി എന്ന പദം വേദകാലത്തും ഉണ്ട്. ബ്ലവാട്സ്കി ഉദ്ധരിക്കുന്ന (Vol 4 page 36 Secret Doctrine.)ഫുണിഷ്യന് സമുദ്രസഞ്ചാരികളുടെ അഹിയേ ആശര് അഹിയേ എന്ന പ്രാര്ത്ഥനയുടെ സാരം ഇന്ത്യന് ഭാഷകളുടെ വെളിച്ചത്തിലേ ഗ്രഹിക്കാനാവൂ. ഇന്നും നമ്മുടെ ഗ്രാമങ്ങളിലെ മുക്കുവര് ആഹൈയ് എന്നു കൂവി വിളിക്കുമ്പോള് ,പഴയ കടലിന്റെ മക്കളുടെ വിളിയുടെ ശകലമായിത്തന്നെ അതിനെ കാണാം. ഉടല് മാത്രം ദൃഷ്യമാകയും ഉയിര് ദൃശ്യമാകാതിരിക്കയും ചെയ്യുന്നതുകൊണ്ടാണ് അഹം (ഞാന്)അഹിയായത്. അഹം ഇല്ല എന്ന ഭാവനയോടെ ധര്മ്മയുദ്ധം ചെയ്യുന്നതിനാല് ഭൂമിയില് നാകം സൃഷ്ടിക്കുന്നവരാമ് നാഗങ്ങള്. ദ്രാവിഡരും അക്കാഡിയരും ഏഴുശിരസ്സുള്ള സര്പ്പദൈവത്തെ ആയ് എന്നു വിളിക്കുന്നു. ഏഴുനക്ഷത്രങ്ങളെ മുടിയില്

ചൂടിയ ദേവിയാണ് കാലത്തിന്റെ അമ്മയായ അവള്. ഏഴേഴുനക്ഷത്രശിരസ്സുകളുള്ള നാല്വ സര്പ്പമാതാക്കളാണ് ചൈനക്കാര്ക്ക്. ഉത്തരദിക്കിലെ ഏഴു നക്ഷത്രങ്ങള് കറുത്ത പടയാളികളായ Typhoons ആണെന്നും ,കിഴക്കുഭാഗത്തെ ഏഴുപേര് വെളുത്ത പുലികളാണെന്നും (Chinese autumn )പടിഞ്ഞാറു ദിക്കിലുള്ളവര് നീലനാഗങ്ങളാണെന്നും (Azure Dragons)തെക്കുദിക്കിലുള്ള 7 പേര് ഈ ഇരുപത്തൊന്നു പേരുടേയും പ്രഭുക്കളും ചന്ദനനിറമുള്ളവരുമാണെന്നും ചൈന വിശ്വസിച്ചിരുന്നു. 28 നക്ഷത്രങ്ങള് (7 X 4) ആകാശത്തില് ഒളിഞ്ഞിരിക്കുന്ന വിവേകശാലികളായ നാഗങ്ങളാണ് ചൈനക്കാര്ക്ക്. ഈജിപ്തില് ഋഷഭരാശിയിലെ ദേവി കാലത്തിന്റെ അമ്മയായ ചിറകുള്ള നാഗപ്പക്ഷിയാണ്. അവളുടെ ഭര്ത്താവും പുത്രനുമാണ് ശനീശ്വരന്. അവളുടെ വാക്കാണ് പ്രണവം (Logos).ആ വാക്കിന്റെ നിഗൂഢതാല്പര്യം ഗ്രഹിച്ചവനെയാണ് ഈജിപ്തുകാര് നാഗമെന്ന് വിളിക്കുന്നത്. അവനെ ആര്ഹതനെന്ന് ഇന്ത്യയിലും Arhat എന്ന് ഇസോട്ടറിക് മതങ്ങളിലും വിളിക്കുന്നു. മന്ത്രശക്തിയുള്ള ആര്ഹതനാഗമായ സുബ്രഹ്മണ്യന്റെ കപിലാക്ഷം ജീവികളെ ആകര്ഷിക്കുന്നു.

പ്രജ്ഞാപാരമിതത്തെക്കുറിച്ച് ഗുരു നിത്യചൈതന്യയതി അയച്ചുതന്ന ഒരു Photostat copy യില് നിന്ന് ഒരു പ്രസക്തഭാഗം ഉദ്ധരിക്കട്ടെ:- According to Nagarjuna ,The Budha-Shakyamuni himself composed and placed the teachings in the custody of the Nagas (srpent deities) to be kept hidden in the depths of a vast sea or lake till such time as men should be fit to receive them. This seems to be a symbolic way of stating that the Budha who preceded Shakyamuni ,as by the Bodhic order of great adepts of Yoga the wisest of the wise men,who have long been symbolized by the Nagas, the serpent Demi-Gods. The lake or sea, representing the waterworld, symbolizes the superhuman realm whence the teachings are believed to have originated. The tradition goes on to tell how the king of the Nagas (ie, the chief of the wise ones) initiated Nagarjuna with the secret lore of the Buddhas,in the Dragon's palace under the sea.

ചില പുരാണങ്ങളില് നാഗങ്ങള് രാക്ഷസന്മാരെപ്പോലെ പുലസ്ത്യഗോത്രക്കാരാണ്. ഒരുപക്ഷേ ഇതാവാം ബൈബിള്ക്കഥകളിലെ നാഗത്തിന് പാതിത്യം വരുത്തി ചെകുത്താനാക്കാനുള്ള കാരണം. എങ്കിലും Be ye wise as the serpents എന്ന് യേശുവും ഉപദേശിച്ചിട്ടുണ്ടെന്ന് മറന്നുകൂടാ. പുലസ്ത്യഗോത്രക്കാരനായ അഗസ്ത്യനാണ് രാക്ഷസനായ രാവണനെ വധിക്കാനുള്ള ആദിത്യഹൃദയം രാമനുപദേശിച്ചതെന്നും വിസ്മരിക്കാവതല്ല. നാഗന്മാരെന്നും നായന്മാരെന്നും പറയുന്ന വര്ഗ്ഗക്കാരില് ഇന്നും നാഗപാരമ്പര്യത്തിന്റെ ഒരു തരി ബാക്കി കിടപ്പുണ്ട്.അമേരിക്കന് നാര്ഗ്ഗന് ആദിവാസികള് അറ്റ്ലാന്തിക്കില് നിന്ന് രക്ഷപ്പെട്ട നാഗവംശക്കാരാണത്രെ.

എട്ടുലക്ഷത്തി അമ്പതിനായിരം കൊല്ലം മുമ്പാണത്രെ അറ്റ്ലാന്റിസ്സിനെ മുക്കിയ മഹാപ്രളയമുണ്ടായത്. ആ പ്രളയകാലം മുതല്, സൌരയൂഥചലനം നിരീക്ഷിക്കുകയും മറ്റൊരു യുഗപ്രളയം പ്രവചിക്കുകയും ചെയ്ത ഒരു കൂട്ടം മനുഷ്യര് ഈ ഭൂമിയിലെവിടെയോ ഉണ്ടായിട്ടുണ്ട്. Sphinxiad ന്റെ കര്ത്താവിനെ ഉദ്ധരിച്ച് ബ്ലവാട്സ്കി എഴുതി:-These poor benighted Hindus have registered a knowledge of astronomy for ten times 25000 years since the last local flood in Asia or the age of Horror. ഏഷ്യയിലുണ്ടായ ആ മഹാപ്രളയത്തില്, ലങ്കയുടെ മുകള്ഭാഗമൊഴികെ (തമിഴ്നാട്ടില് വൃദ്ധാചലമൊഴികെ എന്നാമ് ഐതിഹ്യം) മറ്റെല്ലാം സമുദ്രത്തില് മുങ്ങി. ഒരുപക്ഷേ കേരളം ആദ്യമായി പൊങ്ങിവന്നതും ഈ മുങ്ങിയഭൂഭാഗത്തിന്റെ ഒരു ഭാഗമായിട്ടാവാം. അറ്റ്ലാന്തിയന്മാരുടെ ശേഷക്കാരായ ലങ്കാനിവാസികള് ഭൌതികതയെ മാത്രം പൂജിക്കുന്നവരായിരുന്നു. അതു കൊണ്ടാണത്രെ പ്രളയം അവരെ മുക്കിക്കളഞ്ഞത്. അതിനാല് അവരാരാധിച്ചിരുന്ന ഏഴു കാബിരികളെ ചെകുത്താന്മാരെന്ന് പല മതങ്ങളും തെറ്റിദ്ധരിച്ചു.

ചില ഗ്രന്ഥങ്ങളില് 7 കാബിരികള്ക്കു പകരം 2 കാബിരികളേ ഉള്ളു. അവരാണ് കസ്റ്ററും പോളക്സും (കക്ഷീവാനും പുരുദംസസ്സും)എന്ന അശ്വിനീകുമാരന്മാര്. അഗ്നിയെ ആരാധിക്കുന്ന കാബിരിവര്ഗ്ഗക്കാരാണ് ആദ്യമായി ലോഹം കണ്ടെത്തിയത് എന്ന് ഡിയോഡറസ് രേഖപ്പെടുത്തിയിട്ടുണ്ട്. പാര്സികളുടെ പൂര്വ്വീകരേയും ഗാബിരികളെന്നാണ് പറയുന്നത്. കാബിരികളാമ് ഋതുക്കളെ ക്രമമായി ഉത്ഭവിപ്പിക്കയും പ്രവര്ത്തിപ്പിക്ക യും ചെയ്യുന്നത്. അതാതു കാലത്ത് ഭൂമികുലുക്കവും അഗ്നിപര്വ്വതസ്ഫോടനവും ഉണ്ടാക്കുന്നതും അവരാണ്. ഫ്രിജിയയിലും ഫുണീഷ്യയിലും ട്രോഡിലും ഈജിപ്തിലും ലംനോസിലും സിസിലിയിലും ഇന്ത്യയിലും ഇവരുടെ ആരാധന അഗ്ന്യാരാധനയാണ്. ഇവരുടെ ക്ഷേത്രങ്ങള് അഗ്നിപര്വ്വതപ്രദേശങ്ങളില് കാണാറുണ്ട്. തീബ്സിലെ കാബിരിക്ഷേത്രത്തില് ഏറ്റവും സമുന്നതമായ പുരോഹിതര്ക്കേ പ്രവേശനമുണ്ടായിരുന്നുള്ളു എന്ന് ഹെറഡോട്ടസ്സ് രേഖപ്പെടുത്തിയിട്ടുണ്ട്.

ഇപ്പോഴുള്ള മനുഷ്യവര്ഗ്ഗം മുഴുവനും പ്രലയത്തില്നിന്ന് രക്ഷപ്പെട്ട ഏതാനും വംശപിതൃക്കളുടെ പരമ്പരയാണ്. അതുകൊണ്ട് അവരെല്ലാം പ്രലയത്തില് വിശ്വസിക്കുന്നു.അനുഭവപാഠവുമാണത്.ഭൂമിയിലെ ഭൌതികത വര്ദ്ധിക്കുന്നത് വംശവിനാശത്തിനാണെന്ന പഴയ ആര്ക്കിട്ടൈപ്പല് ഓര്മ്മ അവരിലെല്ലാം ഇപ്പോഴുമുണ്ട്. ബാക്കിവന്ന പിതൃക്കള് തങ്ങളുടെ വിജ്ഞാനം വരംതലമുറകള്ക്ക് എടുത്തുപയോഗിക്കാനാവുംവിധം ക്രോഡീകരിച്ചു സൂക്ഷിച്ചു. ആ പുരോഗതിയുടെ ചരിത്രം താഴത്തെ ഗുഹാചിത്രങ്ങളിലും ചുമരുകളിലും മാത്രമല്ല, മുകളിലെ നക്ഷത്രനിരകളിലും നമുക്കു പഠിക്കാനും അറിയാനുമായി രേഖപ്പെടുത്തി,നിക്ഷേപിച്ചിട്ടുപോയി. സഞ്ചാരിയായ മനുഷ്യനും നക്ഷത്രങ്ങളും ഒരിക്കലും പിരിയാനാവാത്തവിധം ബന്ധപ്പെട്ടിരിക്കുന്നു.

നാം സപ്തര്ഷികളെന്നു വിളിക്കുന്ന നക്ഷത്രസമൂഹത്തെ കൂടാതെ ഒരു നക്ഷത്രഋഷികാസമൂഹവുമുണ്ട്. Pleides എന്ന പേരിലറിയപ്പെടുന്ന കൃത്തിക,(കാര്ത്തിക)നക്ഷത്രസമൂഹം. അറ്റ്ലാന്റിസ് അഥവാ അതിലസ്സിന്റെ പുത്രിമാരായി അറിയുന്ന ഇവര് സപ്തര്ഷിമാരുടെ പത്നിമാരാണ്. കാര്ത്തികയുടെ മറ്റൊരു പേരാണ് ആഗ്നേയം. കാര്ത്തികനക്ഷത്രസമൂത്തിലെ നക്ഷത്രങ്ങള്ക്ക് വൈദികകാലത്തെ ഭാരതവും ബിസി 500 ലെ ഗ്രീസും കൊടുത്ത പേരുകളിവയാണ്.

| | | |
|---|---|---|
| 1. Maia | മയ്യ | അംബ |
| 2.Taygetta | തൈഗെത്ത | നിതത്നി |
| 3.Asterope | ആസ്ത്തറോപ്പെ | അഭ്രയന്തി |
| 4.Merope | മെറോപ്പെ | മദയന്തി |
| 5.Electra | എലെക്ട്ര | ദുല |
| 6.Alcyone | ആല്ക്കിയോണ് | വര്ഷയന്തി |
| 7.Celaeno | സെലേനോ | ചുപുനിക |

ദേവപത്നിമാരായ ഇവര് ഗ്രീസിനും ഭാരതത്തിനുംഈജിപ്തിനുമെല്ലാം വംശമാതാക്കളായി .കാര്ത്തികപ്പെണ്കൊടിമാരെ ഋഷഭരാശിഭാഗത്ത് ആകാശഗംഗാമദ്ധ്യത്തിലായി ശരവണപ്പൊയ്കയില് കാണുന്നു. കിഴക്ക

ദിക്കിന്റെ നിഗൂഢശാസ്ത്രങ്ങളിലും കബലയിലും ദൈവീകമായ ആദ്യസൃഷ്ടി പ്രകടമാകുന്ന മുകളിലെ ത്രികോണത്തിന്റെ വ്യക്തമായി കാണാവുന്നഭാഗമാണ് ഋഷഭരാശി. അതിനപ്പുറമുള്ള ത്രികോണഭാഗങ്ങള് അദൃശ്യമാണ്. അദൃശ്യമായ ലോകത്തിന്റെ ആദ്യം തെളിയുന്ന ഭാഗമാകയാലാണ് കാള അഥവാ അലെഫ് ആദ്യാക്ഷരമായത്. ചുപുനിക പരാശരമാതാവായ അദൃശ്യന്തിയാണെന്ന് കരുതുന്നവരുണ്ട്. ഈ നക്ഷത്രം അദൃശ്യമാകയാല് കാര്ത്തികകളെ ആറായിട്ടും എണ്ണാറുണ്ട്.

ഭാരതീയര്ക്ക് കാര്ത്തികമാസം വ്രതശുദ്ധിയുടെ കാലമാണ്. സൂര്യന് വൃശ്ചികരാശിയില് നില്ക്കുമ്പോളാണ് , സൂര്യാസ്തമയവേളയില് കാര്ത്തികകളെ കിഴക്കു കാണാനാരംഭിക്കുക. വൃശ്ചികപ്പുലരി അയ്യപ്പനാടിന് വിശുദ്ധിനാളാണ്. വൃശ്ചികരാശിയിലാണ് അനിഴം നക്ഷത്രം. ഇതിന്റെ മറ്റൊരു പേര് സാര്പ്പമസ്തകം. കാലചക്രത്തിന്റെ സാര്പ്പമസ്തകത്തില് സൂര്യനാരായണന് ആദ്യമായി പാദം പതിക്കുന്ന (ചവിട്ടുന്ന) ദിനംമുതല് കാര്ത്തികനക്ഷത്രവിളക്കുകള് ആകാശത്ത് തെളിയുന്നു. അഗ്നിയെ ആരാധിക്കുന്നവര്ക്ക് കാര്ത്തികപ്പെണ്ണുങ്ങളുടെ തിരുതാലങ്ങളിലെ ദീപക്കാഴ്ച ആരാദ്ധ്യമാണ്. എല്ലാ നക്ഷത്രസമൂഹങ്ങളും തങ്ങളുടെ തിരുതാലങ്ങളുമേന്തി ഏതൊരു കേന്ദ്രബിന്ദുവെ പ്രദക്ഷിണം വെക്കുന്നുവോ ആ അദൃശ്യകേന്ദ്രത്തിനു ചുറ്റും ഒരു നക്ഷത്രചിഹ്നം വരച്ചുകൊണ്ട് കാര്ത്തികമാര് നില്ക്കുന്നു. അവരുടേത് ഒരു Inner esoteric circle (നിഗൂഢമായ ആന്തരികവൃത്തം) ആണ്.കാര്ത്തികേയനായ മുരുകനെന്ന സര്പ്പത്തെ എടുത്തുവളര്ത്തുന്നത് ഇവരില് ദൃശ്യകളായ ആറുപേരാണ്.






ചിത്രം 20.

മഹാഭാരതത്തില് ബ്രഹ്മാവിന്റെ മാനസപുത്രന്മാര് ഏഴുപേരല്ല,ആറുപേരാണ്. മരീചി,അംഗിരസ്സ്,അത്രി,പുലസ്ത്യ,പുലഹന്മാര്, ക്രതു. കാര്ത്തികനക്ഷത്രസമൂഹം മുക്കുവന്മാര്ക്കു വഴികാട്ടിയായതിനാല് കൈവര്ത്തകന്യകമാരായും അറിയപ്പെട്ടു. വ്യാസമാതാവായ സത്യവതി കൈവര്ത്തകന്യയായത് യാദൃച്ഛികസംഭവമല്ല. മുരുകനും മുരുകനെ വളര്ത്തിയ കാര്ത്തികകളും അഗ്നിയാണ്. സാമോത്രാസ് ദ്വീപിലെ ആദിവാസികള് ആകാശത്തില് ഏഴു അഗ്നികളായ കാബിരിങ്ങള് എന്ന് ഈ സമൂഹത്തെ കരുതുന്നു. സമോത്രേസില് ഫുണീഷ്യരും പെലാസ്ജിയന്മാരുമാണ് വസിച്ചിരുന്നത്. പെലാസ്ജിയന്മാര് മുങ്ങിപ്പോയ അത്ലാന്തിസ്സില് നിന്ന് രക്ഷപ്പെട്ട് എത്തിയതാണെന്നാണ് വിശ്വസിക്കപ്പെടുന്നു. സൂര്യന് ഏഴുരശ്മികളും ഏഴുവര്ണ്ണങ്ങളും ഏഴുകുതിരകളും ഏഴ് ആഴ്ചകളും ഉണ്ട്. ഗ്രീസില് അപ്പോളോ എന്ന സൂര്യദേവന് മാസത്തിന്റെ ഏഴാംദിനമാണ് ജനിച്ചതത്രെ. മയോറിക്കയുടെ അരയന്നങ്ങള് ആസ്റ്ററിക്കാ മാലാഖയുടെ ചുറ്റും ഏഴുവട്ടമാണ് പറക്കുന്നത്. ആ പറക്കലിന്റെ ആനന്ദാനുഭൂതിയെ കുറിച്ച് പാടിക്കൊണ്ടാണ് അവര് പറക്കുന്നത്. അപ്പോളോവിന്റെ കയ്യില് ഏഴുതന്ത്രി കെട്ടിയ സംഗീതോപകരണം ഉണ്ട്. ഏഴംഗമുള്ള കാബിരികളുടെ രഹസ്യനാമം IAO എന്നാണ്.ഭാരതത്തില് ഇവര് സപ്തമാതാക്കളാണ്. ഫുണീഷ്യരുടെ ഏറ്റവും സമുന്നതനായ ദൈവമാണ് അയ്യാവോ. (IAO).സംഘകാലതമിഴകത്ത് പത്മനാഭസഹോദരിയായ വിശ്വമാതാവിനെയാണ് അയ്യ എന്നു വിളിക്കുന്നത്. മിദിയന് പുരോഹിതനായ

ജെത്രോവില് നിന്ന് ഗുഹയില് വെച്ച് മന്ത്രം സ്വീകരിക്കുമ്പോളാണ് അയ്യൌ എന്ന് ധ്വനിക്കുന്ന അയ്യാഹോ ശബ്ദം ആദ്യമായി മോസസ്സ് ശ്രവിക്കുന്നത്. ഈ വാക്കിനെക്കുറിച്ച് The mysterious ,unmentionable principle of the Chaldeans എന്നാണ് പറഞ്ഞുകാണുന്നത്. ഐ, ആ,ഓ എന്ന ത്ര്യക്ഷരി ഫുണീഷ്യരുടേതാണ് എന്ന് നിസ്സംശയം തെളിയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക് ബ്ലവാട്സ്കി യഹോവ ഇതില്നിന്നുണ്ടായ പദമാണെന്ന് പറയുമ്പോള് ശരിയാകാതെ വയ്യ. കേരളത്തിലെ വെളിച്ചപ്പാടന്മാര് വെളിച്ചപ്പെടുമ്പോളും ഹിയ്യോവ് ശബ്ദം പുറപ്പെടുവിക്കാറുണ്ട് .ഐ,ആ, ഓ ത്ര്യക്ഷരി താന്ത്രികമായി ദേവീപരമാണ് ഭാരതീയര്ക്ക്.

ഭാഗവതപുരാണത്തില് തെക്കോട്ടു ശിരസ്സും വളഞ്ഞ ശരീരവും വാലിന്റെ അറ്റത്ത് ധ്രുവതാരവും പ്രജാപതിയും അഗ്നിയും ഇന്ദ്രനും ധര്മ്മനും പാര്ശ്വത്തിലും നാഭിയിലുമായി സപ്തര്ഷികളുമുള്ള നക്ഷത്രസമൂഹമാണ് ശിംശുമാരം. ശിംശുമാരത്തിന്റെ നാഭിയിലും പാര്ശ്വത്തിലും തൂക്കിയിട്ട കുരിശുരൂപമാണ് (കകാരം) സപ്തര്ഷികള്. ആ കകാരത്തിന്റെ (സപ്തര്ഷികളുടെ)ഗുഹയില് മറഞ്ഞിരിക്കുന്ന ചിദഗ്നികുണ്ഡസംഭൂതമായ പുത്രനാണ് ഗുഹന്,അഗ്നിഭൂ,ആഗ്നേയന്,എന്നറിയപ്പെടുന്ന കാര്ത്തികേയനായ മുരുകന്. ആകാശഗംഗാപുത്രനാകയാല് ഗാംഗേയനാണ്.അയ്യയുടെ പുത്രനാകയാല് അയ്യനാണ്. തൈത്തിരീയബ്രാഹ്മണത്തില് അഗ്നിസ്ഥലിംഗങ്ങള് പരത്തിക്കൊണ്ട് അനന്തമായ ആകാശത്തില് ചുറ്റിസ്സഞ്ചരിക്കുന്ന സര്പ്പരാജ്ഞിയാണ് പ്രപഞ്ചം. ആകാശത്തിലെ ആ ദിവ്യനാഗത്തെപ്പോലെ ചിദാത്മാവിനെ ഉള്ളിലുണര്ത്തിയ ഭൂമിപുത്രന്മാരും നാഗങ്ങളെന്നു വിവക്ഷിക്കപ്പെട്ടിരിക്കുന്നു.

- **വിഗ്രഹാരാധനയും പിതൃപൂജയും**

ഭാഷ മനുഷ്യന്റെ ഏററവും വലിയ വരദാനമാണ്. എങ്കിലും ഭാഷകള് വളര്ന്നുവികസിച്ചതോടെ മനുഷ്യവംശം പരസ്പരം അകന്നു എന്നതും ഒരു സത്യമാണ്. മനുഷ്യന്റെ വിചാരങ്ങളാണ് അവന്റെ കര്മ്മത്തെ നിയന്ത്രിക്കുന്നത്.ഭാഷയാകട്ടെ,മനുഷ്യന്റെ വിചാരങ്ങളെ സ്വാധീനിക്കുന്നുമുണ്ട്. അതുകൊണ്ട് ഭാഷയുടെ വികാസവും അതിന്റെ പ്രത്യേകതകളും അനുസരിച്ച് വിഭിന്നദേശങ്ങളിലും കാലങ്ങളിലും മനുഷ്യരുടെ വിചാരത്തിലും കര്മ്മത്തിലും വ്യത്യാസങ്ങളുണ്ടാവുന്നു.ഇതനുസരിച്ചാണ് പലദേശങ്ങളിലും പലഭാഷകള് സംസാരിക്കുന്ന പലഭൂഭാഗങ്ങളിലും പലവിധആചാരങ്ങളും മതവിശ്വാസങ്ങളുമുണ്ടായത്.അത് അതാത് ഭൂഭാഗങ്ങളുടെ, അതാതു കാലത്തെ സംസ്കാരവിശേഷമാണ്.എന്നിരുന്നാലും,ചിലവിചാരങ്ങളും ധര്മ്മങ്ങളും മാനവരാശിയെ എന്നും ഏകോപിപ്പിച്ചുനിര്ത്തുന്നവയാണ്.സ്നേഹവും കരുണയും അഹിംസയും എല്ലാവരേയും എന്നും മൈത്രിയോടെ പരസ്പരം ഒരുമിപ്പിച്ച് നിര്ത്തുന്ന പൊതുധര്മ്മവിചാരങ്ങളാണ്. ക്രിസ്തുവിനു മുമ്പുള്ള കാലഘട്ടങ്ങളില് ദ്രാവിഡ,മെഡിറ്ററേനിയന്,യൂറോപ്യന് ,അമേരിക്കന് ഗോത്രവംശജരെയെല്ലാം തമ്മിലടുപ്പിച്ച് സാഹസികസമുദ്രസഞ്ചാരം കൊണ്ട് നല്ല വാണിജ്യബന്ധം കെട്ടിപ്പടുത്ത ഫുണീഷ്യന് സഞ്ചാരികളുടെ വിചാരധാരയില് ഈ ഗുണങ്ങളുണ്ടായിരുന്നിരിക്കണം. ഫുണീഷ്യന് സഞ്ചാരികള്ക്ക് ഒരു പ്രത്യേകതയുണ്ടായിരുന്നു. തങ്ങളുടെ സമുദ്രയാത്രയുടെ രഹസ്യം (കാറ്റിനേയും നക്ഷത്രങ്ങളേയും ആധാരമാക്കി യാത്ര ചെയ്യണമെന്ന രഹസ്യം) അവരാര്ക്കും പകര്ന്നു കൊടുക്കാന് തയ്യാറായിരുന്നില്ല. തങ്ങളുടെ ജന്മനാടിന്റെ പവിത്രതീരങ്ങളിലേക്ക് വിദേശതീരങ്ങളിലെ അധാര്മ്മികരായ മനുഷ്യര് കടന്നുവരാനവരനുവദിച്ചിരുന്നുമില്ല. സഞ്ചാരരഹസ്യം ഗൂഢമായി (നിഗൂഢജ്ഞാനമായി)സൂക്ഷിച്ചത് അതുകൊണ്ടാണ്. എപ്പോഴെങ്കിലും ആരെങ്കിലും തങ്ങളുടെ സഞ്ചാരപഥം തുടര്ന്ന് വന്ന് രഹസ്യം ഗ്രഹിക്കുമെന്നായാല് ,സ്വന്തം കപ്പലിനെ മുക്കിക്കളഞ്ഞ് സമുദ്രത്തില് സ്വയം ആഹുതി ചെയ്യുകയാണ് അവരുടെ പതിവ്. യുദ്ധക്കൊതിയന്മാരും ധനമോഹികളുമായ വിദേശികളെ തങ്ങളുടെ മണ്ണില് നിന്ന് അകറ്റിനിര്ത്താന് അവരുപയോഗിച്ച മാര്ഗ്ഗം സ്വയം ബലി കൊടുക്കലാ

യിരുന്നു. സ്വദേശാഭിമാനികളായ അവരുടെ മികച്ച പ്രതിരോധതന്ത്രമായിരുന്നു ഇത്. ഇതിനെ മറി കടക്കാനായി സഹസ്രാബ്ദങ്ങളോളം ആര്ക്കും സാധിച്ചില്ല.

സമുദ്രസഞ്ചാരം ചെയ്യാന് മനുഷ്യന് ഒരു വഞ്ചി അഥവാ നാവ (നൌക)വേണം.സംസാരജീവിതത്തേയും ഒരു സമുദ്രയാനമായി കരുതുന്ന ഏകപുരാതനവംശം ഭാരതീയരാണ്. വഞ്ചിക്ക് സമര്ത്ഥനായ ഒരമരക്കാരന്,കടത്തുകാരന് അഥവാ നാവികനും വേണം. ഈ അമരക്കാരനായ മഹാനാവികനെ ഏറ്റവും സമുന്നതനായി കരുതുന്ന ഒരേ ഒരു ചക്രവര്ത്തി ഇന്ത്യയുടെ പടിഞ്ഞാറേ തീരത്തെ മൂഷകവംശത്തിലെ വന്ദേരി പെരുമ്പടപ്പ കൊച്ചിരാജാവുമാത്രമാണ്. ദ്രാവിഡഭാഷയിലെ ഈശ്വരനെ കടവുളെന്നു വിളിക്കുന്നത് കടത്തു കടത്തിത്തരുന്ന കടത്തുകാരനായ നാവികനെന്ന അര്ത്ഥത്തിലാണ്. സാഗരസഞ്ചാരികളായ ഫൂണീഷ്യരും തമിഴ സംസാരി്ചിരുന്ന പ്രാചീന ദക്ഷിണേന്ത്യന് സഞ്ചാരികളും ഒരേ കൂട്ടരാണെന്നതിന് ഇതും ഒരു തെളിവാണ്. തരണം ചെയ്യാനായി താരകവും സഹായിക്കുന്നതിനാല് ,താരകബ്രഹ്മമായ പ്രണവസ്വരൂപനായ സുബ്രഹ്മണ്യനും കടല് കടമ്പെറിന്ത മഹായോദ്ധാവാണ് ദ്രാവിഡന്. വഞ്ചി എന്നൊരു സാമ്രാജ്യവും നാവാ എന്നൊരു സാംസ്കാരികതലസ്ഥാനതുറമുഖനഗരവുമുള്ള സംഘകാലതമിഴകത്തിലെ ചേരനാട്ടില്നിന്ന് തമിഴന്മാര് കടല് കടന്ന് പടിഞ്ഞാറന് രാജ്യങ്ങളില് ചെന്നു. മഹാഭാരതം ആരംഭിക്കുന്നത് പന്ത്രണ്ടുവര്ഷത്തിലൊരിക്കല് ,ഭൃഗുവംശജനായ ശൌനകന് നടത്തുന്ന മഹായജ്ഞത്തോടുകൂടിയാണ്.ഇതിനു സമാനമായ യജ്ഞം നാഗങ്ങളുടേയും ഭാര്ഗ്ഗവരാമന്റേയും മാതൃഭൂമിയായ കേരളത്തില് നാവാ മണപ്പുറത്ത് ഈയടുത്ത കാലംവരെ നടന്നിരുന്നു.

നാഗപൂജ പിതൃപൂജയാണ്. പിതൃക്കളെ പൂജിക്കുന്നവര് അവരുടെ മൂര്ത്തി(വിഗ്രഹം) അവര് മരിക്കുമ്പോള് മണ്ണുകൊണ്ടോ കല്ലുകൊണ്ടോ ലോഹംകൊണ്ടോ ഉണ്ടാക്കി പവിത്രമായ ഒരു സ്ഥാനത്ത് വെച്ച് വര്ഷംതോറും ആരാധിക്കുന്നു.പഴയകാലത്തെ ടോട്ടം പൂജ, വൃക്ഷപൂജ(ദഹിപ്പിച്ച സ്ഥലത്ത് നട്ടവൃക്ഷം ) ,ഈജിപ്തിലെ മമ്മികളുടെ പൂജ ഇവയെല്ലാം ഇന്നിപ്പോള് ഫോട്ടോ ഫ്രെയിം ചെയ്തു തൂക്കി മാലയും വിളക്കും വെക്കുന്നതായി മാറി എന്നല്ലാതെ മാറ്റമൊന്നുമില്ല. കുടുംബനാഥന്റെ വിഗ്രഹവും ഫോട്ടോയും കുടുംബത്തിലെ അംഗങ്ങള്ക്കു മാത്രമുള്ള കുലദൈവതവുമായി താദാത്മ്യമുള്ളതായിത്തീരുന്നു. അവതാരപുരുഷന്മാരുടേത് സമൂഹത്തിനു മുഴുവനും ആരാധനാമൂര്ത്തിയായി ദേശത്തെ ക്ഷേത്രത്തിലും കാവിലുമെല്ലാം ആരാധിക്കപ്പെടുന്നു.സഞ്ചാരികളായ ഫൂണീഷ്യന്മാര് തങ്ങളുടെ പിതൃക്കളുടെ ശവകുടീരങ്ങള്ക്കരികില് തങ്ങളുടെ ചിഹ്നമായ വഞ്ചിയും നിക്ഷേപിച്ചിരുന്നു. ആഫ്രിക്കയിലും യൂറോപ്പിലുമുള്ള ഇത്തരം വഞ്ചിശവകുടീരങ്ങള് ചന്ദ്രക്കലാരൂപത്തിലുള്ള വഞ്ചി ഉപയോഗിച്ച് സമുദ്രം താണ്ടുന്ന വഞ്ചിനാട്ടിലെ ചന്ദ്രവംശജരായ ആഭീരരുടെ ചിഹ്നമാണ്. ലോകമെങ്ങുമുള്ള മോണോലിത്തിക്ക് ശിലാസംസ്കാരങ്ങള് താന്താങ്ങളുടെ പിതൃക്കളുടേയും വംശപിതാക്കളുടേയും ചിഹ്നങ്ങളും അവയുടെ പ്രതിഛായകളായ സിംബലുകളും നിര്മ്മിച്ചുവെച്ചതായി കാണാം. പിതൃക്കളെല്ലാം നാഗങ്ങളാണെന്ന വിശ്വാസമാണ് നാഗാരാധനയായി കലാശിക്കുന്നത്. നാഗാരാധന തുടങ്ങിയ കാലത്ത് നാഗവിഗ്രഹങ്ങളുണ്ടായിരുന്നില്ല. ബ്രാഹ്മിയിലെ കകാരത്തിന്റേയും പ്രജാപതി (ബ്രഹ്മം)യുടേയും ചിഹ്നമായ ചിത്രകൂടക്കല്ലുകളാണ് കാവുകളിലുണ്ടായിരുന്നത്. നാഗലിംഗങ്ങളും ഉണ്ടായിരുന്നു. ചിത്രകൂടമെന്നത് ഭാരതത്തിലെ ഭരദ്വാജ((ഭാരദ്വാജി എന്നത് ഭാരത് വാസി തന്നെയാണ്)ന്മാരുടെ വാസസ്സ്ഥാനത്തിനു പറയുന്ന പേരാണ്.

പിതൃക്കള് നാഗരൂപികളായി ചുറ്റിസ്സഞ്ചരിക്കുന്നു എന്ന വിശ്വാസം കൊണ്ട് ആരും നാഗങ്ങളെ ഉപദ്രവിച്ചിരുന്നില്ല. ദുഷ്ടരായ പിതൃക്കള് മരിച്ചാല് ദുഷ്ടസര്പ്പങ്ങളായി വന്ന് ഉപദ്രവി്ക്കുമെന്നും ഒരു വിശ്വാസം നിലനിന്നിരുന്നു.നല്ലപിതൃക്കളുടെ അനുഗ്രഹം കൊണ്ടുവരുന്ന നാഗങ്ങളെ പ്രാക്തനജനത സ്നേഹിച്ചു.ശാപം, അനുഗ്രഹം,ഉപദ്രവം,ഉപകാരം എന്നീ വിരുദ്ധസ്വഭാവങ്ങളുടെ ഇരിപ്പിടമായ നാഗം വംശവര്ദ്ധനവിനും വംശനാ

ശത്തിനും കാരണക്കാരനായി അറിയപ്പെട്ടു. വംശവര്ദ്ധനവിന് രതി വേണം. രതിക്ക് പാപമെന്ന പേരും അതിനു പങ്കാളിയായ സ്ത്രീക്ക് പ്രലോഭനവസ്തു എന്ന അപവാദവും ഉണ്ടാക്കിവെച്ച മതങ്ങള് മനുഷ്യമനസ്സില് ജനിക്കുന്നതിനു മുമ്പ് നന്മയുടേയും സ്നേഹത്തിന്റേയും കുലവൃദ്ധിയുടേയും പ്രതീകമായിരുന്നു നാഗം.

ഈജിപ്തില് സര്പ്പം കര്ഷകന്റെ ബന്ധുവാണ്. വിള നശിപ്പിക്കുന്ന ശത്രുക്കളെ നാഗം കൊന്നൊടുക്കുന്നു. രാജ്യം ആക്രമിക്കാനെത്തുന്നവരെ ആട്ടിഓടിക്കുന്നു. തമിഴകത്ത് കിണറ് കുഴിക്കുന്നത് സര്പ്പപ്പുറ്റിനടുത്താ യാല് ധാരാളം വെള്ളം കിട്ടുമെന്ന അറിവുണ്ട്. കാവും കുളവും തമ്മിലുള്ള ഇക്കോബന്ധം അവരറിഞ്ഞിരുന്നു. ഭൂമിയുടെ സമ്പദ് സമൃദ്ധിയും ഉത്പാദനശക്തിയും സര്പ്പരൂപത്തിലാണെന്ന് ബാബിലോണിയക്കാരും കരു തി. ആഫ്രിക്കക്കാര്ക്ക് സര്പ്പം തൈ (ആദിപിതൃ)ആണ്. ഈജിപ്തില് വൈല്ല,അംഗോബ എന്നീ നാഗരാജാ ക്കന്മാര്ക്കുശേഷമാണ് ശേഫ എന്ന നാഗരാജകുമാരിയുടെ ഭരണകാലമെന്നു കരുതപ്പെടുന്നു.(ശേബ സോള മന്റെ ഭാര്യയായ ശൈബ്യാരാജകുമാരിയാണ്) .ഉറുണ്ടിയിലെ ജനത തങ്ങളുടെ രാജാവ് മരിച്ചാല് ഒരു പെ രുമ്പാമ്പാവും എന്നു കരുതുന്നു.അതിനാല് ശവം ഒരു കുഴിയിലിട്ട് ചുറ്റും ചെടികളും വൃക്ഷങ്ങളും വളര്ത്തുന്നു. ഇങ്ങനെ ഉണ്ടായ കാവുകളെ അവര് മുമേന് (Mumane-ആത്മാവിന്റെ വാസസ്ഥാനം) മ്യൂഫോറെസോ (Mwihorezo-ആത്മശാന്തി ലഭിച്ച സ്ഥാനം)എന്നു വിളിക്കുന്നു.മരിച്ച രാജാവിന് ആത്മശാന്തി ലഭിച്ചത് ഈ കാവിലാണ്. തെക്കുഭാഗത്തെ പറമ്പില് ദഹിപ്പിച്ച പിതൃക്കള്ക്കായി, തെക്കുപടിഞ്ഞാറെ മൂലയില് നാഗക്കാവു ണ്ടാക്കുന്ന കേരളീയരും ഇതുതന്നെ ചെയ്യുന്നു. സുലുവര്ഗ്ഗക്കാര് വീട്ടില് പാമ്പിനെ കണ്ടാല് അതിനെ പ്രപി താമഹരുടെ പേരുപറഞ്ഞാണ് വിളിക്കുക. കേരളീയര് പരുന്തിനെ കണ്ടാല് കൃഷ്ണാ എന്നു വിളിക്കുന്നു, നാഗ ങ്ങളുടെ അനുജനായ ഗരുഡനില് അവര് കൃഷ്ണനെ കാണുന്നു. നാഗങ്ങളില് പിതൃക്കളെയും . നാഗന്-ലോ-കാക്ക് എന്ന വിഷമില്ലാത്ത മനോഹരമായ പച്ചസര്പ്പം തങ്ങളുടെ മുത്തശ്ശി(യ കന്യേ) ആണെന്ന് ആഫ്രി ക്കക്കാര് പറയുന്നു. ആ സര്പ്പത്തിന് അവര് നമ്മളെപ്പോലെ പാലുകൊടുക്കും. മരതകവര്ണ്ണനായി മുത്തു കോര്ത്തപോലെ പാമ്പിന്കാവുകളില് കാണുന്ന മണിനാഗത്തിന് പാലുകൊടുക്കുന്നത് കേരളീയരുടെ പതി വാണ്. ഗ്രീസില് വീരമൃത്യു പ്രാപിച്ച യോദ്ധാക്കളാണ് നാഗങ്ങളായി ആരാധിക്കപ്പെടുന്നത് (വീരാരാധനയു ടെ ഭാഗം).

വംശങ്ങള് വരിവരിയായി നീണ്ടുകിടക്കുന്ന ജനനമരണശൃംഖലയുടെ കണ്ണികളാണ്.ഈ ശൃംഖല പാമ്പിനെ പ്പോലെ നീണ്ടുചുരുണ്ട് കുണ്ഡലിയായി കിടക്കുന്നു. വരിയുടെ തമിഴ്രൂപം വരിശൈ ആണ്. വര്ഷമെന്ന വാ ക്കും വരിശൈയായി വരുന്ന മുറ തെറ്റാതെ കൃഷിയും അന്നവും തരുന്ന വംശവര്ദ്ധനവിന്റെ ചിഹ്നമാണ്. വര്ഷത്തിന് മഴ എന്നും സംവത്സരമെന്നും രണ്ടര്ത്ഥം. വരിവരിയായി മുറ തെറ്റാതെ വരുന്ന, മഴയും, സംവ ത്സരരൂപമായ കാലവും വംശങ്ങളും. വരിയായി വരുന്നത് വാരി(ജലം)മാത്രമല്ല,വംശോദ്ധാരകനായ അന ന്തരാവകാശി(വാരിശ്)കൂടി ആണ് കാലചക്രത്തില്. ആവര്ത്തനഭ്രമണരൂപത്തില് നീണ്ടുചുരുണ്ടുകിടക്കുന്ന കാലത്തെ നാഗരൂപത്തില് അനന്തനായി ആദരിക്കുന്ന കാര്യത്തില് ഇന്ത്യ മാത്രമല്ല, മറ്റു പ്രാക്തനസമൂഹ ങ്ങളും ഏകതാനത പുലര്ത്തുന്നു. അതിന്റെ പ്രതീകമായ നാഗത്തെയും വര്ഷകനായ ഋഷഭത്തേയും ആരാ ധിക്കയും ചെയ്യുന്നു.

നാഗങ്ങള്ക്ക് ചില പൊതുസ്വഭാവങ്ങളുണ്ട്.

1. വായുവേഗത്തില് സഞ്ചരിക്കുന്നു
2. പെട്ടെന്ന് പ്രത്യക്ഷമാകയും അപ്രത്യക്ഷമാകയും ചെയ്യുന്നു
3. ശ്മശാനം,വത്മീകം,വൃക്ഷപ്പൊത്ത്,ഗുഹ ഇവയിലാണ് വാസം.

4. ശൌര്യത്തോടെ അഭയനായി ചീറ്റിക്കൊണ്ട് ശത്രുവിന്റെ നേര്ക്ക് എതിരിട്ടടുക്കുന്നു.
5. പ്രതികാരത്തോടെ കടിച്ചാല് പെട്ടെന്ന് വിഷമിറങ്ങുകയില്ല.മുനിശാപംപോലെ കഠിനമാണ്.
6. രണ്ടായി പിരിഞ്ഞ നാവ് (പരയും അപരയുമായ വിദ്യപോലെ)
7. വിവിധവര്ണ്ണങ്ങളിലുള്ള ശരീരം
8. ഉടുപ്പ് ഊരിയിടുന്നപോലെ ജീര്ണ്ണിച്ച പുറംതോല് വലിച്ചെറിയുന്നു.
9. അനേകം മുട്ടകളിട്ട് വംശവൃദ്ധി വരുത്താനുള്ള സൃഷ്ടിശക്തി
10. ശീതോഷ്ണങ്ങല് സഹിക്കാനും ഏതു കാലാവസ്ഥയേയും അതിജീവിക്കാനും സാമര്ത്ഥ്യം
11. കരയിലും കടലിലും ആകാശത്തിലും സഞ്ചരിക്കാനുള്ള കഴിവ്
12. ഇമയനക്കാതെ നിര്ന്നിമേഷം നോക്കിനിന്ന് ശത്രുവിനെ പാട്ടിലാക്കുന്ന രീതി
13. ശ്രുതിസാമര്ത്ഥ്യം
14. കപിലാക്ഷം എന്ന ദിവ്യദൃഷ്ടി
15. ധര്മ്മനിഷ്ഠ

ഈ പൊതുസ്വഭാവം കൊണ്ടാണ് മഹാത്മാക്കള്ക്ക് നാഗങ്ങളെന്ന പേര് വന്നത്. നാഗങ്ങളില് വിഷമുള്ളവരും ഇല്ലാത്തവരുമുണ്ട്. ഉഗ്രരും സൌമ്യരുമുണ്ട്. വിഷമില്ലാത്ത സൌമ്യവര്ഗ്ഗത്തെ ദ്രാവിഡഭാഷകളില് ചേരന്മാരെന്നു പറയും. നാഗങ്ങള് പാര്ക്കുന്ന മാളങ്ങള്ക്ക് അള എന്നും പേരുണ്ട്. ചേരകള് പാര്ക്കുന്ന സ്ഥലമാണ് ചേരളം. കേരളത്തിന്റെ പഴയപേര് ഇങ്ങനെയായിരുന്നു.(ചേര്ള)മഹാഭാരതത്തില് നാഗങ്ങളെക്കുറിച്ച് പറയുമ്പോള് വ്യാസന് ചേരകളെക്കുറിച്ചും പറയുന്നുണ്ട്. തന്റെ പ്രാണപ്രിയയെ പാമ്പുകടിച്ചതിനു പകരം വീട്ടാനായി നാഗവംശത്തെ മുഴുവനും നശിപ്പിക്കാനുള്ള പ്രതിജ്ഞയെടുത്തു രുരു. (ജനമേജയനെപ്പോലെ,ക്ഷത്രിയവംശം നശിപ്പിച്ച പരശുരാമനെപ്പോലെ).ഒരിക്കലൊരു ചേരയെ അടിച്ചു കൊല്ലാനൊരുങ്ങുമ്പോള് ചേര പറഞ്ഞു:- സര്പ്പസാമ്യം മാത്രം നോക്കി ഞങ്ങളെ ഹിംസിക്കരുത്. ലാഭത്തിലും സുഖാനുഭവങ്ങളിലും ആകൃതിയിലും ഞങ്ങള് സര്പ്പസദൃശരാണ്. പക്ഷേ, ധര്മ്മത്തില് വ്യത്യസ്തരാണ്. ഞങ്ങല് മനുഷ്യരെ വധിക്കാറില്ല.

പിന്നീടുനടന്ന രുരുഡുണ്ഡുഭസംവാദത്തില് ചേര രുരുവിനെ ഇങ്ങനെ ഉപദേശിച്ചു:- അഹിംസയാണ് പരമധര്മ്മം. വിപ്രന്മാര് ജീവികളെ ഹിംസിക്കരുത്. ബ്രാഹ്മണര് വേദവേദാംഗവിത്തും ഭൂതജാലങ്ങള്ക്ക് അഭയപ്രദരുമാണ്. സൌമ്യരാണ്. അഹിംസ, സത്യം,ക്ഷമ, വേദസന്ധാരണമെന്നിവ ബ്രാമ്മണധര്മ്മമാണ്. ഉഗ്രത കാണിക്കുക ,പ്രജാപരിപാലനത്തിനായി ദണ്ഡനീതി നടപ്പാക്കുക ശത്രുവിനെ വധിക്കുക എന്നിവ നിന്റെ വര്ഗ്ഗക്കാരുടെ ധര്മ്മമല്ല. ആസ്തികനെന്ന ബ്രാഹ്മണനാഗം തന്റെ വംശനാശം തടഞ്ഞ കഥ സൂചിപ്പിച്ച് അതു കേള്ക്കാനുള്ള ജിജ്ഞാസ രുരുവില് വളര്ത്തിയിട്ടാണ് സഹസ്രപാദനെന്ന് പേരുള്ള ആ ചേരമുനി അന്തര്ദ്ധാനം ചെയ്യുന്നത്. കടിക്കുന്ന പാമ്പും കടിക്കാത്ത ചേരയും തമ്മിലുള്ള വ്യത്യാസമാണ് ബ്രാഹ്മണനും ക്ഷത്രിയനും തമ്മിലുള്ളത്. ചേരന്മാര് ജനിച്ച ബ്രഹ്മക്ഷത്രവംശത്തില് ജനിച്ചവരാണ് ആസ്തികനും സഹസ്രപാദനും .ഈ കഥയില് വ്യാസന് സൂചിപ്പിക്കുന്നത് ഇതാണ്. സഹസ്രപാദഋഷിയുടെ പൌത്രിയാണ് കൃഷ്ണ എന്ന കാളിന്ദി. അതിനാല് ഇവര് സൂര്യവംശജരുമാമ് .ഭാര്ഗ്ഗവരാമന് ക്ഷത്രിയവംശത്തെ മുഴുവനായി നശിപ്പിച്ച് , അഹിംസാവാദികളായ ബ്രാഹ്മണവംശത്തെ മാത്രം നിലനിര്ത്തി.

- **വാസുകി കേരളീയനോ**

യോഗിയും ജിതേന്ദ്രിയനുമായ തപസ്വിക്ക് തനിക്കുതുല്യയായ പത്നിയില് ,വാസുകീസോദരിയില്, ജനിക്കുന്ന അഗ്നിസമനായ വീര്യവാനായ പുത്രനുമാത്രമേ നാഗവംശത്തെ സംരക്ഷിക്കുവാന് കഴിയൂ എന്ന പ്രവചനം സത്യമാക്കിക്കൊണ്ടുപിറന്നവനാണ് ആസ്തികനാഗം. ബ്രാഹ്മീസ്ഥിതി പ്രാപിച്ച ബ്രാഹ്മണനാഗങ്ങളുടെ വംശം തായ്വേരറ്റുപോകുമെന്ന കാലം വന്നപ്പോഴാണ് ജരല്ക്കാരുമുനിക്ക് ജരല്ക്കാരുവിനെ വിവാഹം കഴിക്കേണ്ടിവരുന്നത്. ജിതേന്ദ്രിയനായ മുനിക്ക് ഭരിക്കാനോ ഭരിക്കപ്പെടാനോ തന്നാല് ഭരിക്കപ്പെടുന്ന ഗൃഹത്തെ സംരക്ഷിക്കാനോ ,ശരീരസുഖമറിയാനോ താല്പര്യമുണ്ടായിരുന്നില്ല. അവന്റെ പത്നിയായ തപസ്വിനിക്കും അങ്ങനെത്തന്നെ. ബ്രാഹ്മണനാഗവംശത്തെ നിലനിര്ത്തുന്ന സത്പുത്രനായി മാത്രമാ യിരുന്നു അവരുടെ വിവാഹം.
തന്നെ ആരും ഭരിക്കരുത്, അങ്ങോട്ടു ഭരിക്കയുമില്ല.ഭരിക്കാന് വരുന്ന നിമിഷം ഗൃഹം വിട്ടുപോകും. ഈ നിയമങ്ങളെല്ലാം ആദ്യമേ മുന്നോട്ടുവെച്ചിട്ടാണ് മുനി തനിക്ക് ഭിക്ഷയായി വാസുകി നല്കിയ നാഗകന്യയെ സ്വീകരിച്ചത്.ഇത്തരം സംബന്ധങ്ങള് ഈ അടുത്ത കാലംവരെ കേരളത്തിലെ നാഗങ്ങള്ക്കിടയിലുണ്ടായിരുന്നു.കേരളത്തിലെ മരുമക്കത്തായക്കാര്ക്കിടയിലെ ഈ സമ്പ്രദായം ആദ്യം നടപ്പായത് വാസുകിയുടെ സഹോദരിയെ ജരല്ക്കാരുമുനി സംബന്ധം ചെയ്ത മുതലാണ്.
നാഗങ്ങള് അറം(ധര്മ്മം)കാക്കുന്ന ധര്മ്മനാഗങ്ങളാണ്. നാഗസോദരി ജരല്ക്കാരുവും അങ്ങനെയായിരുന്നു. ഒരുദിനം സൂര്യാസ്തമയവേളയില് മടിയില് കിടന്നുറങ്ങുന്ന ജരല്ക്കാരുമുനി ഉണരാതിരുന്നപ്പോള്, സന്ധ്യാവന്ദനം മുടങ്ങി അദ്ദേഹത്തിന് ധര്മ്മലോപം വന്നാലോ എന്നു കരുതി അവള് അദ്ദേഹത്തെ വിളിച്ചുണര്ത്തി. തന്നെ നിയന്ത്രിച്ചു ഭരിക്കാനൊരുങ്ങിയ കുററത്തിന് മുനി ഗൃഹം വിട്ടുപോകുമെന്നറിഞ്ഞിട്ടും. അഗ്നിഹോത്രം ജ്വലിക്കുന്ന രമ്യദാരുണമായ സാന്ധ്യമുഹൂര്ത്തത്തില് ജരല്ക്കാരുദമ്പതിമാര് ദാമ്പത്യം ഉപേക്ഷിച്ച് വീണ്ടും തപസ്വികളായി. വംശസംരക്ഷണത്തിനായി സത്പുത്രദാനം നല്കിയ സഹോദരിയെ വാസുകി ധനവും പൂജയും ഇഷ്ടദാനങ്ങളും കൊണ്ട് പ്രീതയാക്കി. അമ്മാമനായ വാസുകിയുടെ സംരക്ഷണത്തില് ആസ്തികന് പളര്ന്നുവലുതായി. ഇതൊക്കെയാണ് കേരളത്തിലെ നാഗങ്ങള്ക്കിടയിലെ മരുമക്കത്തായത്തിന്റെ തുടക്കം.
നേരമ്പോക്കിനുപോലും പൊളിപറയാത്ത സത്യവാക്കായ ആസ്തികന്റെ സ്തോത്രമാധുര്യവും , നൈര്മ്മല്യവും,തപസ്സും കൊണ്ട് നാഗവംശം സംരക്ഷിക്കപ്പെട്ടു. മധുരപദാവലി കോര്ത്ത സംഗീതത്തില് നാഗങ്ങള് അദ്വിതീയരായിരുന്നു. ആസ്തികകഥ അടിതൊട്ടുമുടിവരെ കേരളീയമാണ്. പാമ്പുമേക്കാട്ട് തെക്കിനിയിലാണ് വാസുകി വാണിരുന്നതെന്ന് വിശ്വാസം. അതിന്നു ചുററുമായി ചെറിയ ആലയങ്ങളിലായി പഞ്ചജനങ്ങളായ മറ്റു നാഗങ്ങളും കുടിയിരുത്തപ്പെട്ടു. ഒരു പിതൃപൂജയുടെ ബാക്കിപത്രം.

സ്വന്തം വാലുവിഴുങ്ങുന്ന അനന്തസര്പ്പം നമുക്ക് ഓം ഏകമാണെങ്കില്,ഗ്രീസില് ഒമേഗയാണ്. ഫൂണീഷ്യര്ക്ക് തൌദ്ദം(tauut).ലിപിമാറ്റം കൊണ്ടാണ് ഈ ഭേദം സംഭവിച്ചത്.




തൈ
(സുമേരിയ)

ബ(ബ്രാഹ്മി) മുനി(ഋഷി)
ഥ,ദ(എട്രസ്ക്ക)

വായനഃ-1.അനന്തം 2.അയയ്ബമുനി
(അയ്യപ്പമുനി). തൌദ്(തൌഥ്)
തൌദ്-ദാവൂദ്.

ചിത്രം 21.

ദാവീദിന്റെ വംശജനായ യേശുവിനും പാടുന്നത് ഓശാനതന്നെ.

സൂര്യശിരസ്സിലെ ചിറകുള്ള സര്പ്പമെന്ന് സങ്കല്പ്പിച്ച് ഫൂണീഷ്യര് ആരാധിച്ചിരുന്ന നാഗപ്പക്ഷി ഇന്ത്യക്കാര്ക്ക് ഗരുഡനാണ്. ബാബിലോണിയ്ക്ക് കിഴക്ക് പേഴ്സ്യന് ഗള്ഫ് രാജ്യങ്ങളില്നിന്നും നിരവധി നാഗചിത്രങ്ങള് കിട്ടിയിട്ടുണ്ട്. കയ്യിലും കഴുത്തിലും നാഗങ്ങളെ പിണച്ചുകെട്ടിയ നാഗദേവതയുടെ വിഗ്രഹം അവയിലൊന്നാണ്. രണ്ടുനാഗങ്ങള് പിണഞ്ഞ രീതിയില് പവിത്രക്കെട്ടുള്ള ആഭരണങ്ങളും അവിടെനിന്ന് ഒട്ടേറെ ലഭിച്ചിട്ടുണ്ട്. കാള,മാന്,എന്നിവയുടെ ചുറ്റും ഇരട്ടനാഗം പിണഞ്ഞ ചിത്രമുള്ള കളിമണ്ണുഫലകങ്ങള് ഋഷഭ

ത്തോടും മാനിനോടും ബന്ധപ്പെട്ട്,ചിലപ്പതികാരത്തിന്റെ കാലംവരെ ഇന്ത്യയില് നിലനിന്നുപോന്ന അയ്യയുടെ (പത്മനാഭസോദരി)കള്ട്ടിനെ സൂചിപ്പിക്കുന്നു.യൂഫ്രട്ടീസിന് കിഴക്കാണ് ബൈബിളില് പറയുന്ന ഏദന് തോട്ടത്തിന്റെ സ്ഥാനമെന്ന് കരുതുന്നവരുണ്ട്. ബാബിലോണിയക്കാരുടെ നാഗദേവതയെ പില്ക്കാലത്ത് അസ്സീറിയന്മാര് ദുര്മ്മന്ത്രവാദത്തിന് ഉപയോഗിച്ചു. അതിനാലാവാം ബൈബിളില് നാഗത്തെ ചെകുത്താനാക്കിയത്.

ഗ്രീസിലും ഇന്ത്യയിലും നാഗങ്ങള് മിഥോളജിയുടേയും കലയുടേയും ഉറവിടങ്ങളാണ്. ഗ്രീസിലെ അമ്പലങ്ങളില് ജീവനുള്ള സര്പ്പങ്ങളെ തേനും പാലും അപ്പവും നല്കി വളര്ത്തിയിരുന്നു. ക്രി.മു.അഞ്ചാം നൂറ്റാണ്ടില് ഹെറഡോട്ടസ് എഴുതി, ഏതന്സിന്റെ സംരക്ഷകര് നാഗങ്ങളാണെന്നും അവരെ പ്രജകള് അപ്പവും തേനും കൊടുത്ത് പാലിക്കുന്നു എന്നും ,അതിനു പ്രതിഫലമായി അവര് രാജ്യത്തെ ശത്രുരാജ്യങ്ങളില് നിന്ന് സംരക്ഷിക്കുന്നു എന്നും. ഇന്ത്യയിലെ ക്ഷത്രിയനാഗങ്ങളുടെ സമ്പ്രദായത്തിന്റെ തനിപ്പകര്പ്പാണിത്. ചിതല്പ്പുറ്റിലും ഉറുമ്പുപുറ്റിലും വാഴുന്ന നാഗങ്ങള്ക്കായി ,അവയിലേക്ക് പാലു പകരുന്ന പതിവ് ഇന്ത്യയിലും ഗ്രീസിലുമുണ്ട്. ബിസി 2000 മുതല്ക്ക് തന്നെ ഈ പതിവ് നിലവിലുള്ളതായി ഗ്രീസുകാര് കരുതുന്നു. ഇറ്റലിയിലും റോമിലും മാത്രമാണ് നാഗാരാധനയുടെ ഒരു ചിഹ്നവും കണ്ടുകിട്ടാത്തത്. ബൈബിളിന്റെ പ്രചോദനത്താല്, അവ ബോധപൂര് വ്വം നശിപ്പിക്കപ്പെട്ടതാവാമെന്ന് ചരിത്രകാരന്മാര് കരുതുന്നു.എന്നാലും ,നിലം കിളക്കുമ്പോള് ഒരു പാമ്പു ചാവുകയോ ,ചത്തിരിക്കുന്നത് കാണുകയോ ചെയ്താല് ആ സ്ഥലത്ത് ദൈവീകശക്തി ഇല്ലെന്നു കരുതി റോമാക്കാര് ആ സ്ഥലം ഇന്നും ഉപേക്ഷിച്ചുപോകുന്നു. ഇന്ത്യന് തച്ചുശാസ്ത്രത്തിലും വാസ്തു പണിയുമ്പോള് ഇത് പതിവുണ്ട്.

തെക്കെ റഷ്യയുടെ പഴയ പേര് സര്മ്മതീയ എന്നായിരുന്നു. ഈ പ്രദേശത്തുകാരിയായ ഒരു നാഗസ്ത്രീയാണ് ഹെര്ക്കുലീസിന്റെ ഭാര്യയായ എക്കിന്ഡ്. ഇവരുടെ പുത്രനായ എപ്പോനിമസ്സായിരുന്നു സിഥിയന്മാരുടെ രാജാവ്.ഈ പ്രദേശത്ത് സ്ത്രീകളുടേതായ ഒരു പടയാളിസംഘം നിലവിലിരുന്നു. അമാസോണ് എന്ന ഈ സൈന്യത്തിലെ സ്ത്രീകളുടെ പരദേവത നാഗമായിരുന്നു. ചുവന്ന അമ്മ (ശോണാംബ) അമ്മാ ശോണ എന്നതാണ് അമാസോണായത്. കാളി,ദുര്ഗ്ഗ എന്നിവരുടെ ആരാധകരായ വെസ്റ്റ് ബംഗാളികളും കേരളീയരും യുദ്ധത്തിന് സ്ത്രീപടയെ അയച്ചിരുന്നു.(ഉണ്ണിയാര്ച്ചയെപ്പോലെ)സംഘകാലതമിഴകം വീരവനിതകളുടെ നാടായിരുന്നു. രാമായണത്തില് വിശ്വാമിത്രന്റെ നാട് ശോണാനദീതീരത്താണ്.യുദ്ധത്തില് വിരക്തിയും ബ്രഹ്മജിജ്ഞാസയും ഉദിച്ചപ്പോള് അദ്ദേഹം ആ നാട്ടുപേക്ഷിച്ച് തന്റെ സഹോദരി സത്യവതിയുടെ മകന് ജമദഗ്നിമുനി പാര്ക്കുന്ന ഭൃഗുകച്ഛത്തിലെത്തി തപസ്സില് മുഴുകി (വിശ്വാമിത്രനദീതീരത്ത്) .ഭൃഗുകച്ഛംമുതല് നീണ്ടുകിടക്കുന്ന പടിഞ്ഞാറന് കടലോരം മുനിമാര്ക്കും ഋഷിമാര്ക്കും തീര്ത്ഥങ്കരര്ക്കും ബുദ്ധന്മാര്ക്കും പ്രിയങ്കരമായിരുന്നു. രാമായണകാലത്ത് രാമബാണമേറ്റ് മരിക്കാതെ രക്ഷപ്പെട്ട മാരീചന് സന്യാസം സ്വീകരിച്ച് ശേഷിച്ചകാലം മുനിവൃത്തിയില് കഴിയാന് തെരഞ്ഞെടുത്തത് പടിഞ്ഞാറന് കടലോരമാണ്.

ഉത്തരഅമേരിക്കയിലെ ആദിവാസികള് മഴ,മിന്നല്,ഇടി എന്നിവയെ നാഗങ്ങളോടു ബന്ധപ്പെടുത്തുന്നു. അരിസോണയിലെ ഹോപ്പികള് മഴപെയ്യിക്കാനായി സര്പ്പനൃത്തം ചെയ്യുന്നു. സര്പ്പം മാരിദേവനുള്ള സന്ദേശവാഹകനാണെന്ന് വിശ്വസിക്കുന്നു. ഗ്വോട്ടിമാലയിലെ (ഇന്ത്യന് ജ്യോതിഷത്തിലെ കേതുമാലയാണ് ഗോട്ടിമാല)കിഷിഇന്ത്യക്കാര് കൊല്ലത്തിലൊരുദിനം സര്പ്പനൃത്തം ചെയ്യും. ആ ദിനത്തിന് മൂന്നു ദിനംമുമ്പ് ഉന്നതകുലജാതയായ ഒരു യുവതി അനേകം നാഗങ്ങളെ ശേഖരിച്ച് സംരക്ഷിക്കുന്നു. ഈ നാഗങ്ങളുമൊത്ത് പുരുഷന്മാര് നഗ്നരായി നൃത്തം വെക്കണം. മെക്സിക്കോയിലെ പാത്രങ്ങളില്പോലും സര്പ്പചിഹ്നമെഴുതുന്നു. ഇന്ത്യയിലും നാഗപൂജയും പാമപിന്തുള്ളലെന്ന സര്പ്പനൃത്തവുമുണ്ട്. തൃശ്ശൂരിലെ ആര്ക്കിയോളജിക്കല്

മ്യൂസിയത്തില് സൂക്ഷിച്ചിരിക്കുന്ന ഒരു പുരാതന മണ്ണുകിണ്ടിയുടെ പിടിയില് സര്പ്പചിഹ്നം കാണാം.പ്രീഇങ്കാ കാലത്തെ അമേരിക്കക്കാര്  നാഗങ്ങളുമായി സംവദിച്ചിട്ടുണ്ടെന്ന് അമേരിക്കന് ആദിവാസികള് വിശ്വസിക്കുന്നു. ഈ നാഗങ്ങള് ഫുണീശ്വരന്മാരായ ഫണീശ്വരന്മാരാണ്.

കോസ്റ്റാ റിക്കയിലെ ബ്രിബ്രികള് മഴവില്ലിനെ നാഗമായിക്കരുതി ആരാധിക്കുന്നു. വര്ജീനിയ, അര്ക്കന്സാസ് ,പെന്സില്വാനിയ,ഭാഗങ്ങളിലും നാഗപൂജ ഉണ്ട്. ഹായ്റ്റി,ക്യൂബ,ലൂയിസിയാന, സരോലിന,ജമൈക്ക, ഗ്വിനാസ്,ബ്രസീലെന്നിവിടങ്ങളിലെ ആഫ്രിക്കന് വംശജ രും സര്പ്പാരാധകരാണ്. ആസ്ത്രേലിയയില് നാഗാരാധന രണ്ടുവിധത്തിലാണ്.ഒന്ന് ഇന്ദ്രധനുസ്സായ നാഗത്തെ പൂജിക്കുക,രണ്ട് പിതൃനാഗങ്ങളെ പൂജിക്കുക. ഭൂമിയിലെ ഗര്ത്തങ്ങളിലും കുഴികളിലും നിന്ന് വെള്ളം ചുരന്നൊഴുകുന്നത് ഇന്ദ്രധനുസ്സെന്ന നാഗത്തിന്റെ ശക്തിയാലാണെന്ന് ആസ്ത്രേലിയന് ആദിവാസി കരുതുന്നു. നാഗം തന്റെ വാലിന്റെ അറ്റം കുഴിയിലടച്ചുവെച്ച് നീണ്ടശരീരം ആകാശത്തില് വില്ലുപോലെ വളച്ചുവെച്ച് നില്ക്കയാണത്രെ. ലാറമുംഗയില് ഉത്സവകാലത്ത് ഇതിനെ ശാന്തമാക്കാനായി പൂജകള് ചെയ്യും. നിലത്ത് സര്പ്പചിത്രം കളമായി വരക്കും ,അടിച്ചും തുള്ളിയും കളം മായ്ക്കും .ഇത് കേരളീയര്ക്കും സുപരിചിതമായ ആചാരമാണല്ലോ. സുരംഗം (വടക്കെ മലബാറിലെ ചുരങ്കം) എന്നറിയപ്പെടുന്ന ഗര്ത്തത്തില്നിന്ന് ദാഹജലം സംഭരിക്കുന്ന രീതി ബാബിലോണിയയിലും പതിവുണ്ടായിരുന്നു. വടക്കേ മലബാറില് ഇന്നും ഇതുണ്ട്. അര്ജ്ജുനന്റെ വില്ലിന്റെ അറ്റം കുത്തിയ കുഴിയില്നിന്ന് ജലം പ്രവഹിക്കുമെന്ന് മഹാഭാരതവും കാണിക്കുന്നു.ഇന്ദ്രധനുസ്സിന്റെ ഉടമസ്ഥനായ ഇന്ദ്രന്റെ പുത്രനാണല്ലോ അര്ജ്ജുനന്.

ചൈനയിലെ ആദിരാജകുടുംബം കടലിലെ നാഗത്തിന്റെ വംശജനായിരുന്നുവത്രെ. ജപ്പാനില് ഇടിവെട്ടിന്റെ രാജ്ഞിയാണ് സര്പ്പം. അവരവളെ സുസനോ എന്നു വിളിക്കും. ഈശ്വരാവതാരങ്ങള് ആയ നാഗങ്ങള് ഒട്ടനവധിപേരുണ്ടായിരുന്നതുകൊണ്ടാണത്രെ നാഗസാക്കിയെ അങ്ങനെ വിളിക്കുന്നത്. എട്ടുകാലുള്ള കോശി എന്ന ദുഷ്ടസര്പ്പം ഒരോ വര്ഷവും തങ്ങളുടെ ഓരോ മക്കളെ വധിച്ചുതിന്നുന്നു എന്ന് സൂസയോട് വൃദ്ധദമ്പതികള് ആവലാതിപ്പെട്ടു. സൂസനോ അതിനെ വധിച്ചപ്പോള് ഒഴുകിയ രക്തം നദിയായി എന്ന് ജപ്പാനിലെ വിശ്വാസം. കംബോഡിയയില് നാഗോര് വാട് എന്ന് ക്ഷേത്രമുണ്ട്. (നാഗങ്ങളുടെ വാടി,ഉദ്യാനം)  .അതിന്റെ  മോന്തായത്തില് ഏഴുതലയുള്ള സര്പ്പചിഹ്നം ഉണ്ട്. പ്രത്യേകിച്ച് ഗര്ഭഗൃഹമില്ലാത്ത ഈ ദേവാലയത്തിന്റെ മുക്കിലും മൂലയിലും ചുമരിലുമായി അനേകം നാഗങ്ങളെ കാണാം . എം.മൌഹോത് എന്ന ഫ്രഞ്ചുകാരനാണ് ഇത് ആദ്യം കണ്ടെത്തിയത്. ജൂലൈമാസത്തില് പഞ്ചമിനാള് നേപ്പാളികള് ഇന്ത്യക്കാരെപ്പോലെ നാഗപഞ്ചമി കൊണ്ടാടുന്നു. ശംഖുനാരായണനെന്ന ക്ഷേത്രസ്ഥലത്താണ് ഉത്സവം നടക്കുക. അവിടത്തെ പ്രതിഷ്ഠ ഗരുഡനാണ്. നാഗപഞ്ചമിനാളില് ഗരുഡവിഗ്രഹത്തിന്റെ ശരീരം വിയര്ക്കുന്ന അത്ഭുതപ്രതിഭാസം അവിടെയുണ്ട്. ആ വിയര്പ്പു തുടച്ച് തുണി പുരോഹിതന് നേപ്പാളിലെ രാജാവിന് കൊടുക്കുന്നു. സകല വിഷങ്ങള്ക്കും പ്രത്യൌഷധമാണത്രെ ഈ തുണിയില്നിന്ന് ഊരിയെടുത്ത ഒരൊറ്റ നൂല്. രണ്ടുനദികള് കൂടിച്ചേരുന്ന സംഗമസ്ഥാനങ്ങളിലാണ് നേപ്പാളികള് പൂജ നടത്തുന്നത്. നദിയില് കുളിച്ചു ശുദ്ധമായി ചോറ്,അരിപ്പൊടി, പാല്,ജലം,നെയ്യ്,പുഷ്പം,സുഗന്ധദ്രവ്യം,ചന്ദനം മുതലായവ താലത്തില് വെച്ച് മന്ത്രജപത്തോടുകൂടി ധാരാളം വിളവുണ്ടാവാനായി പ്രാര്ത്ഥിച്ച് പിതൃക്കളായ നാഗദൈവങ്ങള്ക്ക് നേദിക്കുന്നു.

ശ്രീലങ്കയിലെ തമിഴ് വംശജര് ദക്ഷിണേന്ത്യയിലെ തമിഴരെപ്പോലെ പാമ്പിന് പാതിവ്രത്യം കല്പ്പിക്കുന്നു. കര്പ്പക്കരശിയായ ദേവിയെ പൂജിക്കുമ്പോള് തുണികളില് സര്പ്പചിഹ്നം വരക്കുന്നു.വസിഷ്ഠപത്നിയായ അരുന്ധതി, ശക്തിയുടെ ഭാര്യയും പരാശരമാതാവുമായ അദൃശ്യന്തി എന്നിവര് നഗ്നനേത്രങ്ങളാല് കാണാന്

വിഷമമുളള നക്ഷത്രങ്ങളാണ്. അവര് പതിവ്രതാരത്നങ്ങളുമാണ്. സപ്തര്ഷിസമൂഹത്തിലെ സപ്തമാതാക്ക ളായ ഇവരെ സര്പ്പവുമായി ബന്ധപ്പെടുത്തുന്നു. സര്പ്പം ഇവിടെ പാപചിഹ്നമല്ല,പാതിവ്രത്യലക്ഷണമാണ്.

ഈജിപ്ത്യന് രാജമുദ്രമേല് പത്തിവിടര്ത്തിയ സര്പ്പചിഹ്നമുണ്ട്. സര്പ്പം രാജാവിന്റെ ആത്മശക്തി കുറിക്കു ന്നു. സര്പ്പത്തിനു പ്രായമായാല് ചിറകുമുളക്കുമെന്നും പറന്നുപോകുമെന്നും രാജാവിന്റെ മരണത്തെക്കുറിച്ച് പറയുന്നു. ഓസിറിസ്സിന്റെ തലയിലും ശിവനെപ്പോലെ പടം വിടര്ത്തിയ പാമ്പുണ്ട്. ഐസിസ്സിന്റെ തലയി ലുമുണ്ട്. ഫുണീഷ്യന് ദൈവമായ റെഷഭ് (നമ്മുടെ ഋഷഭന്) വലത്തുഭാഗത്തും സിറിയന് ദേവി ക്വദേശ് നടു വിലും ,പിന്നില് സിംഹവും വാമഭാഗത്താ ദേവിയുടെ ഇടത്തുകയ്യിലായി സര്പ്പവുമുളള ചിത്രങ്ങള് ഈജിപ്തിലു ണ്ട്. രണ്ടുമുതലകള്ക്കു മുകളില് ഓരോ കയ്യിലും ഓരോ പാമ്പിനെ പിടിച്ചുകൊണ്ടുനില്ക്കുന്ന ഹോരസ്സ് ശിവപാ ര് വ്വതീപുത്രനും സഞ്ചാരിയുമായ വേട്ടൈക്കൊരുമകനാണ്.

ആഫ്രിക്കയില് ഒരു സര്പ്പം ഒരു കുട്ടിയെ സമീപിച്ചാല് അതൊരു ദിവ്യശിശുവായി ഗണിക്കപ്പെടും.ഇത്തരം വിശ്വാസങ്ങള് നമ്മുടെ നാട്ടിലുമുണ്ട്. അത്തരം കുട്ടികളെ നാഗദേവതയുടെ പൂജാരികളാക്കുമത്രെ. ഈ അമ്പ ലങ്ങളില് ജീവനുളള സര്പ്പങ്ങളെ ആരാധിക്കയും ചെയ്യും.പാമ്പുമേക്കാട്ടും മണ്ണാരശ്ശാലയിലും ആഫ്രിക്കയി ലും ഈ പതിവു തുടരുന്നു.സുന്ദരിമാരായ സ്ത്രീകള് തങ്ങള് നാഗങ്ങളുടെ അടിമകള് (അടിയാര്) ആണെന്നു പ്രഖ്യാപിച്ച് ഇത്തരം ദേവാലയങ്ങളില് കഴിഞ്ഞുകൂടാറുണ്ടത്രെ. ഇതാണ് ദക്ഷിണേന്ത്യയിലെ ദേവദാസീ സമ്പ്രദായത്തിന്റെ തുടക്കവും. അമ്പലത്തില്നിന്നു തിലകം വാങ്ങിയ സ്ത്രീകള് അവിടത്തെ തൊണ്ടു ചെ യ്ത് കഴിയുന്ന രീതി . സര്പ്പങ്ങല് വിജ്ഞാനത്തിന്റെ ദേവതകളും വിവേകികളുമാണ്. നിങ്ങള് സര്പ്പങ്ങളെപ്പോ ലെ വിവേകികളാവുക എന്നു പറഞ്ഞ യേശുവും ഇതംഗീകരിക്കുന്നു. ആഫ്രിക്കയില് നദീതീരത്താണ് സര്പ്പ പൂജ. കലശത്തില് (ഇതിന് kalabash എന്നു പറയുന്നു.) നദീജലമെടുത്ത് സര്പ്പദൈവത്തിനുവേണ്ടി കൊണ്ടു വരിക,പുണ്യവൃക്ഷം നട്ടുപിടിപ്പിക്കുക,എന്നിവയും ചെയ്യുന്നു.ഇതൊക്കെ ഇന്ത്യക്കാരും പിതൃബലിയുടെ ഭാഗമായി ചെയ്യുന്നുണ്ട്. ഒരുവീട്ടില് തുടര്ച്ചയായി പാമ്പിനെ കണ്ടാല് അവിടത്തെ ഒരാളെങ്കിലും നാഗദേവന്റെ പൂജാരി യാവാന് വിധിക്കപ്പെട്ടവനാണ്. രാജകുടുംബമായാല്പോലും ആ നിയമത്തില് മാറ്റമില്ല. രണ്ടായിരം ഭാര്യമാ രുളള സര്പ്പദൈവങ്ങളെകുറിച്ചുളള പരാമര്ശങ്ങല് ഇത്തരം പൂജാരിണീസംഘങ്ങളെ കുറിച്ചാണ്. ആയിരം പൂജാരിണികളുളള കാളിയനെ അമര്ച്ച ചെയ്ത ശ്രീകൃഷ്ണന് 160008 പൂജാരിണിസംഘങ്ങളുണ്ടായിരുന്നു. ജലം കൊണ്ടുവരിക,പരമ്പും പായും നെയ്യുക,അമ്പലം അലങ്കരിക്കുക,പൂജക്ക് ഒരുക്കുക,നൃത്തം വെക്കുക,സ്തോത്രം പാടുക ഇതെല്ലാം സര്പ്പദൈവങ്ങളുടെ പത്നിമാരായ ദേവദാസികളുടെ തൊഴിലാണ്. പൂജാരികളും പൂജാരി ണികളും കൂട്ടമായി ഉത്സവകാലത്ത് തെരുവുകളിലൂടെ സഞ്ചരിക്കും. ഈ കാഴ്ച സാധാരണക്കാര് കാണരു തെന്നു കരുതി ഉത്സവനാളില് എല്ലാ വാതിലുകളും ജനലുകളും കൊട്ടിയടക്കും. ആഫ്രിക്കയിലേയും ഇന്ത്യയി ലേയും ദേവദാസീസംഘങ്ങള്ക്ക് പ്രകടമായൊരു വ്യത്യാസമുണ്ട്.ആഫ്രിക്കയിലെ സംഘം കയ്യില് കിട്ടിയ വടിയോ ആയുധമോ എടുത്ത് കണ്ട ജീവികളെയെല്ലാം അടിച്ചുകൊല്ലുന്നു. ഇന്ത്യയിലും രാമായണകാലത്തി നുമുമ്പ് ഇത്തരം ദുഷ്ടാനുഷ്ഠാനങ്ങളുണ്ടായിരുന്നതിന്റെ സൂചന താടക,സുബാഹുമാരുടെ കഥകളിലുണ്ട്. ആദി കാലത്ത് രാക്ഷസപ്രകൃതികളായ നാഗവംശീയര് പിതൃപ്രീതിക്ക് നരബലി വരെ നടത്തിയിരുന്നു.ഇത്തരം പൈശാചികപ്രവണതകള് മാറ്റിയെടുത്ത് അഹിംസ നടപ്പാക്കാന് വിശ്വാമിത്രാദി വൈദികഋഷിമാര് ശ്രമി ച്ചതിന്റെ ഫലമായിട്ടാണ് ഇവിടെ ബ്രാഹ്മണ,ജൈന,ബുദ്ധമതങ്ങളുണ്ടായത്.

നൈജീരിയയിലെ ചില വര്ഗ്ഗക്കാര് നാഗത്തെ യുദ്ധദേവന്റെ ചിഹ്നമായി കരുതുന്നുണ്ട്. മുരുകന്റെ കാല്ക്കല് നാഗത്തെ ഇന്ത്ക്കാരും വരച്ചുവെക്കുന്നു. നാഗക്ഷേത്രത്തിലെ പൂജാരി ,നദീതീരത്തിരുന്ന് 7 ദിവസം ഉപവ സിച്ച് ധ്യാനിച്ചാല് അയാളില് നാഗദൈവം ആവേശിച്ച് വരാന് പോകുന്നത് പ്രവചിക്കുമെന്ന് ആഫ്രിക്ക

ക്കാര് വിശ്വസിക്കുന്നു. വീടില് നാഗത്തെ കാണുന്നത് വരദാനമോ അനുഗ്രഹമോ ആണവര്ക്ക്. അറിയാതെ ഒരു പാമ്പിനെ കൊനനുപോയാല് അയാള് ഒരുവര്ഷം താടിയും തലയും നീട്ടി ദീക്ഷയെടുക്കും. (പിതൃക്കളുടെ മരണകാലത്തെന്നപോലെ).തെക്കന് ഉഗണ്ടയില് മുസിനി എന്ന സര്പ്പദേവതക്കായി വിക്ടോറിയാ നദിക്കരയില് ഒരമ്പലമുണ്ട്. തേനീച്ചക്കൂടുപോലെ നിറയെ ദ്വാരങ്ങള്.ഓല കൊണ്ട് മേല്ക്കൂര. തറയില് പായ് വിരിപ്പ്. ഒരുമൂലയില് ദിവ്യസര്പ്പവും അതിനെ സംരക്ഷിക്കുന്ന സ്ത്രീയും .സര്പ്പത്തിനിരിക്കാന് പട്ടുവിരിച്ച ഇരിപ്പിടമുണ്ട്. അമ്പലത്തില്നിന്ന് ജലാശയത്തിലേക്ക് അഭിമുഖമായി നീണ്ട ഇടനാഴി. അതിലൂടെ സര്പ്പത്തിനു പുറത്തുകടക്കാം .ഒരു മരപ്പാത്രത്തില് പൂജാരിണി കൊടുക്കുന്ന പാല് പട്ടില് പൊതിഞ്ഞ സിംഹാസനത്തിലിരുന്ന് സര്പ്പം കുടിക്കുന്നു. മുക്കുവര്ക്ക് മത്സ്യബന്ധനത്തില് വിജയം ലഭിക്കാത്ത പക്ഷം വിജയത്തിനായി ഈ സര്പ്പത്തെ ആരാധിക്കുന്നു. പൌര്ണ്ണമിനാളില് ഈ ജലസര്പ്പത്തിനു വിശേഷപൂജയുണ്ട്. നവദമ്പതികളും ഗര്ഭിണികളുടെ ഭര്ത്താക്കന്മാരും സത്പുത്രലാഭത്തിനായി ഈ ക്ഷേത്രം സന്ദര്ശിക്കാറുണ്ട്. പാമ്പിനെ രക്ഷിക്കുന്ന പൂജാരിണിയുടെ വാക്ക് നാഗദേവതയുടെ അരുളപ്പാടായി കരുതപ്പെടുന്നു. (മണ്ണാറശ്ശാലയിലേതു പോലെ) ഈ ക്ഷേത്രം ജീവദാതാവായ സര്പ്പത്തിന്റെ ആലയമാണ്. ഇതിനടുത്തുതന്നെ മരണദൂതനായ ശനി (Nzani)യുടെ ക്ഷേത്രമുണ്ട്. മരിച്ച ആത്മാക്കള് ഈ ദേവനെ പ്രാപിക്കുന്നു. മൃത്യുദേവനായ ശനിയുടെ വാഹനം കാക്കയില് മരിച്ച ആത്മാക്കളെ ഇന്ത്യക്കാരും കാണുന്നു. ആഫ്രിക്കക്കാര് പെരുമ്പാമ്പിനെ പൂജിക്കുമ്പോള് ഈജിപ്റ്റുകാര് പത്തിയുള്ള സര്പ്പത്തെയാണ് പൂജിക്കുന്നത്.

ഡെല്ഫി ഗുഹക്കു കാവല് നിന്ന പെരുമ്പാമ്പിനെ അപ്പോളോ വധിച്ചു എന്ന് ഗ്രീക്കുകാര് കരുതുന്നു. വൃദ്ധക്ഷത്രനെന്നും വൃദ്ധരക്ഷസ്സെന്നും വിളിക്കുന്ന പുരാതനമായ ഒരു പെരുമ്പാമ്പ് ഉണ്ടെന്നാണ് ഇന്ത്യക്കാരുടെ വിശ്വാസം. ശിവന്,മുരുകന്,മാരിയമ്മ,ശാസ്താവ്(അയ്യനാര്)വിഷ്ണു,പാര്ശ്വനാഥന്,ബുദ്ധന്- ഇവരെല്ലാം നാഗവുമായി ബന്ധപ്പെട്ട ദൈവങ്ങലാമ്. അലക്സാന്റര് സര്പ്പാരാധകരായ തക്ഷന്മാരെ തക്ഷശിലയില് വെച്ചു കണ്ടുമുട്ടി. തക്ഷന്മാര് തക്ഷശിലയില് അക്കാലത്ത് വസിച്ചിരുന്ന തക്ഷകവംശക്കാരായ നാഗങ്ങളാണ്. തക്ഷശിലയില് 700 സ്ഥലത്ത് നാഗാരാധന നടന്നിരുന്നതായ് ഹ്യുവാന് സാങ് രേഖപ്പെടുത്തുന്നു. അശോകന്റെ കാലത്തെ നാണ്യങ്ങളില് സര്പ്പമുദ്രയുണ്ട്. ക്രിസ്തുവിന് മുമ്പുള്ള രണ്ടുനൂറ്റാണ്ടുകളില് യമുനക്കും നര്മ്മദക്കും ഇടയിലുള്ള ഭൂഭാഗം കീര്ത്തി കേട്ട നാഗവംശീയരായ മന്നവരാണ് ഭരിച്ചിരുന്നത്. നാഗങ്ങള് പഞ്ചഭൂതാത്മകമായ പ്രകൃതിയെ കീഴടക്കി ജയിച്ചവരാകയാല് ജിനന്മാരെന്നും അറിയപ്പെട്ടു. ജൂണ്ജൂലൈമാസങ്ങളില് നാഗപഞ്ചമി കൊണ്ടാടുന്ന പതിവ് ഇന്ത്യയിലുണ്ട്.അന്ന കൃഷിസംബന്ധമായ ഒരു ജോലിയും ചെയ്യില്ല.ഏത് ഉഗ്രസര്പ്പത്തേയും അന്നു പൂജിച്ചാല് പ്രീതനാക്കാം. നാഗങ്ങളുടെ തോറ്റം പാടിയും പുറ്റകളില് പാലൂറ്റിയും അന്ന് വാസുകിസഹോദരി മാനസയെ ആരാധിക്കുന്നു. സൌത്രാമണിയജ്ഞത്തില് പാലില് ഉപ്പുചേര്ത്ത സുരയാണ് ഇപ്രകാരം ഊറ്റുന്നത്. മാനസ എന്ന നാഗമാതാവിന്റെ പ്രസാദം വിഷഹാരിയാണ്.മാനസയെ ഒരു താമരപ്പൂവില് ശയിക്കുന്നവളും സ്വര്ണ്ണവര്ണ്ണമുള്ളവളും ചുറ്റും നാഗങ്ങളാല് പരിസേവിതയുമായിട്ടാണ് സങ്കല്പിക്കുന്നത്. ബീഹാറിലെ സ്ത്രീകള് വറുത്ത ധാന്യം,പാല് എന്നിവ നേദിക്കുന്നു.ഉത്സവത്തിനുമുമ്പേ ഗൃഹങ്ങള് വെള്ളപൂശി അലങ്കരിക്കുന്നു.നാഗപഞ്ചമിയെ പാറ്റ്നയില് ഗോപുവര് പാഞ്ചെ എന്നും ഭഗല്പൂരില് ബെഹ്റാ പാഞ്ചെ എന്നുമാണ് വിളിക്കുന്നത്. ഉത്തര്പ്രദേശില് നാഗപഞ്ചമിനാള് ഗൃഹനാഥന് മുങ്ങിക്കുളിച്ചു വന്ന് ശയനമുറിയുടെ ചുമരില് രണ്ടുനാഗചിത്രങ്ങള് വരക്കുന്നു. ബ്രാഹ്മണര്ക്കു ദാനം നല്കുന്നു,നാഗങ്ങളുടെ അഷ്ടശിരസ്സുകളെ പൂജിക്കുന്നു.പൂജാദ്രവ്യങ്ങലെല്ലാം ഗൃഹനായിക ജലത്തില് ഒഴുക്കിക്കളയുകയാണ് പതിവ്. (നിമജ്ജനം).ഉത്തര്പ്രദേശില് നാഗപഞ്ചമിനാളില് ആയുധപൂജയാണ് ചെയ്യുക. ദക്ഷിണേന്ത്യയിലെ ആയുധപൂജ വിജയദശമിക്കാണ്. നാഗപഞ്ചമിക്ക് ഒരാഴ്ചമുമ്പ് ഗോതമ്പ്,കടല,പയറ് എന്നിവ വെള്ളത്തില് കുതി

ര്ത്തി അരച്ച് മാവുണ്ടാക്കും.പുല്ലുകൊണ്ട് (ഇപ്പോള് കടലാസുകൊണ്ടാണ്)പിരിച്ചുണ്ടാക്കിയ സര്പ്പങ്ങളെ മാവുകൊണ്ട് അണിയിച്ച് കുളിപ്പിച്ച്,അതിന് മധുരപലഹാരവും പണവും വഴിപാടുനല്കും. ഉത്തര്പ്രദേശിലെ കിഴക്കന് പ്രവിശ്യകളില് ഈ നാഗരൂപങ്ങളെ സ്ത്രീകള് നദിയിലോ കുളത്തിലോ ഒഴുക്കും. കുട്ടികള് അവയെ വടികൊണ്ട് അടിച്ച് ജനമേജയനായി അഭിനയിക്കും. ബീജാപ്പൂരില് ജൂണ്ജൂലൈമാസങ്ങളില് ഏകാദശി നാളില് നാഗദേവത ആരാധിക്കപ്പെടുന്നു.ആഗസ്റ്റ് സപ്തംബറ് മാസങ്ങളിലാണ് അവര്ക്ക് നാഗപഞ്ചമി. ചില ജില്ലകളില് ശ്രാവണപഞ്ചമിയാണ് നാഗപഞ്ചമി.

ഗഢ്വാല് ജില്ലയിലെ സ്ത്രീകള് ചാണകംകൊണ്ട് മെഴുകി ചന്ദനവും മഞ്ഞളും കൊണ്ട് നാഗചിത്രം വരക്കും. അതിനു മുമ്പില് ദീപവും വറുത്ത ധാന്യവും വെക്കും. പ്രഭാതത്തില് മധുരപലഹാരം നേദിക്കും.രാത്രി നാഗംപാട്ടും കഥകളും കേള്ക്കും. പഞ്ചാബില് നാഗപഞ്ചമിക്ക് ചുമരില് നാഗചിത്രം വരക്കും. ചമ്പ,കാംഗ്ര,കാശ്മീരം താഴ്വരകളില് നാഗാലയങ്ങളുണ്ടെങ്കിലും നാഗവിഗ്രഹങ്ങളില്ല. മനുഷ്യരൂപത്തിലുള്ള ശേഷനാഗം, പശ്യക നാഗം, പ്രീധാമനാഗം,സഫീര് നാഗം,കാര്ക്കോടകനാഗം, കര്ഷനാഗം,ദാഗതനാഗം, ഇന്ദ്രനാഗം, സന്താന നാഗം എന്നിവ ആരാധിക്കപ്പെടുന്നുണ്ട്. ഓരോന്നിനും തലക്കുമുകളില് മൂന്നുഫണമുള്ള ഒരു പാമ്പുണ്ടാവും. പുന്നയൂര്ക്കുളത്തെ നാലപ്പാട്ടുള്ള കാവില് ഇത്തരം മനുഷ്യരൂപമുള്ള നാഗവിഗ്രഹമുണ്ട്.ചൂര്ണ്ണിക്കരയിലെ കളരിപരദേവതാക്ഷേത്രമായ അംബാട്ടുകാവിലും ഉണ്ട്. പുരാതനജൈനദേവാലയങ്ങളിലും ഇതുകാണാം. ചൈനയില് വാസുകിക്ക് ക്ഷേത്രങ്ങളുണ്ട് .ചൈനയും കേരളവുമായുള്ള പുരാതനവാണിജ്യബന്ധം കൊണ്ടാവാം ഇത്. അവിടത്തെ പുരോഹിതരെ സീമത് വാഹനെന്നാണ് വിളിക്കുക. ആലയങ്ങള്ക്കു ചുറ്റുമുള്ള ആളുകള് സ്വന്തം കുട്ടികള്ക്ക് വാസുകി എന്നു പേരും ഇടുന്നുണ്ട്.

വടക്കെ ഇന്ത്യയില്, ജൂലൈ,സപ്തംബര്മാസങ്ങളില് കൃഷ്ണചതുര്ദ്ദശി അനന്തചതുര്ദ്ദശിയാണ്. ഒറീസ്സയിലെ രാജാക്കന്മാരുടെ മുദ്രകളില് സര്പ്പചിഹ്നമുണ്ട്.ഫണമുയര്ത്തിയ നാഗത്തിന്റെ താഴെ മനുഷ്യശിരസ്സും മുദ്രണം ചെയ്തിട്ടുണ്ട്. ഛോട്ടാനാഗ്പൂരിലെ രാജവംശം പുണ്ഡരീകനാഗത്തിന്റെ പിന്തുടര്ച്ചക്കാരാണെന്ന് അവകാശപ്പെടുന്നു. ബംഗാളിലെ ഗായത് ഗോത്രവര്ഗ്ഗക്കാര് വാസുകിവംശമാണ്. കാശ്മീരിലെ ലളിതാദിത്യനെ കാര്ക്കോടകവംശജനെന്നു വിളിക്കുന്നു. കാശ്മീരിനടുത്ത ഭാഗങ്ങളില് സംസാരിക്കുന്നഭാഷകളില് ക്രാ,കിരി എന്നീ പദങ്ങള് സര്പ്പമെന്ന അര്ത്ഥത്തിലുപയോഗിക്കുന്നത് കാര്ക്കോടകനെ ഉദ്ദേശിച്ചാണത്രെ. രാജതരംഗിണിയിലും ഈ വാക്ക് ഇതേ അര്ത്ഥത്തിലുപയോഗിച്ചിട്ടുണ്ട്. ക്രാഥനും കിരാതനും ഈ വര്ഗ്ഗക്കാര്ക്കിടയില് സാധാരണ കണ്ടുവരുന്ന പേരുകളാണ്. ആസാമിലെ ആദിവാസികളുടെ ദൈവം ഷില്ലോങ്മലയാണ്. അതിലെ ഒരുമാളത്തില് നാഗദേവതയായ വൂ-ധലനേ വസിക്കുന്നുണ്ടത്രേ. പണ്ടുകാലത്ത് ഖാസികള് അവള്ക്ക് നരബലി കൊടുത്തിരുന്നു. ഇത്തരം അധമാചാരങ്ങളാണ് പ്രാക്തനജനസമൂഹങ്ങളെ മ്ലേഛരായി ഗണിക്കാന് അഹിംസാരീതി സ്വീകരിച്ച സംസ്കൃതസമൂഹങ്ങളെ പ്രേരിപ്പിച്ചത്. ഹിംസയെ മാറ്റി അഹിംസയും സത്യധര്മ്മങ്ങളും സ്ഥാപിക്കാനായി ഋഷിമാര് ശ്രമിച്ചതിന്റെ ഫലമായിട്ടാണ് ഇന്ത്യയില് മൂന്നു കാലഘട്ടങ്ങളിലായി ബ്രാഹ്മണ,ജൈന,ബുദ്ധമതങ്ങളുണ്ടായത്. അവ മൂന്നുമതങ്ങളല്ല, മൂന്നുകാലഘട്ടത്തിലായി നടന്ന ഭാരതീയരുടെ സാമൂഹ്യസാംസ്കാരികമുന്നേറ്റങ്ങളാണ്.

ഇന്ത്യയില് സര്പ്പദര്ശനം നല്ല ശകുനമാണ്. മദ്ധ്യപ്രദേശിലെ ബൈഗകള്ക്ക് അത് ദുശ്ശകുനമാണ്. അനന്തസര്പ്പത്തിന്റെ ആയിരം ഫണത്തിന്മേലാണ് ഭാരതീയരുടെ പ്രപഞ്ചം സ്ഥിതി ചെയ്യുന്നത്. അനന്തനെന്നാല് അവസാനമില്ലാത്തത്,ഒമേഗ. പ്രലയത്തില് സകലഭൂതങ്ങളും പ്രലയിക്കുമ്പോളും അവശേഷിക്കുന്ന ചൈതന്യമാകയാല് അവനെ ശേഷനെന്നു വിളിക്കുന്നു. സൂര്യചന്ദ്രാരാധന എവിടെയൊക്കെയുണ്ടോ അവിടെയെല്ലാം നാഗാരാധനയും കണ്ടുവരുന്നുണ്ട്. കാണിക്കാരുടെ ഇടയില് ചന്ദ്രന്റെ അമ്മ നാഗിനിയാണെന്ന

വിശ്വാസമുണ്ട്. ചോളന് സൂര്യന്റേയും പാണ്ഡ്യന് ചന്ദ്രന്റേയും കുലമാണ്. ഇവരുടെ രണ്ടുപേരുടേയും പിതൃക്കളായ അഹിംസാവ്രതക്കാരായ നാഗഗണങ്ങളാണ് ചേരന്മാര്. ചേരന്മാരുടെ കുട(ഛത്രം)യാണ് ചോളപാണ്ഡ്യന്മാരെ രക്ഷിച്ചിരുന്നത്. ചേരരാജാക്കന്മാരുടെ ശ്മശാനമായ ചേരമങ്ങാട്ടിലും തലപ്പള്ളിതാലൂക്കില് പൊതുവെയും ധാരാളം കുടക്കല്ലുകളുണ്ട്. ചേരചോളപാണ്ഡ്യന്മാരുടെ ഉദയത്തിനുമുമ്പേ നിലനിന്ന ശിലായുഗത്തിലെ വിശ്വാസമാണിതെന്ന് വ്യക്തം. ചേര ഹിംസിക്കാത്ത നാഗമാണല്ലോ. അതാവാം പടിഞ്ഞാറന് തീരത്തെ നാഗങ്ങള്ക്ക് പിന്നീട് ചേരനാമവും കിട്ടിയത്. ചോളരാജാവ് തൊണ്ടമാന് ഇളന്തിരയന് നാഗകന്യയായ പിളളിവളയെ ബന്ധപ്പെട്ടിരുന്നു. മോഹഞ്ജോദാരോവില് നിന്നുലഭിച്ച മുദ്രമേല് ചമ്രം പടിഞ്ഞിരിക്കുന്ന യോഗിയുടെ വലത്തുവശത്ത് സര്പ്പമുണ്ട്.

പാതാളത്തിലെ ദുഷ്ടനാഗങ്ങളെ നിഗ്രഹിച്ച പരശുരാമന് (കാര്ത്തവീര്യാദികളെ) ശേഷിച്ച നല്ലനാഗങ്ങളോട് മരിച്ചുപോയ പിതൃക്കളെ ഓര്ക്കാനായി നാഗക്കാവുകളുണ്ടാക്കി സംരക്ഷിക്കാനാവശ്യപ്പെട്ടു.അങ്ങനെയാണത്രെ ഗൃഹത്തിന്റെ തെക്കുപടിഞ്ഞാറെ മൂലയില് പാമ്പിന്കാവുകളുണ്ടാക്കുന്ന വാസ്തുരീതി കേരളത്തിലുണ്ടായത്. ഒരുകാലത്ത് കേരളത്തിലെ സ്ത്രീപുരുഷന്മാരെല്ലാം കുടുമകെട്ടി സര്പ്പഫണംപോലെ നിര്ത്തിയിരുന്നു. നാഗപടത്താലി അണിഞ്ഞിരുന്നു. മന്ത്രവും വിഷവൈദ്യവും ഇവിടെ പ്രചുരപ്രചാരമായിരുന്നു. പാമ്പിന്കാവും ചിതല്പുറ്റും സംരക്ഷിച്ചിരുന്നു. കാവുതീണ്ടിയാല് കുളംവറ്റുമെന്ന് പഴമക്കാരുടെ ഇക്കോളജിബോധം പറഞ്ഞിരുന്നു. പാമ്പിന്പുറ്റിനടുത്ത് കുഴിച്ചാല് ജലം വേഗം കിട്ടുമെന്ന അനുഭവജ്ഞാനം അവര്ക്കുണ്ടായിരുന്നു. പാമ്പ് ഭൂമിയുടെ വിഭവസമൃദ്ധിയേയും ഉല്പാദലശേഷിയേയും ജലസംഭരണികളേയും സംരക്ഷിക്കുന്നു എന്നും അതിനാല് കര്ഷകന്റെ ബന്ധുവാണെന്നും വിശ്വാസം. ഗ്രഹണം രാഹുകേതുക്കളാലാണെന്നും അവ അമൃതസര്പ്പങ്ങളാണെന്നും പ്രപഞ്ചം ചുറ്റഇക്കറങ്ങുന്ന ഒരു പ്രകാശസര്പ്പരൂപമാണെന്നും ജ്യോതിഷപരമായി വിശ്വസിച്ചുപോന്നു. ധൂമാദിപഞ്ചകത്തിലൊന്നാണ് ധൂമകേതു,മറ്റോത് ഇന്ദ്രധനുസ്സും. പ്രകാശസര്പ്പത്തിന്റെ സഞ്ചാരമാര്ഗ്ഗത്തിലെ രണ്ടുബിന്ദുക്കളാണ് രാഹുകേതുക്കള്. ഈ ചൈതന്യധൂളി ചിലപ്പോള് ധൂമക്കൊടി പറപ്പിച്ചുകൊണ്ട് പ്രത്യക്ഷമാവും. മറ്റുചിലപ്പോള് കാണാതെയിരിക്കും (തമസ്സ്-തമോഗ്രഹമായ രാഹു) ചിലകാലങ്ങളില് വ്യതീപാതവും ഇന്ദ്രധനുസ്സും ഉണ്ടാക്കും.

നാഗങ്ങളുടെ അഗ്രഫണത്തിലൊരു മാണിക്യക്കല്ലുണ്ട്. പ്രപഞ്ചസര്പ്പത്തിന്റെ ഫണത്തില് സൂര്യരത്നം പോലെ. വംശോദ്ധാരകനായ സത്പുത്രന്റെ പ്രാണനിലൂതിയൂതി ഉദിപ്പിക്കുന്ന ആത്മതേജസ്സാണത്. ഭാരതത്തില് ചരിത്രാതീതകാലം മുതലേ സൂര്യചന്ദ്രാരാധനയും നാഗാരാധനയും ഉണ്ടായിരുന്നു.പക്ഷേ ചരിത്രകാരന്മാര് ചേരചോളപാണ്ഡ്യകാലം മുതലുളള ചരിത്രമേ പറയാറുളളു.എന്നാലും ആ സാമ്രാജ്യങ്ങള് ഉദിക്കുന്നതിനുമുമ്പ് ദക്ഷിണേന്ത്യ വാണത് കോളുകളെന്ന നാഗവംശങ്ങളാണെന്ന് (കോസാംബിയടക്കം) പറഞ്ഞിട്ടുണ്ട്

ആലപ്പുഴജില്ലയില് ഹരിപ്പാടിനടുത്താണ് മണ്ണാറശ്ശാല. തുലാമാസത്തിലെ പൂയം,ആയില്യം നാളുകളിലവിടെ നാഗങ്ങളുടെ ഉത്സവമാണ്. പിതൃപൂജയുടെ ഏറ്റവും പുരാതനമായ ഒരു മാതൃകയാണവിടെ കാണുക. ആയില്യം(ആശ്ലേഷം)നാഗങ്ങളുടെ ജന്മദിനമാണ്.പൂയം(പൌഷ്യം)പിതൃക്കളുടെ ദിനവും. ഭൂതകാലവും വര്ത്തമാനകാലവും അവിടെ സമ്മേളിക്കുന്നു. അഞ്ചുതലയുളള നിലവറയിലെ മുത്തശ്ശനെന്ന മണ്ണാറശ്ശാല മണിനാഗം ,വേദപ്രോക്തമായ പഞ്ചജനങ്ങളുടെ പ്രതിനിധിയാണ്.മണ്ണാറശ്ശാലയില് പഞ്ചജനങ്ങള്ക്ക് പാമ്പുമേക്കാട്ടുളളപോലെ അഞ്ച് പ്രത്യേകഅമ്പലങ്ങളില്ല. അഞ്ചുജനതയും ഒറ്റമൂലവംശമാകയാല്, അതിന്റെ മുതുമുത്തശ്ശനെ ആരാധിക്കുന്ന സമ്പ്രദായമാണ്.മുത്തശ്ശനാണ് സന്തതികളെ തന്ന് സംരക്ഷിക്കുന്നത് .നാഗമാതാവായ ്ണ്ണആറശ്ശാലയിലെ അമ്മ ജരല്ക്കാരുവിനെപ്പോലെ യോഗിനിയും തപസ്വിനിയും ധര്മ്മിഷ്ഠയുമാവണം. പിതൃചരിതം വര്ണ്ണിക്കുന്ന ഭാഗത്തിന് മഹാഭാരതരചയിതാവായ

വ്യാസന്,പൌഷ്യമെന്നാണ് പേരിട്ടിരിക്കുന്നത്. പുണരുക,ഇരട്ടനാഗങ്ങളുടെ ജനയിതാക്കളാവുക,പിതൃപൂജ ചെയ്യുക-ജലരാശിയായ കര്ക്കിടകത്തിലെ മൂന്നു നക്ഷത്രുധ്ധളും ഈ ഋതത്തിന്റെ നക്ഷത്രങ്ങളാണ്. നാഥന് മറ്റെല്ലാ നക്ഷത്രങ്ങള്ക്കും പോലെ ചന്ദ്രനാണ്.കര്ക്കിടകരാശി ചന്ദ്രന്റെ സ്വക്ഷേത്രവുമാണ്. കര്ക്കിടകംമുതല് കന്നിവരെ കേരളത്തിലെ പുള്ളുവന്മാര് (പുലവന്മാര്) പുള്ളുവക്കുടവും വീണയുമേന്തി സഞ്ചരിക്കും. കന്നിയിലെ ആയില്യത്തിന് നാഗങ്ങളുടെ പിറന്നാളുവരെ അവരാ തോറ്റംപാട്ടുപാടി നടക്കും. പൌഷ്യം പാടുന്ന വ്യാസനേയോ,ലോമഹര്ഷണപുത്രനായ സൂതനേയോ വൈശമ്പായനനേയോ അനു സ്മരിപ്പിക്കുന്ന ഗായകരാണവര്. തമിഴിലെ പുലവരാണ്.ഗരുഡനെ പുള്ള് എന്നു പറയും,തമിഴില്. പുള്ളിരു ക്കും വേലൂരിലെ ഗരുഡക്ഷേത്രം വൈദ്യത്തിനു കീര്ത്തികേട്ടതാണ്. ഗരുഡനോടും നാഗങ്ങളോടും ബന്ധ പ്പെട്ട പാട്ടുകാരാണു പുള്ളുവര്. സപ്തമാതാക്കളായ സ്വരദേവതകളുടെ അനുഗ്രഹം ലഭിച്ചവരുമാണ്.

വടക്കെ ഇന്ത്യയില് കര്ക്കിടകം,ചിങ്ങം ,കന്നി,തുലാം മാസങ്ങളിലാണ് നാഗങ്ങളുടെ പ്രധാനഉത്സവങ്ങള്. പഞ്ചമി,ഏകാദശി,ചതുര്ദ്ദശി എന്നീ തിഥികള്ക്കാണ് പ്രാധാന്യം. സൂര്യന് ആയില്യത്തില് നില്ക്കവേ(കന്നിമാ സം) ചന്ദ്രനും ആയില്യംമുതലെണ്ണിയാല് പതിനാലാം നാളായ ധനിഷ്ഠത്തില് പ്രവേശിക്കുന്ന ധനിഷ്ഠാദി പൈ താമഹസിദ്ധാന്തകാലത്തു മുതല് പ്രപഞ്ചോത്പ്പത്തികാലമായി ഗണിച്ചുവരുന്നു. പ്രപഞ്ചത്തെ സഞ്ചരിക്കുന്ന സര്പ്പരാജ്ഞിയായിക്കണ്ട ഋഷിമാര് ചതുര്ദ്ദശിയെ അനന്തന്റെ ജനനദിനമായി സങ്കല്പിച്ചു. ശ്രാവണത്തി ല്(ചിങ്ങം)സൂര്യനും കന്നിയിലെ ആദ്യനക്ഷത്രമായ ഉത്രം തൊട്ട് എണ്ണിയാല് പതിനൊന്നാം നക്ഷത്രം (ഏ കാദശം)ആയ ധനിഷ്ഠത്തിലാണ് പ്രപഞ്ചോത്പത്തി എന്നും ഉത്രം തൊട്ടെണ്ണിയാല് അഞ്ചാം ദിനമായ അ നിഴത്തിലാണ് സര്പ്പോത്പത്തി എന്നും രണ്ടഭിപ്രായക്കാരുണ്ട്. അനിഴം സാര്പ്പമസ്തകമെന്ന് അറിയപ്പെ ടുന്നു. കുട്ടിയുടെ ശിരോപതനലഗ്നമാണ് ജനനസമയമായെടുക്കുന്നതെന്നതിനാല് ,അനിഴത്തില് ചന്ദ്രനെ ത്തുന്ന ശ്രാവണപഞ്ചമിക്കുതന്നെ നാഗപൂജ നടത്തണമെന്ന് ചിലരഭിപ്രായപ്പെടുന്നു. കര്ക്കിടകം മുതല് കന്നി വരെ പുണ്യകാലമായെടുത്ത് സൂര്യക്ഷേത്രമായ ചിങ്ങത്തിനും ചന്ദ്രക്ഷേത്രമായ കര്ക്കിടകത്തിനും നാഗാരാധനക്കാര് തുല്യപ്രാധാന്യം നല്കുന്നു.ഭര്ഗ്ഗതേജസ്സായ ചിങ്ങരാശി ഭൃഗുവംശത്തിനും സൌമ്യജലരാ ശിയായ കര്ക്കിടകം മാനസ എന്ന നാഗമാതാവിനും പ്രധാനമാണ്. അവരുടെ സംയോഗത്തിലാണ് ,കന്നിമാസത്തോടെ, ആസ്തികനെന്ന മണിനാഗം പ്രപഞ്ചഗര്ഭത്തിലുത്ഭവിച്ചത്. ശൌനകന്മാരുടേയും മതംഗങ്ങളുടേയും നാഗങ്ങളുടേയും ചണ്ഡാലന്മാരുടേയും അമ്മയാണ് സരമ അമരകോശത്തില് . ആ അമ്മയുടെ ശ്വാതി(സ്വാതി-ചോതി)ഗര്ഭത്തില് മുത്തുപോലെ പതിച്ചുവളര്ന്ന വംശോദ്ധാരകപുത്രന് തുലാം മുതല് 9ആം രാശിയായ കര്ക്കിടകത്തിലെ ആയില്യത്തില് ജനിച്ചു എന്നതിനാല് അന്നാണ് നാഗപൂജ നടത്തേണ്ടതെന്നും വിശ്വാസമുണ്ട്. തുലാത്തില് സൂര്യനും കര്ക്കിടകത്തിലെ ആയില്യത്തില് ചന്ദ്രനും നില്ക്കു മ്പോളാണ് മണ്ണാറശ്ശാലയിലെ നാഗപൂജ. കര്ക്കിടകം മുതല് തുലാം വരെ ഭാരതത്തിലെ ഋഷിമാരുടെ ചാതുര്മാസ്യകാലവുമാണ്.ഇന്ത്യയിലെ എല്ലാ സ്ഥാനങ്ങള്ക്കും ഇക്കാലം പലപേരുകളില് ഉത്സവകാല മാണ് .നന്മയുടെ വിജയവും ആധിപത്യവും ,സപ്തസ്വരങ്ങളുടേയും കലകളുടേയും ആയോധനകലകളുടേയും വിജയവും സ്ഥാപിച്ചുകൊണ്ട് തിന്മയെ പുറത്താക്കുന്ന കാലവും ഇതാണ്. ഋഷിയും മുനിയും യോഗിയുമായ ഒരാളുടെ ദര്ശനം സാമാന്യജനങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുമ്പോള് ,തെറ്റിദ്ധരിക്കപ്പെട്ട് അന്ധവിശ്വാസവും അനാചാരവുമായി ഭവിക്കാറുണ്ട്. ലോകമെങ്ങും ഇതിന്നുദാഹരണമായി പലവിധം ആരാധനാക്രമങ്ങളും അന്ധവിശ്വാസങ്ങളും ചിതറിക്കിടക്കുന്നുണ്ട്. അന്ധവിശ്വാസങ്ങളുടെ നൂലാമാലകളുടേതായ ആ നാഗക്കെട്ട് അഴക്കാനും ശാസ്ത്രദൃഷ്ടിയോടെ,നരവംശശാസ്ത്രപരമായി അതിനൊരു വിശദീകരണം കൊടുക്കാനും ഇന്നും ഭാരതത്തിനുമാത്രമേ സാധിക്കുകയുള്ളു.

- നാഗമുദ്ര



ചിത്രം 22

സര്പ്പക്കളവും കളംപാട്ടും കേരളത്തിന്റെ വ്യക്തിമുദ്രകളാണ്. സര്പ്പക്കളത്തില് വരക്കുന്ന പരസ്പരം പിണഞ്ഞ നാഗചിത്രങ്ങളുടെ മാതൃകയാണിത്. ഓം,ഋ,ക മുതലായ അക്ഷരങ്ങളുടെയെല്ലാം ആദിരൂപം ഇതില്കാണുക. ഈ കളം ഒരു മുദ്രയാണ്. മുദ്ര എന്നുപറഞ്ഞാല്, ഒരു ആശയചിത്രം. മുദ്രകള് ശിലായുഗ കാലത്തും സിന്ധുസരസ്വതീനദീതടകാലത്തും ഇന്ത്യയിലുണ്ട്. മുദ്രകളിലെ ചിത്രങ്ങളാണ് പിന്നീട് അക്ഷരരൂപമായത്. മുദ്രകള് ചിത്രണം ചെയ്യുന്നവര് അതിലൊരാശയം (സന്ദേശം)മറ്റുള്ളവര്ക്കായി കൊടുക്കുന്നു. അതില്നിന്നാണ് ഭാഷ ജനിച്ചത്. മുദം രാതി ദദാതീതി മുദ്രാ. മോദിപ്പിക്കുന്നതാണ് മുദ്ര. കളംവരയലും ഒരു മുദ്രയാണ്. ഒരു പഴയ മുദ്രയുടെ ആവര്ത്തനമാണ്.മുദ്രയും ആശയവും തലമുറകളിലേക്കു കൈമാറുന്ന രീതിയാണ്. അലങ്കാരരൂപത്തില് ആവര്ത്തിക്കുന്ന ആശയവിനിമയരീതിയാണ് ചിത്രലിപി അഥവാ മുദ്ര.

ലിപിവിന്യാസഭേദത്താല് പത്മാദ്യാകൃതിവന്നിടും

മാതിരിക്കു രചിക്കുന്ന പദ്യം ചിത്രാഖ്യമായത്

പത്മം,ചക്രം,നാഗം,രഥം എന്നിങ്ങനെ പല രൂപത്തില് അക്ഷരങ്ങളെ വിന്യസിക്കാം.ഇങ്ങെ വിന്യസിച്ച ശ്ലോകത്തില് വ്യംഗ്യമായി മറ്റൊരു പുതിയ സംഗതികൂടി ഉള്ക്കൊള്ളിക്കാം (ഉദ്ധാരം) നാഗബന്ധത്തിന് ഒരുദാഹരണം ഭാഷാഭൂഷണത്തിലുണ്ട്.(പേജ് 100-106 ചിത്രത്തിനുദാഹരണം,പേജ് 104 നാഗബന്ധം.)ഇതേ മാതൃകയിലുള്ള നാഗക്കെട്ട് തഞ്ചാവൂരില്നിന്ന് കണ്ടെടുത്തത് മദ്രാസ് ആര്ക്കിയോളജിക്കല് മ്യൂസിയത്തില് ഇരിക്കുന്നുണ്ട്.

ശങ്കരാചാര്യര് വിഷ്ണുഭുജംഗത്തില് തന്റെ വൃത്തമുദ്ര വെച്ചിട്ടുണ്ട്. ഭുജംഗപ്രയാതം പഠേദ്യസ്തു ഭക്ത്യാ എന്ന വരിയില് ഭുജംഗപ്രയാതമെന്ന വൃത്തമുദ്ര കാണാം. ഈ രീതി പ്രാകൃതങ്ങളായ മാഗധി,അര്ദ്ധമാഗധി ഛന്ദസ്സുകളുടെ കാലത്തുതന്നെ ഉണ്ട്.അതുകൊണ്ട് മുദ്ര പ്രാക്തനവര്ഗ്ഗക്കാരുടെ രീതിയാണ്.സിന്ധുസരസ്വതിലിപി വായിക്കുമ്പോള് ഇക്കാര്യം ഓര്ക്കുന്നത് നന്ന്. ദണ്ഡകത്തെക്കുറിച്ച് രാടമാണ്ഡവ്യനെന്ന ഋഷി പറഞ്ഞു:-സുവര്ണ്ണശ്ചണ്ഡവേഗശ്ചപ്ലവോജീമൂതഏവച ബലാഹകോഭുജംഗശ്വസമുദ്രശ്ചേതി ദണ്ഡകാഃ

ദ്രുതഗതിയില് സ്വര്ണ്ണനാണ്യം പൊഴിയുമ്പോളും ,ചണ്ഡവേഗത്തില് കാറ്റടിക്കുമ്പോളും പാമ്പ് ഇഴയുമ്പോളും കുതിര സഞ്ചരിക്കുമ്പോളും സമുദ്രം അലയടിക്കുമ്പോളും ഉണ്ടാവുന്ന അതേ അനുഭൂതി ഉണ്ടാക്കുന്നതാണ് ദണ്ഡകം. ദണ്ഡകത്തിനു പറഞ്ഞ ലക്ഷണം വെച്ചുരചിച്ച ശ്ലോകം പാടുമ്പോള് പാമ്പിഴയുന്ന അനുഭൂതി ഉണ്ടാക്കുന്ന വിധം ചിത്രമായി രചിച്ചിരിക്കുന്നതാണ് ഭാഷാഭൂഷണത്തിനെ നാഗബന്ധം. ദണ്ഡകാരണ്യത്തി

ലാണ് പ്രാക്തനമനുഷ്യന് പിറന്നുവീണത്. മുദ്രകൊണ്ടും ധ്വനികൊണ്ടും ആശയപ്രതീതി ഉണ്ടാക്കുന്ന ഭാഷയില് രാടമാണ്ഡവ്യന് പറയുന്ന പ്രതീതികള് ഒന്നു ശ്രദ്ധിക്കുക.

1. സ്വര്ണ്ണനാണ്യം (സമൃദ്ധി,ശ്രീ,ധനം)
2. ചണ്ഡവായു ,കൊടുങ്കാറ്റ്
3. തോണി
4. മേഘം
5. സമുദ്രം
6. ഭുജംഗം(നാഗം,ഫണി)
7. അശ്വം (അശ്വിനി,അശ്വി)
8. എല്ലാം തന്നെ സമുദ്രസഞ്ചാരികളായ ഫണീശ്വരരേയും അവരുടെ സഞ്ചാരത്തേയും ധ്വനിപ്പിക്കുന്നു. ഋഗ്വേദം പറയുന്നുഃ- ആകാശത്തില് പറക്കുന്ന പക്ഷികളുടെ മാര്ഗ്ഗം ആരറിയുന്നുവോ, കടലിലെ മത്സ്യങ്ങളുടെ പാത ആരറിയുന്നുവോ,അവര്ക്ക് അശ്വികളുടെ മാര്ഗ്ഗവും അറിയാം. നക്ഷത്രനിരീക്ഷണം ,കടലിലെ തിമിംഗലങ്ങളുടെ സഞ്ചാരപാത,കാറ്റിന്റെ ഗതി, എല്ലാം കടലിലെ യാത്രക്ക് ആവശ്യമാണ്.വിദ്യാധനവും ഭൌതികധനവും ഈ യാത്രകള് നല്കുന്നു. ആദ്ധ്യാത്മികതയും ഭൌതികതയും, ആത്മാവും ശരീരവും ,ജ്യോതിശ്ശാസ്ത്രവും വൈദ്യവും ,ഇരട്ടനാഗങ്ങളായ അശ്വിനികളുടെ (നകുലസഹദേവ)സമന്വയമാണ്.സംഭാവനയാണ്. ഇരട്ടനാഗക്കുഞ്ഞുങ്ങളെ മാറോടണച്ച നാഗമാതാവിന്റെ രൂപം കാണുക. (നാലപ്പാട്ടെ പാമ്പിന്കാവിലെ രൂപം).




ചിത്രം 23.


ചിത്രം 24.
1ശ്രീസീതാലക്ഷ്മണനമാരരികിലിരുവരുഞ്ചേര്ന്നുസംമോദവായ്പോ-
ട്ടുച്ചത്തീധൂമമെങ്ങും വിലസിന വനഭ്രവില്ച്ചിരഞ്ചെന്നമര്ന്നു.
2. താതന് വാക്യം നടത്തീട്ടമലമഹിമതങ്ങും ഗുണക്കേള്വിപാകി-
പ്പോന്നങ്ങാമോദിതാത്മന് വിരവിനൊടു ഘനശ്യാമരാമപ്രസീദ.
ഗൃഹത്തിന്റെ തെക്കുപടിഞ്ഞാറുമൂല കന്നിമൂലയാണ്. മാതംഗമായ ഗണപതിയുടേയും നാഗങ്ങളുടേയും ഹസ്തമുദ്രപതിഞ്ഞമൂല. ഈ ദിശാനിര്ണ്ണയം സ്ഥാവരമായ ഗൃഹത്തേയും അവിടെയിരുന്ന് വീക്ഷിക്കുന്ന ഗൃഹസ്ഥനേയും അപേക്ഷിച്ചാകയാല് ആപേക്ഷികമാണ്. കാലചക്രം പരിധിയില്ലാത്ത പരിധിയാണ്. അതിന് ആദിയെന്ന ഒന്നില്ല. എന്നാലും പരിമിതമായ മനുഷ്യജന്മത്തിന്റെ ചട്ടക്കൂട്ടിലിരുന്ന് പഠനസൌകര്യത്തിനായി അതിനെ വിഭജിക്കയാണ്. ഒരാദ്യ സങ്കല്പ്പിക്കയുമാണ്. വിഭജനത്തിന്റെ രേഖാചിത്രത്തെ വരുംതലമുറകള്ക്ക് ഗ്രഹണസൌകര്യത്തി നായി വരച്ചുവെക്കുന്നു. ജ്യോതിശ്ചക്രത്തിന്റെ ഒരു Diagramatic Representation മാത്രമാണ് രാശിചക്രം. ആകാശവും താരങ്ങളും ഭൂമിയുമൊക്കെ ഈ തോതില് വിഭജിക്കപ്പെടുന്നു. കിഴക്ക് മേടം-ഇടവവും അതിലെ നക്ഷത്ര സമൂഹവുമാണ് ആകാശവിഭജനത്തിലെങ്കില് , ഭൂമിയില് ലങ്കയെന്ന മേടബിന്ദുവും ഭാരതമെന്ന ഋഷഭബിന്ദുവും അതിലെ ആളുകളുമാണ് നിരീക്ഷകര്. വസ്തുക്കളുടെ പാരസ്പര്യത്തില് നിന്നുജനിക്കുന്ന ആപേക്ഷികതയാണ് ദിശകളുടെ മാറ്റം. ചലനം,പരിസ്പന്ദം ഇവകൊണ്ട് സ്ഥാനം ആപേക്ഷികമായി മാറുന്നു. ദ്രുതഗതിയില് ചലിക്കുന്ന ഗ്രഹങ്ങളുടെ ദിശപെട്ടെന്നുമാറും .മന്ദഗതിയി ല് ചലിക്കുന്ന നക്ഷത്രസമൂഹത്തിന്റെ ദിശ സഹസ്രാബ്ദങ്ങള്ക്കുശേഷവും. ഭ്രമണപഥങ്ങളും രാശിമണ്ഡലങ്ങളും അഷ്ട,ഷോഡശദളപത്മമായും വരക്കാം. ഐതരേയബ്രാഹ്മണം പ്രകാശിക്കുന്ന ,ചുരുള്ചുരുളായി വികസിക്കയും സങ്കോചിക്കയും ചെയ്യുന്ന ,വര്ത്തുളാകാരമായി സഞ്ചരിക്കുന്ന സര്പ്പരാദഞ്ഞിയായി പ്രപഞ്ചത്തെ കാണുന്നു. Expanding and contraction spiral Universe തന്നെയാണ് ഇത്. പറഞ്ഞത് സംസ്കൃതത്തിലാണെന്നു മാത്രം. പരസ്പരം തിരിഞ്ഞ അസ്തൃചിഹ്നം സൂര്യന്റെ ഉത്തരായനദക്ഷിണായനങ്ങളാണ്. അവയുടെ അഗ്രഫണങ്ങളില് സൂര്യചന്ദ്രന്മാര് മാണിക്യക്കല്ലുപോലെ തിളങ്ങുന്നു. ഇവരെ ഒരു

വൃത്തത്തിനകത്ത് വരച്ചിട്ടാല് വൃത്തപരിധിക്കപ്പുറമുള്ള മണ്ഡലം പ്രകാശപുഛമാണ്. അനന്തമായ പ്രകാസമണ്ഡലത്തിന്റെ വാല്. ആ പ്രകാശപുഛത്താല് അമൃതജലം ഒഴുകുന്ന സുരങ്കമായ തമോദ്വാരത്തെ അടച്ചുവെച്ചിരിക്കയാണ് സരമ. ഇന്ദ്രധനുസ്സിന്റെ അഗ്രം തട്ടുമ്പോള്, ചിന്താശീലനായ മനുഷ്യന്റെ ആത്മാവ് സ്പര്ശിക്കുമ്പോള്,ആ ഗുഹാമുഖം തുറക്കപ്പെടുന്നു. സത്യത്തെ മൂടിയ ഹിരണ്മയപാത്രം നീങ്ങുന്നു.അമൃതത്വരഹസ്യം സഹസ്രാരപത്മത്തില് സുധാസിന്ധുവായി അലയടിച്ചാര്ക്കുന്നു.

- **പുരാവസ്തുഗവേഷണത്തിന് ഭാരതത്തിന്റെ സംഭാവന**

ചരിത്രഗവേഷകന്മാര് സിദ്ധാന്തങ്ങള് രൂപീകരിക്കാന് പ്രധാനപ്പെട്ട രണ്ടു തെളിവുകളെ ആശ്രയിക്കാറുണ്ട്. 1.പുരാവസ്തുപഠനം 2.അതാതുകാലത്തെ സാഹിത്യകൃതികളും ശാസ്ത്രവും ചരിത്രരേഖകളും.

ലോകമെങ്ങുമുള്ള പുരാവസ്തുഗവേഷകരുടെ ബുദ്ധിക്കും ഭാവനക്കും വെല്ലുവിളിയായി തീര്ന്ന ചില പുരാതനസംസ്കാരങ്ങളെയും കേന്ദ്രങ്ങളേയും കുറിച്ച് ലോകത്തിലെ അവസാനത്തെ അത്ഭുതങ്ങളെന്നപേരില് റീഡേഴ്സ് ഡൈജസ്റ്റ് ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കയുണ്ടായി. ആ അത്ഭുതപ്രതിഭാസങ്ങളുടെ രഹസ്യം അറിയാനുള്ള കണ്ണി ഭാരതീയസംസ്കാരമാണ്. ഒരുപക്ഷേ നഷ്ടപ്പെട്ട കണ്ണികളെ കണ്ടെത്തി ലോകത്തിനു സംഭാവന ചെയ്യാന് ഭാരതത്തിനു മാത്രമേ കഴിഞ്ഞെന്നു വരുള്ളൂ.

ലോകമെങ്ങും ചിതറിക്കിടക്കുന്ന വലുതും ചെറുതുമായ വാസ്തുശില്പമാതൃകകളെക്കുറിച്ച് പഠിക്കുന്നവര് ഭാരതീയ ശില്പശാസ്ത്രത്തിന്റെ ബാലപാഠങ്ങളറിഞ്ഞിരിക്കുന്നത് നന്നായിരിക്കും.ജ്യോതിശ്ശാസ്ത്രത്തെ ആസ്പദമാക്കിയാണ് ഭാരതീയവാസ്തുകല ഉണ്ടായത്. വാസ്തുപുരുഷനും കാലപുരുഷനും പരസ്പരം എതിര്ദിശയില് ചെരിഞ്ഞാണ് കിടക്കുന്നതെന്ന അറിവ് ഇതിന് തെളിവാണ്.

ന മാനേന വിനാ യുക്തിം ദ്രവ്യാണാം ജായതേ ക്വചിത് എന്നതനുസരിച്ച്, രണ്ടുദ്രവ്യങ്ങളുടെ സംയോഗത്താല് മൂന്നാമതൊന്ന് ഉണ്ടാവുന്നു എന്നും ദ്രവ്യങ്ങളുടെ ഗുരുലഘുത്വമനുസരിച്ച് കൂടിയും കുറഞ്ഞും ഈ ശക്തി കാണപ്പെടുമെന്നും ഭാരതീയര് മനസ്സിലാക്കി. ഈ ശക്തിയെ ലോകത്തിന് ഗുണകരമായ രീതിയില് വിനിയോഗിക്കാനാണ് വാസ്തുവിദ്യ ഉണ്ടായത്. വിശ്വകര്മാവും അദ്ദേഹത്തിന്റെ സഹോദരീപുത്രനായ മയദാനവനുമാണ് ശില്പശാസ്ത്രത്തിലെ ആദിമഭാരതീയപ്രതിഭകള്.രോമകപുരത്തിലാണ് മയദാനവന്റെ വാസം. മയപുത്രി മണ്ഡോദരിയെ ലങ്കാധിപനായ രാവണന് ത്രേതായുഗത്തില് വിവാഹം ചെയ്തു. വിശ്വാമിത്രന് ജ്യോതിഷപരമായ സംശയങ്ങളെല്ലാം തീര്ത്തുകൊടുത്തത് മയനാണ്. ദ്വാപരയുഗത്തിലും മയന്റെ പിന്ഗാമിയായ മറ്റൊരു മയനാണ് യുധിഷ്ഠിരന്റെ സഭാമണ്ഡപം പണിതത്. വരാഹമിഹിരന് മയന്റെ ജ്യോതിഷഗ്രന്ഥത്തില്നിന്ന് ചില വരികളുദ്ധരിച്ചിട്ടുണ്ട്. രോമകപുരം റോമല്ല,മുങ്ങിപ്പോയ അറ്റ്ലാന്റിസ് വന്കരയാണെന്ന് പഞ്ചസിദ്ധാന്തികയിലെ അക്ഷാംശരേഖാംശക്കണക്കുകള് സൂചിപ്പിക്കുന്നു.

ആശാരിയുടെ മുഴക്കോല് പരമാണുപ്രമാണമനുസരിച്ച് ഒമ്പതുവിധം ഉണ്ട്. വിമാനനിര്മ്മിതിക്കായി ഇവ ഓരോന്നിനേയും ഏഴാക്കാം. (7 നെ 9 കൊണ്ടു ഗുണിച്ച് 63 തരം).മുഴക്കോലിന്റെ നീളം 72 വിധമുണ്ട്.

1. എട്ടു യവപ്രമാണം
2. ഏഴു യവപ്രമാണം
3. ആറു യവപ്രമാണം
4. എട്ടു ഞവരനെല്ലിട
5. ഏഴു ഞവരനെല്ലിട

6. ആറു ഞവരനെല്ലിട
7. മൂന്നു ഞവരനെല്ലിട
8. മൂന്നര ഞവരനെല്ലിട
9. നാലര ഞവരനെല്ലിട

ഒമ്പതു വ്യത്യസ്തഅളവില് ഒമ്പതുവിധം മുഴക്കോലുകളുടെ നീളവും വീതിയും ഒന്നിനൊന്നു വ്യത്യസ്തമാണ്. ഭൂഗോളമദ്ധ്യധ്രുവം മുതല് വടക്കോട്ട് ഗോളത്തിന്റെ കനക്കുറവ് ,പരമാണുലഘുത്വം എന്നിവ അനുസരിച്ച് ഗൃഹത്തിനും ലഘുത്വം വേണം.അതിനാണ് വ്യത്യസ്തഅളവുകളിലുള്ള കോലുകള്. ഉത്തരധ്രുവഭാഗത്ത് കട്ടിയുള്ള കരിങ്കല്ലുകൊണ്ട് ഭീമാകാരമായ പിരമിഡ്സ് പണിയരുത്. അവിടെ ഗൃഹം ലഘുവാകണം. കോല് ചുരുങ്ങഇയിരിക്കണം. അന്തരീക്ഷാവരണമായ വായുവിന് ധ്രുവഭാഗത്ത് കനം കുറവായതുകൊണ്ടാണിത്. അക്ഷാംശരേഖാംശപ്രകാരം അതാതു ഭഊഭാഗത്തിന്റെ ഉറപ്പുപരിശോധിച്ച് ജ്യോതിഷിയും ശില്പിയുമായ ആചാര്യന് കോല് തെരഞ്ഞെടുക്കണം. പിന്നീട് ഒരു ക്ഷേത്രം നിര്മ്മിക്കണം. ക്ഷേത്രത്തിന്റെ കിഴക്കേദ്വാരത്തില് ക്ഷേത്രനിര്മ്മിതിക്കുപയോഗിച്ച കോല്നീളം രേഖപ്പെടുത്തിയിരിക്കണം. ചിലപ്പോള്,കോലോ അതിന്റെ മാതൃകയോ അവിടെ തിരുകിവെക്കുകയും ചെയ്യാറുണ്ട്. ഇത് പിന്നീട് ആ ഭൂഭാഗത്ത് ഗൃഹം നിര്മ്മിക്കുന്നവര്ക്കു റഫറന്സ് ആയിട്ടാണ്. ക്ഷേത്രക്കോലിന്റെ അളവിലോ അതില്കുറച്ചോ ഗൃഹം നിര്മ്മിച്ചാല് കെട്ടിടങ്ങള് വളരെക്കാലം കേടുകൂടാതെ നില്ക്കും. സൂര്യരശ്മിയില് തത്തിക്കളിക്കുന്ന പൊടിയുടെ മുപ്പതിലൊരുഭാഗമാണ് ഭാരതീയരുടെ പരമാണുഅളവ്. ഇത് അഗോചരവും നിത്യവസ്തുവുമാണ്.

8 പരമാണു = 1 ത്രസരേണു

8 ത്രസരേണു = 1 രോമാഗ്രം

8 രോമാഗ്രം=1 ലീക്ഷ

8 ലീക്ഷ== 1 യൂകം

8 യൂകം= 1 യവം

8 യവം= 1അംഗുലം(ഇത് 9 വിധം)

12 അഗുലം= 1 വിതസ്തി

2 വിതസ്തി = 1 കോല് (കിഷ്കു) =24 അംഗുലം

32768 പരമാണു= 1 യവം

ശബ്ദാര്ണ്ണവപ്രകാരം,

ജലാന്തരഗതേര്ഭാനൌയത്താനൌദൃശ്യതേരജഃ

തൈശ്ചതുര്ഭിര്ഭവേത് ലിഖ്യാഷഡ്ഭിശ്ച സര്സഭഃ

സൂര്യരശ്മിയുടെ പൊഴി യെ 4 കൊണ്ടു ഗുണിച്ചത്= രേഖ

രേഖയെ 6 കൊണ്ടു ഗുണിച്ചത്  =യവം

144 രജസ്സ് (പൊടി) =432ദ പരമാണു=1 യവം

ഈ കോലനുസരിച്ചാണ് ഭാരതത്തിലെ ക്ഷേത്രം പണിയുക. 4320 കാലപരമാണുവോട്ടം സംബന്ധപ്പെട്ട സംഖ്യയാണ്. സ്വസ്തികം,സര് വ്വതോഭദ്രം ,നന്ദ്യാവര്ത്തം,വിഛന്ദകം എന്ന് 4 തരം ക്ഷേത്രങ്ങളുണ്ട്. നാലുവശത്തേക്കും നടയുള്ളത് സ്വസ്തികം. മേലേ മേലേ നിലകളുണ്ടെങ്കില്  സര് വ്വതോഭദ്രം. വട്ടശ്രീകോ വിലുള്ളത് നന്ദ്യാവര്ത്തം. വിസ്താരവും ഭംഗിയുമുള്ളത് വിഛന്ദകം. ഒരേ ക്ഷേത്രംതന്നെ സ്വസ്തികവും സര് വ്വതോഭദ്രവും വിഛന്ദകവുമായി പണിയാം. നന്ദ്യാവര്ത്തരീതി ശിവക്ഷേത്രങ്ങളില് പ്രത്യേകിച്ച് ദ്രാവിഡദേശത്ത് കാണുന്നതിനാല് ദ്രാവിഡശൈലി എന്നും പറയും. ദേവാലയശൈലിയിലാണ് മനുഷ്യാലയങ്ങളും പണിയുന്നത്. ശ്രീകോവിലിന്റെ സ്ഥാനം ഒഴിച്ചിട്ട് അവിടെ നടുമുറ്റം (അങ്കണം) ഉണ്ടാക്കും. മദ്ധ്യത്തില് ബ്രഹ്മം(ആത്മാ). അതിനെ ആവരണം ചെയ്ത് ശരീരം (വാസ്തു).ഇതാണ് വാസ്തുതത്വം. കെട്ടിടമുണ്ടാക്കേണ്ട ഭൂഭാഗത്തെ 100, 81 ,അഥവാ 64 പദമായി (വാസ്തുവിഭാഗം)വിഭജിക്കുന്നതില് നടുവിലെ 16, 9 അഥവാ 4 പദം ബ്രഹ്മപദമാണ്.ഇത് ക്ഷേത്രത്തില് ഗര്ഭഗൃഹവും മനുഷ്യാലയത്തില് നടുമുററവുമാണ്. കര്ണ്ണസൂത്രം ഇതിന്റെ നടുവില്കൂടി ദിക്ഗൃഹങ്ങളില് സംബന്ധിക്കാത്ത വിധം കടന്നുപോകണം. ദ്രാവിഡം,വേസരം ,നാഗരം എന്നും ക്ഷേത്രങ്ങള്ക്ക് വാസ്തുഭേദം പറയാറുണ്ട്.

മൂലാദ്യാശിഖരം യുഗാശ്രരചിതം ഗേഹം സ്മൃതം നാഗരം

ഗ്രീവാദ്യാ ശിഖരക്രിയം ഷഡുരഗാത്രോത്ഭേദിതം ദ്രാവിഡം

മൂലാദ്വാഗളതോഥവാപരിലസദ്വൃത്താത്മകം വേസരം

തേഷേകം പൃഥഗാത്തലക്ഷ്മസുവിദധ്യാദാത്മനഃസമ്മതം(തന്ത്രസമുച്ചയം)

നഗാ സന്തി അസ്മിന് എന്നതില്നിന്നാണ് നാഗരത്തിന്റെ ഉത്ഭവം. ഉറപ്പുള്ളതും പര് വ്വതാകാരവുമായ നാഗരഹ്ങള് വലിയ വൃക്ഷങ്ങളേയും മലകളേയും പോലെ മനോഹരങ്ങളായിരിക്കും. പൊതുവെ ഋജുവും സമചതുരവുമായശൈലിയിലാണ് നാഗരം. ഇവക്ക് വളഞ്ഞതും വൃത്താകൃതിയുമായ ശൈലിയേക്കാള് ഉറപ്പുകൂടും. വൃത്താകൃതിയിലാണ് വേസരം. വേസരമെന്നാല് കുതിരയും കഴുതയും കൂടിയസങ്കരവര്ഗ്ഗമാമ് .കോവര്കഴുതക്ക് ഉത്പാദനശേഷി ഇല്ലാത്തതുപോലെ വേസരശൈലിക്ക് മറ്റുരൂപങ്ങളെ ഉല്പാദിപ്പിക്കാനാവില്ല.  ദ്രാവിഡരീതി വൃത്തവും ചതുരവും സ്വീകരിക്കുന്നു. കടലോരഭാഗത്ത് അര്ദ്ധവൃത്താകൃതിയും സ്വീകരിക്കാം. ഹിമവാന് മുതല് വിന്ധ്യന് വരെ നാഗരം,വിന്ധ്യന് മുതല് അഗസ്ത്യകൂടംവരെ വേസരം, അഗസ്ത്യകൂടം മുതല് കന്യാകുമാരി വരെ ദ്രാവിഡം,ഇങ്ങനെ ശൈലി സ്വീകരിച്ചിരുന്നതായി ഒരു പക്ഷാന്തരമുണ്ട്. ഈശാനദേവപദ്ധതിയില് പറയുന്നു:-

സാത്വികം നാഗരാതത് സ്യാദ് രാജസം ദ്രാവിഡാസ്മൃതം

വേസരം ചേതിത്രയംബ്രഹ്മാദിദേവിതം സര് വ്വാണിസര് വ്വദേശേഷുഭവന്തീത്യപികേചനഃ

രാവണന്റെ കോട്ട രാജസപ്രധാനമായ ദ്രാവിഡശൈലിയില് വൃത്തവും ചതുരവും ചേര്ന്നതാണ്. ആദ്യം പരസ്പരലംബമായി രണ്ടുഋജുരേഖ തുല്യനീളത്തില് വരക്കുക. ഈ രേഖകള് നിര്മ്മിച്ച 4 ഖണ്ഡങ്ങളില് അര്ദ്ധചന്ദ്രാകൃതിയും അതിനുമദ്ധ്യത്തില് ഓരോ ചെറിയ രേഖയും വരക്കുക.വര്ത്തുളാകൃതിയിലോ ചതുര

മായോ കോട്ടയുണ്ടാക്കുക.



ചിത്രം 25

പഞ്ചപ്രാകാരങ്ങള്:-

1.അന്തരമണ്ഡലം (ദിക്പാലസ്ഥാനം )അകത്തെ ബലിവട്ടം

2.അന്തഹാരം (ചുറ്റമ്പലം)നാലമ്പലം

3.മദ്ധ്യഹാരം(ശീവേലിപ്പുര)

4.മര്യാദ(പുറമതില്)

5.പ്രാസാദം(പുരുഷനിരിക്കുന്ന ദിവ്യസ്ഥാനം)

എന്നഈശാനഗുരുദേവപദ്ധതിയും പ്രാദപൂരുഷതയാ പരിണാമിനീഹ(ഗര്ഭേ)എന്ന് തന്ത്രസമുച്ചയവും പറയുന്നു.

വാസ്തു പണിയാനുദ്ദേശിക്കുന്ന ഭൂമി അമ്മയാണ്. ചതുരത്തിലുള്ള ഒരു ചെമ്പുപെട്ടി ഗര്ഭപാത്രമാണെന്നുസങ്കല്പിച്ച് കുഴിച്ചിടുന്നു. (ചിലപ്പോള് വിവിധആകൃതികള് സ്വീകരിക്കാറുണ്ട്). സകലഗുണസമ്പൂര്ണ്ണയായ പുരുഷനെ പ്രസവിക്കുക എന്ന് മന്ത്രം ജപിച്ചാണ് ഗര്ഭപാത്രം കുഴിച്ചിടുന്നത്. (ഗര്ഭന്യാസം).

ഗര്ഭീയന്തീം ജഗന്മണ്ഡലമുഖിമനുദ്ധ്യായശക്തിം

മന്ത്രം – സര് വ്വഭൂതധരേ കാന്തേ പര് വ്വതസ്തനമണ്ഡിതേ

സമുദ്രപരിധാനേത്വം ദേവീ ഗര്ഭം സമാശ്രയഃ

എന്ന് ഭൂമിയോട് ശക്തിയെ ഉണര്ത്താനായി ആവാഹിക്കുന്നു. ഭൂമി അമ്മ,കാലപുരുഷനായ സൂര്യന് അഛന്. അവര് സംയോദിച്ച് മൂന്നാംശക്തിയായ വാസ്തുപുരുഷനെ ഗര്ഭപാത്രത്തില്നിന്ന് ശില്പി വളര്ത്തിയെടു

ക്കുന്നു. പ്രാസാദത്തിലിരിക്കുന്ന ദേവന്റേയും ഗൃഹത്തിലിരിക്കുന്ന മനുഷ്യന്റേയും ചിത്തപ്രസാദം രാഷ്ട്രക്ഷേമത്തിന് ആവശ്യമാകയാലാണ് ശുഭസങ്കല്പത്തോടെ ശില്പി പണി ആരംഭിക്കുന്നത്.

- **പിരമിഡ്സുകളുടെ മായാലോകം**

ഒരു ജനതക്ക് മറ്റൊന്നിനോടുള്ള സാദൃശ്യത്തെ പഠനവിഷയമാക്കുന്ന ചരിത്രവിദ്യാര്ത്ഥിക്ക് വ്യത്യസ്ത മേഖലകളില് പരിജ്ഞാനമുണ്ടാവണം. ജീവിതരീതി,മിത്തുകള്,ഭാഷ,കല,വാസ്തുവിദ്യ,ശാസ്ത്രങ്ങള്, നഗരസംവിധാനം ,ഭരണം,നീതിന്യായം- ഇവയിലൊക്കെ ഗാഢമായ പഠനം നടത്താതെ രണ്ടുജനതകളെ പഠനവിധേയമാക്കാനാവില്ല. മദ്ധ്യ-ദക്ഷിണഅമേരിക്ക പിരമിഡ്സുകളുടെ മായാലോകമായറിയപ്പെടുന്നു. അവിടത്തെ പ്രാചീനജനതക്ക് പ്രാചീനഭാരതീയരുമായി പലകാര്യങ്ങളിലും സാദൃശ്യമുണ്ട്.

അമേരിക്കന് പിരമിഡ്സുകള് അഗ്രം പരന്നവയാണ്. സ്പാനിഷ് അക്രമികള് വെറും barbaric curiosityകളെന്നു കരുതിയ ഇവ തച്ചുശാസ്ത്രപരമായും ജ്യോതിശ്ശാസ്ത്രപരമായും ഉയര്ന്നനിലവാരം പുലര്ത്തിയിരുന്ന ഒരു മഹാസംസ്കാരത്തിന്റെ അവശിഷ്ടങ്ങളാണ്. പാലെന്ക്യൂവിലെ പിരമിഡ് ഒഴികെയുള്ള അമേരിക്കന് പിരമിഡ്സുകള് തലപ്പത്തുള്ള കൊച്ചുദേവാലയങ്ങളുടെ ഭീമാകാരമായ അടിത്തറകളാണ്. മെസപ്പൊട്ടോമിയയിലും ഉയര്ന്ന പിരമിഡ്സുകള്ക്കുമേലേ ദേവാലയം പണിഞ്ഞിരുന്നു. ഉയര്ന്നകുന്നിന്മുകളില് ശാസ്താവിനും സുബ്രഹ്മണ്യനും ഇതരദേവീദേവന്മാര്ക്കും കോവില് പണിയുന്ന ഭാരതീയരെപ്പോലെ,ഈ ഉന്നതസ്ഥാനങ്ങള് ജ്യോതിശ്ശാസ്ത്രനിരീക്ഷണങ്ങള്ക്ക് അമേരിക്കക്കാരും ഉപയോഗപ്പെടുത്തിയിരുന്നു.മെക്സിക്കോയില് മാത്രം പതിനായിരം പിരമിഡ്സുകളുണ്ട്.

മെക്സിക്കോവിന്റെ ഇന്നത്തെ തലസ്ഥാനത്തിന് തെക്കുവശത്തായി ക്വികില്കോ പിരമിഡ് സ്ഥിതിചെയ്യുന്നു. മെക്സിക്കോവിലെ ഏറ്റവും പഴയ പിരമിഡ് ഇതാണ്. ക്രിസ്തുവിന് മുന്നൂറുകൊല്ലം മുമ്പ് എന്ന് പാശ്ചാത്യചരിത്രകാരന്മാര് ഇതിന്റെ കാലനിര്ണ്ണയം ചെയ്തിരിക്കുന്നു. അവരുടെ വാദം ഇക്കാലത്ത് മായന് സംസ്കാരം സമ്പൂര്ണ്ണവളര്ച്ച പ്രാപിച്ചുകഴിഞ്ഞിരുന്നില്ല എന്നാണ്. ഏറ്റവും പുതിയതെന്നുകരുതപ്പെടുന്ന ത്യോകല്ലീശില് പില്ക്കാലത്ത് ആസ്തകന്മാര് (Aztecs) നരബലി നടത്തിയിരുന്നതായി കോര്ട്ടിസിനെപ്പോലുള്ള സ്പാനിഷ് അക്രമികളാണ് രേഖപ്പെടുത്തിയിട്ടുള്ളത്.(ചരിത്രകാരന്മാരല്ല).സ്വന്തം രാജ്യം ആക്രമിക്കുകയും ,രാജ്യാവകാശികളേയും പൌരന്മാരേയും നിഷ്കരുണം വധിക്കുകയും പൌരാണികവാസ്തുശില്പങ്ങളെല്ലാം തകര്ക്കുകയും അവക്കുമേലേ കുരിശുനാട്ടുകയും ചെയ്ത സ്പാനിഷ് അക്രമികളെ പിടിച്ചുകൊണ്ടുപോയി ,തങ്ങളുടെ പുണ്യസ്ഥാനത്തുവെച്ച് ശിക്ഷനടപ്പാക്കിയതിനെയാണ് നരബലി എന്നു ഈ വിദേശികള് വിളിച്ചത്.ഈജിപ്തിലെ ചിയോപ്സിന്റെ പിരമിഡിനേക്കാള് മൂന്നിരട്ടി വലിപ്പമുള്ള ,ലോകത്തിലെ ഏററവും വലിയ പിരമിഡ്സായ ചോളൂലക്കു മുകളില് സ്പാനിഷ് അക്രമികള് നിയൂസ്ട്രാ സെനോറ ഡിലോസ്റെമേഡിയോസ് എന്ന പള്ളി പണിയിച്ച് സ്വന്തമാക്കുകയുണ്ടായി.

തോത്തനാകന്മാരുടെ ദേശമായറിയുന്ന ഇന്നത്തെ വെറാക്രൂസില് എല് താജിന് എന്ന സ്ഥലത്തുള്ള പിരമിഡിന്റെ അടിത്തറ സമചതുരമാണ്.ഏഴുതട്ടായി നിര്മ്മിച്ചഇതിന് 80 അടി ഉയരവും 118 അടി പാര്ശ്വവുമുണ്ട്. 7 തട്ടിലും എട്ടാമത്തെ കൊച്ചുദേവാലയത്തിലുമായി 365 സമചതുരമായ വിടവുകള് (nitches) കൊത്തിയിരിക്കുന്നു. ഓരോന്നും ഓരോ ദിവസത്തെ പ്രതിനിധീകരിക്കുന്നു. താഴത്തെതട്ടില്നിന്ന് മുകളിലേക്ക് ഇവയുടെ എണ്ണം ഇങ്ങനെ ക്രമീകരിച്ചിരിക്കുന്നു.

| | | |
|---|---|---|
| 1 | 22 X 4 | 88 |
| 2 | 19 X 4 | 76 |
| 3 | 16 X 4 | 64 |
| 4 | 13 X 4 | 52 |
| 5 | 10 X 4 | 40 |
| 6 | 7 X 4 | 28 |
| 7 | 4 X 4 | 16 |
| മുകളിലെ ദേവാലയത്തില് | 1 | 1 |
| ആകെ | | 365 |
| | | |

പാശ്ചാത്യശാസ്ത്രജ്ഞന്മാര് ഏഡി അഞ്ചാംശതകമാണ് ഇതിന്റെ നിര്മ്മാണകാലമെന്നു കരുതുന്നു. വിസ്മയാവഹമായ ഈ ശില്പസൌധം ആരുണ്ടാക്കി എന്നവര് അത്ഭുതം കൂറുന്നു. അതിന്റെ ഉടമസ്ഥന്മാരായ ആസ്തകന്മാരാകട്ടെ, ഉഷ്ണരാജ്യത്തുനിന്നു വന്ന തോത്തനാഗന്മാര് ഉണ്ടാക്കി ഉപേക്ഷിച്ചുപോയതാണ് ഇതെന്നു പറയുന്നു. ഉഷ്ണരാജ്യം ഏതെന്ന് അവര്ക്കും അറിയില്ല.

മായന്മാരുടെ തലസ്ഥാനമായ ശിഖനിഥ്സ ,വീരന്മാരായ തോല്ത്തകന്മാര് ഭരിച്ചകാലത്തെ ഏറ്റവും വലിയ വാസ്തുവിദ്യയായ എല് കാസ്റ്റല്ലോ പിരമിഡും യോദ്ധാക്കളുടെ ദേവാലയവും കൊണ്ട് പ്രസിദ്ധമാണ്. രാജധാനി എന്നും വിളിക്കപ്പെടുന്ന ഈ ദേവാലയത്തില് 4 വശങ്ങളില് സമാനങ്ങളായ 4 കോണികളും മുകളിലെ ആരാധനാമന്ദിരത്തിലെത്താനുള്ള ഒറ്റപ്പടിയും ചേര്ന്ന് ആകെ 365 പടി തന്നെയാണ് ഉള്ളത്. 91 പടിവീതമുള്ള 4 കോണി 364 പടി ,മുകളിലെ അവസാനത്തെ ഒറ്റപ്പടി ചേര്ത്ത് 365. സമചതുരമായ അടിത്തറമേല് 78 അടി ഉയരത്തില് ഒന്നിനുമേലെ ഒന്നായി രണ്ടുപിരമിഡ് ചേര്ത്തുവെച്ച രീതിയിലാണ് ഇതിന്റെ നിര്മ്മിതി. അകത്തെ ചുമരില് വലിയ ശിരസ്സുകള് കൊത്തിവെച്ചിട്ടുണ്ട്. യോദ്ധാക്കളുടെ മണ്ഡപത്തില് ഉരുണ്ടകല്ലുകള് മേലേക്കുമേലേ വെച്ചുണ്ടാക്കിയ വരിവരിയായ തൂണുകള് (ആയിരംകാല് മണ്ഡപം പോലെ) നാട്ടിയിരിക്കുന്നു. ഓരോ തൂണിനുമുകളിലും സമചതുരമായ ഒരു കല്ലുണ്ട്.

യോദ്ധാക്കളുടെ ദേവാലയത്തിലെ ഗര്ഭഗൃഹത്തിലേക്ക് നയിക്കുന്ന പടികളുടെ മുകളിലായി ശയിക്കുന്ന ഒരു പുരുഷപ്രതിമയുണ്ട്. ഇതിനെ ചാഖ്മൂല്(ശാഖ്മൂല്) എന്ന് വിളിക്കുന്നു. യുദ്ധത്തില് കൊല്ലപ്പെട്ടവരുടെ ഹൃദയം യോദ്ധാക്കള് ഇവിടെയാണ് സമര്പ്പിക്കാറ്. ശിഖ്നിഥ്സയിലെ കാരക്കോലില് ഒരു വാനനിരീക്ഷണകേന്ദ്രം ഉണ്ട്. ടെറസ്സുകളും അടിത്തറയും പ്ലാറ്റ്ഫോമുകളും ഖഗോളസംഭവങ്ങളോടു ബന്ധപ്പെടുംവിധം സശ്രദ്ധമായി രചിച്ച ഈ കെട്ടിടത്തില്, പിരിയന് കോണിക്കുമുകളില് വൃത്താകാരമായ ഗോപുരത്തിനുമുകളിലാണ് വാനനിരീക്ഷണശാല. ഇതിലെ ദ്വാരങ്ങള് കൃത്യമായി വാനനിരീക്ഷണത്തിനുതകുംവിധം സജ്ജീകരിച്ചിട്ടുണ്ട്. ഇവയിലൂടെ നോക്കിയാല് ഇന്നും കൃത്യമായി നക്ഷത്രരേഖാംശങ്ങള് നിര്ണ്ണയിക്കാനാവും. ജയ്പൂരിലെ വാനനിരീക്ഷണശാലയിലെ രാമയന്ത്രത്തോടു സദൃശമാമ് ഇതിലെ നിരീക്ഷണദ്വാരങ്ങള്. ഈ നിരീക്ഷണകേന്ദ്രത്തിലെ രേഖകള്പ്രകാരം അവരുടെ കാലഗണന ആരംഭിച്ചത് 5101 വര്ഷംമുമ്പാമ്. ഇത് ഗ്രീസിനും റോമിനും മുമ്പ് ഒരു വാനനിരീക്ഷണശാലയേയോ ജ്യോതിശ്ശാസ്ത്രപദ്ധതികളേയോ സങ്കല്പിക്കാന്പോലും തയ്യാറല്ലാത്ത ചരിത്രകാരന്മാര്ക്ക് ഒരു കീറാമുട്ടിയായി കിടക്കുകയാണ്. ഭാരതത്തിലെ കലിവര്ഷവും ശിഖ്നിഥ്സയിലെ കാലഗണനയും തമ്മില് വെറും 10 വര്ഷത്തെ വ്യത്യാസമാണുള്ളതെന്ന് ആരും ഇതുവരെ കണ്ടെത്തിയതായോ പ്രസിദ്ധപ്പെടുത്തിയതായോ രേഖയില്ല.

ഉക്ഷമൂലത്തിലെ മായാവിയുടെ പിരമിഡ്സിന് കിഴക്ക് ചെങ്കുത്തായി 89 പടിയുള്ള ഒരു കോണിയുണ്ട്. ഇതിന്റെ ചെരിവ് ഈജിപ്തിലെ ഷെഫ്രന്റെ പിരമിഡിന്റേതിനു തുല്യമാണ്. പടികളുള്ള ഭയാനകഭവനമെന്ന് സ്പാനിഷ് അക്രമികള് വിളിച്ച ത്യോകല്ലീശദേവാലയത്തിലെ പുരോഹിതര് വിഗ്രഹാരാധകരായിരുന്നു. സൂര്യന്റേയും പ്രതികാരത്തിന്റേയും ദേവതയായ ഹ്യൂത്ശിലോപോക്തലി യാണ് ദ്യോകല്ലീശദേവാലയത്തിലെ പഴയ മൂര്ത്തി. പൂക്ശൈലിയില് പണിതീര്ത്ത ഉക്ഷ്മലിലെ കന്യകാമന്ദിരം പ്രസിദ്ധമാണ്. ആവര്ത്തനാത്മകമായ ജ്യാമിതീയശില്പങ്ങളാണിതിന്റെ മുഖമുദ്ര.വിജയകമാനങ്ങളാലും ഗോവണികളാലും അലങ്കൃതമായ ഈ മയനഗരത്തിൽവിശാലങ്ങളായ നടുമുറ്റങ്ങളും ഉയർന്ന ദേവാലയഗോപുരങ്ങളുമുണ്ട്. കേന്ദ്രസ്ഥിതമായ നടുമുറ്റത്തിനു നാലുവശത്തുമായി നാലു കൊട്ടാരസദൃശമായ കെട്ടിടങ്ങലിൽ തട്ടുകളിട്ട ശിലാഗൃഹങ്ങളും കാണാം. ഒരുവശത്ത് 8 മുറിവീതം 4 വശത്തായി 32 മുറികളാണുള്ളത്.ഇതിന്റെ വലത്തുവശത്താണ് മായാവിഗോപുരം. കെട്ടിടങ്ങൾക്ക് നടുവിലെ സമചതുരമായ അങ്കണത്തിലാണ് ജനങ്ങള് സമ്മേളിച്ചിരുന്നതെന്നു കരുതുന്നു. ഇരട്ടത്തലയുള്ള സിംഹം ആലേഖനം ചെയ്ത കുറ്റൻസിംഹാസനത്തിനു പിന്നിലായി പണിത ഉക്ഷമൂ ൽകൊ ട്ടാരത്തിന്റെ നീളം 100 അടിയാമ്.അതിന്റെ ഇരട്ടി നീളവും 170 വാര വീതിയുമുള്ള അടിത്തറമേല് പണിത ഈ കെട്ടിടത്തിന്റെ കോണിക്ക് 30 അടി ഉയരമുണ്ട്. ജ്യാമിതീയപൂക് ശൈലിയിലുള്ള ശിൽപ്പങ്ങളാണ് അതിൽമുഴുവനും. യൂകത്താനെന്നറിയപ്പെട്ടിരുന്ന പ്രദേശത്തിന്റെ തലസ്ഥാനമായിരുന്നു ഉക്ഷമൂ ൽ.(യുഗ സ്ഥാനത്തിന്റെ ലക്ഷമൂലം).40 അടി ഉയരമുള്ള അടിത്തറമേല് 130 വാര,28വാര,13 അടി ടെറസുകെട്ടി ,അതിൽ 100 വാര, 13 വാര,30 അടി ഉയരത്തിലുള്ള കെട്ടിടങ്ങൾ,പത്തുനാഴിക നീളത്തിൽ ഋജുരേഖയിലൊരു രാജപാത,അതിന്റെ അറ്റത്ത് നഗരകവാടത്തിൽ വിജയകമാനം. 60 നാഴിക അകലത്തിലുള്ള കോബ,യക്ഷുനാ എന്നീ നഗരങ്ങളെ പരസ്പരം കൂട്ടിച്ചേർത്തുകൊണ്ട് 31 അടി വീതിയുള്ള ഒരു പാതയുണ്ട്. ചതുപ്പനിലങ്ങൾക്കു മുകളിലൂടി അനവധി അടി ഉയരത്തിലായി കെട്ടിയ ഉറപ്പുള്ള പാലങ്ങൾക്കുമേലേ ഈ പാത കടന്നുപോകുന്നു.

12 ഏക്കര് സ്ഥലത്ത് 125 അടി ഉയരത്തിലാണ് കോപ്പനിലെ രാജധാനി പണിതിരിക്കുന്നത്. പുതിയ ഗോപുരങ്ങൾ പഴയതിന്റെ മുകളിലോ ചുറ്റമോ പണിയുന്ന രീതി തമിഴ്നാട്ടിലും കാംബോജത്തിലും ഇന്ത്യയിലെ മറ്റുപല സ്ഥലങ്ങളിലുമെന്നപോലെ ഇവിടെയും ഉണ്ട്. ഔക്ഷ്വാകു തുന്നെന്ന (ഇക്ഷ്വാകുക്കളുടെ സ്ഥലം) സ്ഥലത്ത് ഖനനം ചെയ്തപ്പോൾ ഒന്നിനുമുകളില് ഒന്നായി 7 നിലകളില് പണിത ഏഴുകാലഘട്ടങ്ങളിലെ നഗരങ്ങളാണ് കണ്ടത്.ഗ്വാട്ടിമാലയിലെ നിബിഡവനങ്ങൾക്കു മുകളിലായി തലയുയർത്തിനിൽക്കുന്ന തീക്കല് മായൻസംസ്കാരസങ്കേതങ്ങലില് വെച്ച് ഏറ്റവും വലുതാണ്.ഈ പ്രദേശത്തിന് പീഠൻ (പീധം)എന്നാണ് പറയുന്നത്.130 അടി സമചതുരത്തിലുള്ള അടിത്തറയ്ക്കുമേല് 280 അടി ഉയരമുള്ള പിരമിഡ്സുകളും രാജധാനികളും വലിയ സമചതുരമായ അങ്കണങ്ങൾക്കു ചുറ്റുമായി നിർമ്മിക്കപ്പെട്ടിരിക്കുന്നു.60 ഗിഗ്രി ചെരിവുള്ള പിരമിഡ്സുകളുടെ മുകളിൽ ആരാധനാലയങ്ങളുണ്ട്. മരച്ചുമരും മേഞ്ഞതട്ടുമുള്ള ഗൃഹങ്ങളിലാണ് ജനത താമസിക്കുന്നത്. ഇതേ ശിൽപ്പരീതിയാണ് തിക്കലിലെ പിരമിഡ്സുകൾക്കും. അടിത്തറകെട്ടിയുയർത്തി ഭീമാകാരമാക്കിയ പ്രാസാദമാണെന്നേ ഉള്ളൂ. ആദ്യകാലദേവാലയങ്ങൾ മരംകൊണ്ടും പിന്നീടുള്ളവ കല്ലുകൊണ്ടുമാണ്.

തോൽത്തകന്മാരുടെ ആദ്യതലസ്ഥാനമാണ് തുലാ. രാശിചക്രത്തിൽ മേടരാശിയിൽനിന്ന് 180 ഡിഗ്രി അകലെയാണ് തുലാം. ഇന്ത്യക്കാരുടെ മേടരാശിസ്ഥാനം രാവണരാജധാനിയായ ലങ്കയാണ്. ലങ്കയിൽനിന്ന് 180 ഡിഗ്രി മാറി ഭൂഗോളത്തിന്റെ മറുവശത്ത് തുലാ എന്ന പേരിലൊരു പ്രാചീനനഗരമുണ്ട് എന്നത് യാദൃഛികമായാണ് ഞാൻകണ്ടെത്തിയത് എങ്കിലും ഒരു യാദൃഛികസംഭവമല്ല. തുലാനഗരത്തിന്റെ ഹൃദയഭാഗത്ത് അസുരഗുരുവായ ശുക്രഗ്രഹത്തിനു സമർപ്പിച്ച പിരമിഡ്സിലാണ് ക്വത്സൽകോത്തല്

ആരാധിക്കപ്പെടുന്നത്. ദേവാലയത്തിനുമുകളിൽയോദ്ധാക്കളുടെ മാതൃകയില് തൂവൽക്കിരീടം ധരിച്ച നാലു ബസാൾട്ട് തൂണുകള് കൊത്തിയിട്ടുണ്ട്. അവയുടെ പിന്നിൽ നാലു ചതുരത്തൂണുകളും.

എഡി 1520ൽ ഹെർമന് കോർട്ടിസ് വരുന്നതിനും എത്രയോ നൂറ്റാണ്ടുകൾക്കുമുമ്പേ അതിന്റെ ശില്പികളാല് ഉപേക്ഷിക്കപ്പെട്ട നഗരമാണ് മായന്മാരുടെ ദേവാലയനഗരമായ പാലൻക്വേ. ആൽബർട്ടോ റൂസ് ലൂയില്ലി യറെന്ന പുരാവസ്തുഗവേഷകൻ 1949ൽ ഇവിടെ ഗവേഷണത്തിനെത്തി. നിലത്തുപാകിയ ഒരു കല്ലിൽ വിചിത്രമായി പാതി മറയ്ക്കപ്പെട്ട ഒരു പിടി അദ്ദേഹം കണ്ടു.ആ കല്ലെടുത്തുമാറ്റിയപ്പോൾ,65 അടി താഴ്ചയില് ത്രികോണാകൃതിയില് ഒരു ഗുഹയും അതിലേക്കു നയിക്കുന്ന പടികളും കണ്ടു. ഗുഹയുടെ ചുമരുകൾ മഞ്ഞുപോ ലെ വെളുത്തുമിനുത്ത കുമ്മായക്കല്ലുകൊണ്ടാണ്. എഡി 615-683 വരെ പാലാൻക്വേ ഭരിച്ച പാക്ക ൽരാജാവി ന്റെ ഭൌതികാവശിഷ്ടം 20 അടി താഴെയുള്ള രഹസ്യഅറയിലാണ് സ്ഥിതി ചെയ്യുന്നത്. മരതകവ ർണ്ണമു ഖാവരണങ്ങളും ആഭരണങ്ങളുമണഞ്ഞ മൃതദേഹത്തിന് ചുരുങ്ങിയത് 1300 കൊല്ലത്തെ പഴക്കമുണ്ട്. ശവപ്പെട്ടിയുടെ കാൽക്കല് ആന്തരശക്തിയും സംയമവും മുഖത്ത് ദ്യോതിപ്പിക്കുന്ന ഒരു പുരോഹിതശിരസ്സ് കൊത്തിവെച്ചിട്ടുണ്ട്. ശഴപ്പെട്ടിക്കു മുകളിൽ വെച്ച 5 ടൺഭാരമുള്ള കല്ലില്,പാക്കൽരാജാവ് ഒരു ക്രൂരജീവി യുടെ വായിലേക്കു വീഴുന്ന ശില്പം കൊത്തിയിരിക്കുന്നു.ചിറകുള്ള ഈ ജീവി കാലമാണ്. താന്ത്രികജ്യാമിതീയ ചിത്രങ്ങളും ഈ കല്ലിൽകൊത്തിയിട്ടുണ്ട്. ത്വാഹ്വാനക്കോയിലെ സൂര്യകവാടത്തിലെ സിംബലുകൾഇവിടേയും കാണുന്നു. പാലൻക്വേ കൊട്ടാരത്തില് നിരവധി അങ്കണങ്ങളും ഇടനാഴികളും മുറികളും വാനനിരീക്ഷണ ഗോപുരവുമുണ്ട്. വലിയ നടുമുറ്റത്തിനു നടുവിൽ അഞ്ചുനിലയിലാണ് ഗോപുരം പണിതിരിക്കുന്നത്.

ത്യോതിഹ്വാക്കനെന്ന ദേവനഗരം എഡി 450നോടടുത്താണ് ഉപേക്ഷിക്കപ്പെട്ടത്. ഇതിന്റെ ശില്പികൾ കാമി നാൽജ്ജുയുവില് മയനഗരത്തിനു തെക്കുഭാഗത്തായി മറ്റൊരു നഗരം പണിതു. അസ്റ്റെക്കുകൾ ത്യോതി ഹ്വാക്കനെ ദേവലോകമാർഗ്ഗമറിയുന്നവരുടെ നഗരമായി കരുതുന്നു. ഒന്നിനുമുകളിലൊന്നായി 4 ഘട്ടങ്ങളി ലായി പണിത നാലുനഗരങ്ങളുള്ള , 8 ചതുരശ്രമൈലോളം വിസ്തീർണ്ണമുള്ള ഈ മഹാനഗരത്തിന്റെ ഒരു ചെറിയ ഭാഗംമാത്രമേ പഠനവിധേയമാക്കിയിട്ടുള്ളൂ. 7500 അടി ഉയരമുള്ള പീഠഭൂമിയിൽ,നദികളാൽഫല ഭൂയിഷ്ഠമാക്കപ്പെട്ട ഭൂഭാഗത്തെ അഭിമുഖീകരിച്ചാണ് നഗരത്തിന്റെ കിടപ്പ്. ചുറ്റുമുള്ള ഭൂഭാഗങ്ങളിൽ അഗ്നിപ ർവ്വതശിലയായ ഒബ്സീഡിയൻധാരാളമായി കാണാം.

നഗരസംവിധാനം ജ്യാമിതീയശൈലിയിലാണ്. രണ്ടുകുറ്റൻരാജവീഥികൾപരസ്പരം 90 ഡിഗ്രിയില് ഛേദിക്കു ന്നു. പ്രധാനരാജവീഥിക്ക് മരിച്ചവരുടെ വീഥി (ഭാരതീയഭഷയിൽ യമവീഥി)എന്നാണ് പേർ. ഈ വീഥിക്കു ദക്ഷിണോത്തരദിശയിൽ ഒരുനാഴിക നീളത്തില് 140 അടി വീതിയില് നീണ്ടുകിടക്കുന്നു.വഴിനീളെ ചെറിയ പിരമിഡ്ഡുപോലെ പ്ലാറ്റ്ഫോംകെട്ടി ഓരോന്നിനുമുകളിലും ചെറിയ അമ്പലങ്ങള് പണിതിട്ടുണ്ട്. യമവീഥിയുടെ കിഴക്ക് സൂര്യഗോപുരവും വടക്ക് അതേ മാതൃകയിൽ അല്പം ചെറിയ ചന്ദ്രഗോപുരവും കാണാം. തെക്കേ അറ്റത്താണ് രാജധാനി. താഴ്ന്നഭൂഭാഗത്ത് നിരവധി ദേവാലയങ്ങൾ,പുരോഹിതഭവനങ്ങൾ,പാഠശാലകൾ, എന്നിവയ്ക്കുമദ്ധ്യേ സമചതുരമായ അങ്കണത്തിനുനടുവിലായി ചിറകുള്ള സർപ്പമായ ക്വത്സൽകോത്തലിന്റെ ശുക്രഗ്രഹത്തിനു സമർപ്പിച്ച ദേവാലയമുണ്ട്. പക്ഷിച്ചിറകും നാഗശരീരവുമുള്ള ഈ ദേവന് 6 പടിയുള്ള പിരമിഡ്ഡ് പണിതിരിക്കുന്നു.സൂര്യഗോപുരത്തിന് 216 അടി ഉയരമുണ്ട്. അടിത്തറ 720 അടി X 760 അടിയിലാ ണ് പണിതിരിക്കുന്നത്.ഇത് പ്രപഞ്ചമദ്ധ്യമാണെന്നാണ് സങ്കല്പം.അമേരിക്കൻഇന്ത്യക്കാരുടെ ദിവ്യപ്രതീക മാണ് അഞ്ചു ബിന്ദുക്കളുള്ള സ്വസ്തികശൈലി. ഈ ശൈലിയിലാണ് സൂര്യൻ,ചന്ദ്രൻ,ശുക്രന്(ക്വത്സൻ) എന്നിവരുടെ പിരമിഡ്ഡുകൾ പണിതിരിക്കുന്നത്. സമമോ ദീർഘമോ ആയ ചതുരത്തിന്റെ കോണുകളിലെ 4 ബിന്ദുക്കളും കേന്ദ്രബിന്ദുവും കൂടി ഒരു quinqunx(അഞ്ചു ബിന്ദുവുള്ള സ്വസ്തികം)ഉണ്ടാക്കുന്നു.കേന്ദ്രബിന്ദു ജീവ

ന്റേയും പ്രപഞ്ചത്തിന്റേയും മദ്ധ്യവും വിപരീതങ്ങളായ രണ്ടുശക്തികളുടെ സംഗമസ്ഥാനവുമാണെന്നാണ് വിശ്വാസം.സൂര്യചന്ദ്രപിരമിഡുകൾ ഉത്തരാർദ്ധത്തിലെ ഈശ്വരസ്ഥാനത്താണ്.(ഭാരതീയവാസ്തുവിലെ ഈശപദം)ക്വഥ്സദേവാലയത്തിനു ചുറ്റുമുള്ള ഭൌതികകർമ്മാചരണസ്ഥാനം ദക്ഷിണാർദ്ധത്തിലെ ഭൂ സ്ഥാനത്തുവരുംവിധമാണ് രാജവീഥി മദ്ധ്യത്തിലൂടെ പോകുന്നത്. എല്ലാ കെട്ടിടങ്ങളും പൂർവ്വപശ്ചിമരേഖ യിലാണ്. ആസ്തകന്മാരുടെ നഹ്വാതലഭാഷയിൽ ക്വഥ്സൻ,സ്വർഗ്ഗത്തേയും ആത്മീയോർജ്ജത്തേയും പ്രതിനിധീകരിക്കുന്ന പക്ഷിയാണ്. നാഗം ഭൌതികതയാണ്.ഇതുരണ്ടും ചേർന്നിരിക്കുന്ന ദേവൻ,മനുഷ്യന്റെ വൈരുദ്ധ്യാത്മകസ്വഭാവത്തെ കാണിക്കുന്നു. ഈ സ്വഭാവാപഗ്രഥനവും പഠനവും നടത്തുന്ന പാഠശാലകൾ ദേവാലയത്തിനുചുറ്റും പുരോഹിതന്മാർ നടത്തുന്നു.ഇതു മനസ്സിലാക്കാതെ ആർക്കും സൂര്യലോകമായ സൂര്യ ഗോപുരത്തിലേക്ക് പ്രവേശനമില്ല.(ഉത്തരായനമാർഗ്ഗമെന്ന് ഇന്ത്യക്കാര് വിളിക്കുന്നതാണ് ഇവരുടെ സൂര്യ ലോകം എന്ന സൂര്യഗോപുരം. )ലോറെറ്റ് സെജോർണ്ണി എന്ന ഗവേഷക ഈ ദേവാലയങ്ങള് വളരെ പുരോ ഗമിച്ച രീതിയിലുള്ള ദേവാലയങ്ങളായിരുന്നു എന്നും പുരോഹിതന്മാര് (അദ്ധ്യാപകർ)സൌരയൂഥത്തിൽ ഭൂമിയുടേയും തങ്ങളുടേയും സ്ഥാനവും കർത്തവ്യവും ഉത്ഭവവും വിധിയും ശരിക്കും ഗ്രഹിച്ച മനീഷികളായിരു ന്നു എന്നും സ്ഥാപിച്ചിട്ടുണ്ട്.

വീഥിയുടെ ഇരുവശവും വരിവരിയായി ഗൃഹങ്ങളുണ്ട്. നഗരത്തിന്റെ നാലുപുറവും മതിലും മതിലിനുചുറ്റും 8 അടി വീതിയിൽ ചെറിയ വീഥികളുമുണ്ട്. മതിലിനും വീഥിക്കും പുറത്ത് ശില്പികളും കച്ചവടക്കാരും ജോലിക്കാരും താമസിക്കുന്നു.വീടുകൾക്ക് ജനാലകളില്ല.അവ വിശാലമായ നടുമുറ്റത്തേക്ക് തുറക്കുന്ന മുറികളാകയാൽ കാറ്റ് കിട്ടും. നടുമുറ്റങ്ങളിൽ കല്ലുപാകിയിട്ടുണ്ട്. ചെരിഞ്ഞ മോന്തായത്തിൽനിന്ന് നടുമുറ്റത്തേക്ക് മഴവെള്ളം വീഴു ന്നു.(കേരളത്തിലെ വാസ്തുപോലെ) ഗൃഹത്തിനടിയിൽ വിദഗ്ധമായി പണിത ചാലുകളിലൂടെ പുറത്തുപോകുന്നു. നടുമുറ്റത്തുനിന്ന് പുറത്തേക്കുള്ള ദ്വാരം അടച്ചുപിടിച്ചാൽ,ജലം സംഭരിക്കയും ചെയ്യാം.മുറികളിലും അകച്ചുമരുക ളിലും ജ്യാമിതീയചിത്രങ്ങളുണ്ട്. ദൈവരൂപങ്ങളും മനോഹരമായി പെയിന്റ് ചെയ്തുവെച്ചിട്ടുണ്ട്. ത്ലാമിലോല്പൻ എന്ന ഭവനത്തിന് 175 മുറികളും 21 ഇടനാഴികളും 5 നടുമുറ്റങ്ങളുമുണ്ട്. സാക്വാലാ കൊട്ടാരം 4000 ചതുരശ്ര വാര സ്ഥലത്താണ് പണിതിരിക്കു ന്നത്.കൂറ്റൻ പ്രവേശനദ്വാരം,നടുമുറ്റത്തിനുചുറ്റും വിശാലമായ വരാന്തക ൾ,ഒരു സ്വകാര്യദേവാലയം,12 ഇടനാ ഴികകളെന്നിവയുള്ള ഈ കൊട്ടാരത്തിലെ ഇടനാഴിയിലും ചില മുറി കളിലും ഒരുവാര വ്യാസത്തില് വൃത്താകൃതിയിലുള്ളകുഴികള് കണ്ടെത്തിയിട്ടുണ്ട്. പകുതികരിഞ്ഞവയും കഴു കി വൃത്തിയാക്കിയവയുമായ എല്ലുകൾ അ സ്ഥികൂടത്തിന്റെ ശരിയായ ക്രമത്തിൽനിന്ന് വിപരീതമായി ഈ കുഴികളിൽവെച്ചിട്ടുണ്ട്. മരിച്ചവരെ മുണ്ടിൽ പൊതിഞ്ഞ് ദഹിപ്പിക്കുക, ദഹിപ്പിക്കുമ്പോൾ അവർക്ക് മൺപാത്ര ങ്ങൾ സമർപ്പിക്കുക,സഞ്ചയനം ചെയ്ത എ ല്ല് സൂക്ഷിക്കുക (ആത്മാവ് പഴയ ശരീരം തിരിച്ചറിയാതിരിക്കാ നാണ് വിപരീതക്രമത്തില് എല്ലുവെക്കുന്നത്. ) മുതലായ ചടങ്ങുകൾ കേരളീയർക്കിടയിലെന്നപോലെ അവ രുടെയിടയിലും ഉണ്ടായിരുന്നു.

കുശ്ക്കോ എന്ന സൂര്യനഗരത്തിനടുത്ത് ഒരു ഗിരിശിഖരത്തിൽ ഉറുബാംബ എന്ന സൂര്യനദീതാഴ്‌വരയില് അ തിമനോഹരമായ പിസാക്കനഗരത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തി.കോട്ടകള് ഉദ്യാനങ്ങൾ,ദേവാലയങ്ങ ൾ, hanging gardens എന്നിവയുള്ള ഈ മഹാനഗരത്തിൽ കല്ലായിച്ചമഞ്ഞ ഒരു രാജകന്യകയുടെ ആത്മാവ് അലയുന്നതായാണ് ഐതിഹ്യം.അതുകൊണ്ടാണിതിന് പിസാക്ക(പിശാച)നഗരമെന്ന പേര്. മാച്ചുപിച്ചു നഗരത്തിൽ കുതിരലാടത്തിന്റെ ആകൃതിയിലുള്ള ഒരു ഗോപുരത്തിന്റെ അവശിഷ്ടം കണ്ടെത്തിയിട്ടുണ്ട്. രാവണന്റെ കോട്ടയുടെ മദ്ധ്യഭാഗത്തുള്ളതുപോലെ .ഇവിടെ ഗോപുരച്ചുമരിൽ സമചതുരമായ വിടവുകൾക്കു ള്ളിൽ ദേവപ്രതിമകളുണ്ട്. ഗോപുരത്തിനടിയിലുള്ള കല്ലറയിലേക്ക് നയിക്കുന്ന ദ്വാരവും കണ്ടെത്തി. ഈ ഭൂഗർഭഗുഹാമുറിയില് സിംഹാസനം ,ബലിപീഠങ്ങൾ,ശിലാഫലകങ്ങളെന്നിവ ശ്രദ്ധാപൂർവ്വം കൊത്തിവെച്ചി

രിക്കുന്നു.രാവണന്റെ നികുംഭിലപോലെ ഒരു രഹസ്യഭൂഗർഅറ. മാച്ചുപിച്ചുവിൽ ഒരു ദിവ്യശിലയുണ്ട്. കർക്കിടകസംക്രാന്തിദിനം സൂര്യൻ ഭൂമിയോടടുക്കുമ്പോൾ,സൂര്യനെ പുരോഹിതന്മാർക്ക് ഈ ശിലമേല് സ്വർണ്ണച്ചങ്ങല കൊണ്ട് ബന്ധിക്കാമെന്നും അടുത്ത ദക്ഷിണാർദ്ധഗോളവേനലിന് സൂര്ന് തിരിച്ചുവരുന്നതു ഈ ബന്ധനം കൊണ്ടാണെന്നും അവിടത്തുകാർ വിശ്വസിക്കുന്നു. പ്രിസം പോലുള്ള ഈ ശില ഒരു സൺഡയലാണ്.ലങ്കയിൽ രാവണൻ സൂര്യചന്ദ്രാദികളേയും ഗ്രഹങ്ങളേയും സ്വന്തം സിംഹാസനത്തിന്റെ കാലില് കെട്ടിയിട്ട കഥ ഇതിനോട്ട താരതമ്യപ്പെടുത്താവുന്നതാണ്. മാച്ചുപിച്ചുവിലെ പ്രധാനകവാടം കല്ലുപാകിയ വീഥിയുടെ അറ്റത്താണ്.വഴിനീളെ സത്രങ്ങളുണ്ട്.

ഇങ്കകൾ വരുന്നകാലത്ത് ഉപേക്ഷിക്കപ്പെട്ട നിലയിലായിരുന്ന ത്വാഹ്വാനക്കോനഗരത്തെ അവര് രാക്ഷസന്മാരുടെ നഗരമെന്നു വിളിക്കുന്നു. പലഘട്ടങ്ങളിലായി പണിത അഞ്ചുനഗരങ്ങള് ഒന്നിനുമുകളിലൊന്നായി സ്ഥിതിചെയ്യുന്നതായിട്ടാണ് ഖനനം കാണിക്കുന്നത്. 18000 അടി ഉയരത്തില് തിത്തിക്കാക്ക തടാകത്തിനടുത്ത് ,ആൻഡീസ് പർവ്വതനിരയിലാണ് ഈ നഗരം. ചതുരത്തിൽ,ഉറപ്പുള്ള കുറ്റൻകെട്ടിടങ്ങളും അവയിലേക്കുനയിക്കുന്ന കൽപ്പടവുകളും (പത്മനാഭസ്വാമിക്ഷേത്രം മുതലായ തമിഴകക്ഷേത്രങ്ങളിലുള്ളപോലെ)ഒറ്റക്കല്ലിൽതീർത്ത കവാടങ്ങളും ഭീമൻജ്യാമിതീയശിലാപ്രതിമകളും ദേവാലയങ്ങളും ഉള്ള ഈ മഹാനഗരം അജ്ഞാതരായ ഏതോ രാക്ഷസന്മാർ പ്രളയശേഷം ഒറ്റ രാത്രി കൊണ്ടു തീർത്തതാണെന്ന് ഇങ്കകള് വിശ്വസിക്കുന്നു.(ഇതുപോലെ ഒരു വിശ്വാസം പട്ടാമ്പിയിലെ കൽത്തളിക്ഷേത്രത്തിനുമുണ്ട്)സ്വർണ്ണം,വെള്ളി ,ചെമ്പുതകിടുകളിൽ ആ ചരിത്രം എഴുതി തിത്തിക്കാക്കയില് അവർനിക്ഷേപിച്ചിട്ടുണ്ടെന്നും വിശ്വസിക്കപ്പെടുന്നു. സൂര്യന്റെ വരവിനെക്കുറിച്ച പ്രവചനം കണക്കിലെടുക്കാഞ്ഞതിനാൽ സൂര്യന് ചുട്ടുപൊള്ളുന്ന രശ്മികളാൽ നഗരവാസികളെ നശിപ്പിച്ചതാണെന്നും വിശ്വാസമുണ്ട്. ഈ നഗരത്തിന് 14000 കൊല്ലം പഴക്കമുണ്ട്. മൂന്ന് സാംസ്കാരികകാലഘട്ടങ്ങളിലായി 5 നഗരങ്ങള് ഇവിടെ വളർന്നതായി വെൻഡല് ബെന്നറ്റ് സ്ഥാപിച്ചിട്ടുണ്ട്. ഇങ്കകളുടെ ഐതിഹ്യവും വെള്ളം കുറഞ്ഞകാലത്ത് മുക്കുവന്മാര് തിത്തിക്കാക്ക തടാകത്തിനടിയിലെ രാജധാനിയുടെ ഗോപുരം സ്പർശിച്ചിട്ടുണ്ടെന്ന ജനസംസാരവും ആധാരമാക്കി ബൊളീവിയൻഗവർമ്മെണ്ട് നിയോഗിച്ച ഗവേഷണസംഘം തടാകത്തിൽ കരയോടടുത്തഭാഗത്ത് ചളിയും പായലും മൂടിയ ഉയരമേറിയഭിത്തികളും ,കല്ലുപാകിയവീഥികളും അർദ്ധചന്ദ്രാകൃതിയുള്ള അടിത്തറമേല് കല്ലുപാകിയ 30 സമാന്തരബോട്ടുജെട്ടികളും കണ്ടെത്തി. സൂര്യചന്ദ്രാരാധകർക്ക് തടാകമദ്ധ്യത്തിലേക്ക് പോകാനുണ്ടാക്കിയതാവാം ഇവ എന്നു കരുതപ്പെടുന്നു.നഗരം 50 ഏക്കർസ്ഥലത്ത് പരന്നുകിടക്കുന്നു. അനേകായിരംപേർക്കിരിക്കാവുന്ന പൊതുശാലകളുണ്ട്. അമ്പതേക്കർസ്ഥലത്ത് ഒറ്റവീടുപോലുമില്ല. അതിനുപുറത്താമ് ചൂളക്കുവെച്ച കളിമണ്ണിഷ്ടികകൊണ്ടു പണിത ഗൃഹങ്ങളിൽ കുശവന്മാരും നെയ്ത്തുകാരും തട്ടാന്മാരും കൃഷിക്കാരും മൃഗപരിപാലകരും താമസിക്കുന്നത്.

കല്ലുപാകിയ അനേകം റോഡുകൾ പലദിശകളിൽനിന്ന് ത്വാഹ്വാനക്കോനഗരത്തിലേക്ക് നയിക്കുന്നു.ചിലത് ഇന്നും ജനങ്ങളുപയോഗിക്കുന്നുണ്ട്. ലോകത്തിലെ ഏറ്റവും പഴയകലണ്ടറാണ് ഇവിടത്തെ സൂര്യകവാടം.26 അടിനീളം,16 അടി വീതിയുള്ള കല്ലുകൊണ്ടു പണിത കെട്ടിടങ്ങളുണ്ട്. നഗരത്തിൽനിന്ന് 25 നാഴിക അകലെ കാണുന്ന തടാകം പണ്ട് നഗരഭിത്തിയിൽ തട്ടിയിരുന്നു. സൂര്യകവാടത്തിനരികെ കലസസായയില് ഒറ്റക്കല്ലുകൊണ്ടുതീർത്ത ,ആറുപടിയുള്ള കോണി വിശാലമായ ഉൾത്തളത്തിലേക്ക് നയിക്കുന്നു. ആറുപടികടന്നുചെന്നാൽ സൂര്യനെ പ്രാപിക്കാനാവും .കത്സൽകോത്തലിന്റെ പിരമിഡിനും  ആറുപടിയാണുള്ളത്.പടിയാറും കടന്നവിടെച്ചെല്ലുമ്പോൾ ശിവനെക്കാണാകും ശിവ ശംഭോ എന്നുപാടുന്ന മലയാളിക്ക് ഈ വിശ്യസം അന്യമല്ല. സൂര്യനിലേക്കു നയിക്കുന്ന 6 പടികള് 6 ഋതുക്കളാണ്. സൂര്യഗോപുരത്തിന് 216 അടി ഉയരവും 720X 760 അടിയുള്ള അടിത്തറയുമുണ്ട് .ഇത് സൂര്യസിദ്ധാന്തത്തിലും ഇന്ത്യയിലെ ജ്യോതിശ്ശാസ്ത്രത്തിലുമുള്ള അളവുകൾക്കനുസൃതമാണ്.

**സത്യയുഗസംഖ്യ = 1728**
**സൂര്യന്റെ വ്യാസം = 1728/2 = 864**
**സൂര്യന്റെ ഭഗണപര്യയം = 864 /2 = 432**

സൂര്യഗോപുരത്തിന്റെ ഉയരം അതിന്റെ പകുതിയായ 216 ആണ്. പൈതാമഹസിദ്ധാന്തകാലം മുതലേ 72 വർഷത്തില് ഒരു ഡിഗ്രി പരിസ്പന്ദം സംഭവിക്കുന്ന രാശിചക്രസങ്കല്പമുണ്ട്. കാലത്തിന്റെ വർഗ്ഗമൂലമായ 19 നെ 4 കൊണ്ടു ഗുണിച്ചതാണ് 76. 72, 76 എന്നീ സംഖ്യകളെ 10 കൊണ്ടുഗുണിച്ചതാണ് സൂര്യഗോപുരത്തിന്റെ അടിത്തറയുടെ അളവ്. മേല്പറഞ്ഞ നഗരങ്ങൾക്കുപുറമേ ഗ്രാൻപജീതൻ,വില്ലബാംബ,ഒല്ലന്തേതമ്പോ, സാക്ഷാഹ്വാമൻ,പുമാപുങ്കു എന്നിഹ്ങനെ നിരവധി കോട്ടകളും നഗരങ്ങളും പുരാതനഅമേരിക്കയിൽ കണ്ടെത്തിയിട്ടുണ്ട്. വില്ലബാംബ ആപൽഘട്ടങ്ങലില് രാജകുടുംബാംഗങ്ങൾക്ക് ഒളിക്കാനുള്ള സ്ഥലമായിരുന്നു. ഒരു ജനപദത്തിന്റെ നാലുദിക്കിലും യുദ്ധത്തിനുപറ്റിയ ദൈവകൃതമായ ദുർഗ്ഗം കല്പിക്കണമെന്ന അർത്ഥശാസ്ത്രകാ രന്റെ നിശ്ചയം ഇക്കൂട്ടർ തികച്ചും പാലിച്ചിരുന്നതായി കാണുന്നു. പർവ്വതദുർഗ്ഗങ്ങളും വനദുർഗ്ഗങ്ങളും നദീദു ർഗ്ഗങ്ങളും ദുർഗ്ഗവിധാനവിധിയനുസരിച്ച് ഇവര് തീർത്തിരുന്നു. ധാന്വനദുർഗ്ഗങ്ങളും വനദുർഗ്ഗങ്ങളും ആപ ത്തിൽ ഒളിച്ചിരിക്കുന്നതിനാണ്. പർവ്വത,നദീദുർഗ്ഗങ്ങള് ജനപദങ്ങളുടെ രക്ഷക്കാണ്. ജനപദമദ്ധ്യത്തിൽ സ്ഥാനീയദുർഗ്ഗങ്ങള് നിർമ്മിക്കേണ്ട വിധിയനുസരിച്ചാണ് അമേരിക്കന് ഭൂഖണ്ഡത്തിലെ ഈ കൂറ്റൻനഗരങ്ങള് പണിതിട്ടുള്ളത്.

**സ്ഥാനീയദുർഗ്ഗം അഥവാ രാജസ്ഥാനീയത്തിന്റെ ലക്ഷണം**

1. ജനപദമദ്ധ്യത്തിലാവണം
2. വാസ്തുശാസ്ത്രജ്ഞന്മാരാൽ പ്രശംസിക്കപ്പെട്ട ദേശമാവണം
3. നദീസംഗമത്തിലോ ,കയം,സരസ്സ്,തടാകം എന്നിവയുടെ തീരത്തോ ആവണം
4. വൃത്തം,ദീർഘം,ചതുരശ്രമെന്നീ ആകൃതികളിലാവണം
5. പണ്യവസ്തുക്കൾ കൊണ്ടുവന്നിറക്കാന് ,ഗതാഗതസൌകര്യമുള്ളതാവണം.മുദ്രവെച്ച ചരക്കുകൾ അവിടെവെച്ചുമാത്രമേ അഴിക്കാവൂ
6. അംസപഥം അഥവാ സ്ഥലമാർഗ്ഗത്തോടും വാരിപഥം അഥവാ ജലമാർഗ്ഗത്തോടും കൂടി സഞ്ചാരയോഗ്യമായിരിക്കണം.

അർത്ഥശാസ്ത്രത്തിലുള്ള ഈ ലക്ഷണങ്ങളൊത്ത സ്ഥാനീയദുർഗ്ഗമാണ് 14000 വർഷം പഴക്കമുള്ള ത്വാഹ്വാനക്കോ.അരികുകൾ പടുത്ത്(അവരുദ്ധം)മതിൽവാട(വപ്രം)പണിയുന്ന രീതിയും, വപ്രം ഊർദ്ധ്വചയം, മഞ്ചപൃഷ്ഠ.കുംഭകക്ഷിക എന്നീ മാതൃകയിൽ പണിയുന്നതും അർത്ഥശാസ്ത്രകാരന് വിവരിച്ചിട്ടുണ്ട്.വപ്രത്തിന്റെ മുകളിലാണ് ഇഷ്ടികകൊണ്ട് പ്രാകാരം പണിയുന്നത്.തടിച്ചശിലകൊണ്ട് ശിലാമയമായ ശൈലമാതൃകയിലും പണിയാം.ഈ രീതി അമേരിക്കയിലെ പഴയ നഗരങ്ങളിലും കാണുന്നുണ്ട്.പ്രാകാരോപരി കൊത്തളം (അട്ടാലകം)വിഷ്കംഭചതുരശ്രമായും (നീളം,വീതി,ഉയരം സമമായി)അപക്ഷേപസോപാനത്തോടും (ഇറങ്ങാനുള്ള കല്പടവ്)പണിയുന്നു.രണ്ടു കൊത്തളങ്ങൾക്കിടയില് ഹർമ്മ്യം,പ്രതോളി(വീഥി)എന്നിവയും ഉണ്ടാവും. പ്രാകാരത്തിന്റെ ഇരുവശഷങ്ങളിലും മണ്ഡപമുണ്ടാവും.അതിൽ ദ്വാരം(പ്രവേശനകവാടം)നിർമ്മിക്കണമെന്ന നിയ

മവും ഇവർ പാലിക്കുന്നു.ഗൂഢഭിത്തിസോപാനങ്ങളും അർത്ഥശാസ്ത്രത്തിലുപറഞ്ഞ പോലെത്തന്നെ കെട്ടിയിരിക്കുന്നു.

ദുർഗ്ഗത്തിന്റെ വാസ്തുവിഭാഗത്തില് കിഴക്കുപടിഞ്ഞാറായും തെക്കുവടക്കായും മുമ്മൂന്നു രാജമാർഗ്ഗം വേണം. പന്ത്രണ്ടു പ്രവേശനമാർഗ്ഗങ്ങളും ജലനിർഗ്ഗമമാർഗ്ഗങ്ങളും പ്രഛന്നമാർഗ്ഗങ്ങളും വേണം.ഛിദ്രാനുലാസങ്ങളിൽ(വാസ്തു മുറിയുന്നിടത്തും മതിലരികിലും )തൊഴിൽസംഘക്കാര്(ശ്രേണികൾ)പ്രവഹണികൾ(വി ദേശവ്യാപാരികൾ)എന്നിവരെ വസിപ്പിക്കാമെന്ന നിയമം പോലും ഈ പ്രാക്തനസംസ്കാരം പാലിക്കുന്നുണ്ട്. പണികൾ(ഫണി,വണിക്ക്,വണിക)പുറത്തുതാമസിക്കുന്നപതിവ് ഋഗ്വേദകാലം മുതലേ ഇന്ത്യയിലുമുണ്ട്.പണികളാൽ ചുറ്റപ്പെട്ട ഗ്രാമത്തിൽ ഗോക്കളെപ്പോലെ ദാശപത്നിമാരായ ജലങ്ങള് അഹിയാല് ചുറ്റപ്പെട്ടു എന്ന ഉപമ കാണുക.(മണ്ഡലം 1 അനുവാകം 1 സൂക്തം 1)കച്ചവടക്കാരുടെവേഷത്തിൽ ചാരന്മാരും കള്ളക്കടത്തുകാരും നഗരത്തിനകത്തുകടന്ന് രാഷ്ട്രത്തിന്റെ സമ്പദ്വ്യവസ്ഥയും നിലനില്പും തകരാറിലാക്കാതിരിക്കാനാണ് ഈ വ്യവസ്ഥ.ഈയടുത്തകാലംവരെ ഇന്ത്യയിലും ഈ വ്യവസ്ഥ പാലിച്ചിരുന്നു.സാമൂതിരിയുടെ കാലത്ത് കോഴിക്കോട്ട് അങ്ങാടിയുടെ സ്ഥാനം ഇപ്രകാരമായിരുന്നല്ലോ.ബിസി324ൽജീവിച്ച അർത്ഥശാസ്ത്രകാരന് തന്റെ മുൻഗാമികളായ ഭീഷ്മന്റേയും ഉദ്ധവന്റേയും കാലത്തും ഈ പതിവുണ്ടായിരുന്നു എന്ന് പറയുന്നു.

ജ്യോതിശ്ശാസ്ത്രത്തെ വാസ്തുശാസ്ത്രത്തോടു ബന്ധിപ്പിക്കുന്ന രീതി പണ്ടേ ഭാരതത്തിലുള്ളതാണ്. കാലപുരുഷന്റേയും വാസ്തുപുരുഷന്റേയും കിടപ്പ് പരസ്പരം ഛേദിച്ചുകൊണ്ടാണ്.365 പടിയും 365 വിടവുകളുമുള്ള അമേരിക്കൻദേവാലയത്തോടു കിടപിടിക്കുന്ന 108 നവാംശസ്ഥാനങ്ങളുള്ള കാംബോജത്തിലെ ബാക്കെങ് ദേവാലയവും താരതമ്യപ്പെടുത്താവുന്നതാണ്.ഈ ദേവാലയത്തിലെ പിരമിഡ് സർവ്വതോഭദ്രവും നാഗരവുമാണ്. ഇതേ ശൈലിയാണ് അമേരിക്കയിലെ പിരമിഡുകൾക്കുമുള്ളത്.ഖണ്ഡമേരു വരുത്താൻ ഛന്ദശാസ്ത്രത്തിലുപയോഗിക്കുന്ന പദ്ധതിപ്രകാരമാണ് പിരമിഡുകൾ രൂപകല്പന ചെയ്യപ്പെട്ടിരിക്കുന്നത്.ഖണ്ഡമേരു അഥവാ സ്കന്ധമേരു പാസ്കൽ ത്രികോണം തന്നെയാണ്.സുബ്രഹ്മണ്യന്റെ പേരിലും കന്തനെന്ന ദക്ഷിണേന്ത്യയിലെ തലപ്പള്ളിമൂഷകവംശത്തിന്റെ നാമത്തിലും ഈ പേരുണ്ട്.ഒരക്ഷരമുള്ള ഉക്തമുതൽ 26 അക്ഷരമുള്ള ഉത്കൃതിവരെ 26 ഛന്ദസ്സുകളുണ്ട്.26 അക്ഷരത്തിലധികം വന്നാലത് ദണ്ഡകമായി.ഖണ്ഡമേരു എന്ന ക്രിയകൊണ്ട്ഏതു ഛന്ദസ്സിനും ലഗക്രിയ വരുത്താം.ഉക്തമുതൽ എത്രഛന്ദസ്സുകൾക്കു ലഗക്രിയ ചെയ്യണമോ അത്രയും വീഥികൾ വരയ്ക്കുക.വീഥി എന്നാൽ വിലങ്ങനെയുള്ള രണ്ടുവരകൾക്കിടയിലുള്ള ക്ഷേത്രം അഥവാ സ്പേസ്. ഓരോ വീഥിയിലും എത്ര അക്ഷരമുണ്ടോ അതിലൊന്നു കൂട്ടിയാൽ വരുന്നത്ര കോഷ്ഠങ്ങള് ഉണ്ടാക്കുക.കോഷ്ഠം മുകളിൽനിന്നു താഴേക്കു ലംബമായി വരയ്ക്കുന്ന രണ്ടുവരകൾക്കിടയിലുള്ള ക്ഷേത്രമാണ്.ഗായത്രിഛന്ദസ്സിൽ 6 അക്ഷരമുള്ളതിനാൽ ഗായത്രിമുതല് ലഗക്രിയ ചെയ്യാന് 7 കോഷ്ഠം വരയ്ക്കണം.മേൽവീഥിയിലെ ഒന്നും രണ്ടും കോഷ്ഠങ്ങളിലെ സംഖ്യകളുടെ യോഗം (കൂട്ടിയ തുക)രണ്ടാമത്തെ വീഥിയിൽരണ്ടാം കോഷ്ഠത്തിലെഴുതുക. ഇപ്രകാരം കോഷ്ഠദ്വയസംഖ്യായോഗം മുറയ്ക്ക് എഴുതുക.ഗായത്രിമുതൽ 6 പടിയായുള്ള ഖണ്ഡമേരു ഇപ്രകാരം കിട്ടും.ആറുപടികടന്നുചെന്നാൽ ബ്രഹ്മസ്ഥാനമായ ഉക്ഥത്തിലെത്തും.ഇരുവശത്തും പടികളുള്ള 6 നിലകളുള്ള ഈ ഖണ്ഡമേരുവാണ് അനേരിക്കയിലെ പിരമിഡ്ഡിന്റെ നിർമ്മാണതത്വം.ഇതിന്റെ പാദശിലകളെ മുകളിലേക്ക് (കുത്തുകളിട്ട് യോജിപ്പിച്ച വര)കൂട്ടിച്ചേർത്താൽ(ആറുപടിയിലും വശത്തിൽ അർദ്ധശിലകള് വെച്ച് ,മുകളി

ൽ ത്രികോണാകൃതിയിൽ സൂചീസ്തംഭം വെച്ചാൽ) അറ്റം കൂർത്ത ഈജിപ്തിലെ പിരമിഡ്സായി.




ഓരോ ഛന്ദസ്സിനേയും പ്രസ്തരിച്ചെഴുതാനുള്ള ക്ഷേത്രത്തിന് എത്ര നീളവും വീതിയും വേണമെന്ന കണക്കാക്കുന്നത് അദ്ധ്വയോഗമെന്ന ക്രിയ അനുസരിച്ചാണ്.ഇത് സൌകര്യാനുസരണം ചെയ്താണ് ജ്യോതിഷികൂടിയായ പുരാതനവാസ്തുശില്പി പിരമിഡ് പണിതിരുന്നത്.ശബ്ദശാസ്ത്രത്തോട് ജ്യോതിഷവും വാസ്തുവിദ്യയും ബന്ധപ്പെട്ടിരിക്കുന്നു.



ചതുരശ്രമാക്കിയ വാസ്തുശരീരത്തെ വാസ്തുവിഭാഗം ചെയ്യുമ്പോള്,100, 81,, 64 എന്നിങ്ങനെയാണ് ശില്പികള് വിഭജിക്കുന്നത്.ഈ ഖണ്ഡങ്ങളിൽ, 16,9,4 എന്നിവയെ ക്രമത്തില് ബ്രഹ്മപദമെന്നു പറയും.ഖണ്ഡമേരുവിലും പിരമിഡ്ഡിലും ഈ ബ്രഹ്മപദം മേരുശിഖരത്തിലാണ് വരിക.അതിനാലാണ് മെസപ്പൊട്ടോമിയയിലെ പിരമിഡ്ഡിന് ശിഖരാത് (ziggurat)എന്ന പേരുകിട്ടിയത്.പരന്ന പ്രതലത്തിൽ വാസ്തുവിഭാഗം ചെയ്യുമ്പോൾ,ബ്രഹ്മപദം ഗൃഹമദ്ധ്യത്തിൽ (നടുമുറ്റം)വരും.ക്ഷേത്രത്തിൽ ഗർഭഗൃഹത്തിലും വരും.ഈ വാസ്തുവിഭാഗമനുസരിച്ച് ഉക്ഷമൂലിൽ 8 അന്തരാളങ്ങളും 4 കോൺഗൃഹങ്ങളും നാലുവശത്തായി 8 വീതം 32 മുറികളുമായി ക്ഷേത്രം പണിതിരിക്കുന്നത്.വ്യാകരണത്തിലും ഈ രീതിയെ സർവ്വതോഭദ്രമെന്നാണ് വിളിക്കുന്നത്.(എ.ആർ.രാജരാജവർമ്മ. ഭാഷാഭൂഷണം.പേജ് 106)ഖണ്ഡമേരു താഴെനില്ക്കുന്ന മനുഷ്യൻ,ഉയരത്തിലേക്ക് നോക്കിക്കാണുകയും ഗമിക്കുകയും ചെയ്യുന്ന ദേവസ്ഥാനമാണ്.മേരുവിന് മുകളിലെത്തിയ(ബ്രഹ്മപദം പ്രാപിച്ച)വ്യക്തി താഴേക്കും ചുറ്റും നോക്കിക്കാണുന്നതാണ് സർവ്വതോഭദ്രമായ ക്ഷേത്രം.ഇതുരണ്ടും ചേർന്നതാണ് ദക്ഷിണേന്ത്യയിലെ പ്രധാനക്ഷേത്രങ്ങൾ.216 അടി ഉയരവും 24 തട്ടുകളും (24 തട്ട് 24 ഹോരകളാണ്)ഉള്ള ബൃഹദീശ്വരക്ഷേത്രം 216 അടി ഉയരമുള്ള അമേരിക്കയിലെ സൂര്യഗോപുരത്തെപ്പോലെ ജ്യോതിശ്ശാസ്ത്രവിധിയിൽ പണിതതാണ്.സൂര്യഭഗണസംഖ്യയുടെ പകുതിയാണ് 216.

ഇന്ത്യക്കാർ ഗ്രീസില്നിന്നാണ് ജ്യോതിഷം പഠിച്ചതെന്ന് വാദിക്കുന്നയൂറോപ്യരുടെ വാദങ്ങളിലൊന്ന് ഭാരതത്തിലെ ജ്യോതിശ്ശാസ്ത്രപദ്ധതിക്ക് സംസ്കൃതത്തിലെ ഛന്ദശാസ്ത്രത്തോടോ വ്യാകരണത്തോടോ യാതൊരു ബന്ധവുമില്ല(syntaxisന് ഉള്ളതുപോലെ)എന്നും അതിനാൽ ജ്യോതിശ്ശാസ്ത്രം സംസ്കൃതത്തോടോ ഭാരതസംസ്കാരത്തോടോ ബന്ധമില്ലാത്തതാവണമെന്നുമായിരുന്നു. ഭാരതത്തിൽ ജ്യോതിശ്ശാസ്ത്രം ശബ്ദശാസ്ത്രത്തിന്റെ ഒരു ഭാഗമായിരുന്നു(ഗാർഗ്യായനന്റെ പ്രണവവാദം)അതിന് വ്യാകരണം ,ഛന്ദസ്സ് ,വാസ്തുവിദ്യ,സംഗീതം എന്നുവേണ്ടജനജീവിതത്തിന്റെ എല്ലാ ചലനങ്ങളോടും അഗാധമായ ബന്ധമുണ്ടായിരുന്നു. ഗ്രീക്കുസംസ്കാരവുമായി ഒരു ബന്ധവും പുലർത്താത്ത അമേരിക്കന് ഉപഭൂഖണ്ഡത്തിലും ഭാരതീയവാസ്തുവിദ്യയോടും ജ്യോതിശ്ശാസ്ത്രത്തോടും കാലഗണനയോടും ബന്ധപ്പെട്ട പുരാതനസംസ്കാരം നിലനിന്നിരുന്നു എന്ന് തെളിയിക്കപ്പെട്ട സ്ഥിതിക്ക് ആര് ആരിൽനിന്ന് കടമെടുത്തു എന്നത് പുനർവിചിന്തനം അർഹിക്കുന്ന വിഷയമാണ്.

**ശബ്ദം, ഭാഷ, സംഖ്യ**

ആകാശവും ശബ്ദവും സർവ്വചരാചരങ്ങളുമായും ചേർന്നിരിക്കുന്നു.അതിനാൽ പ്രപഞ്ചത്തിനാകെ ഒരു ഭാഷയാണ് ആദ്യം ഉണ്ടായിരുന്നത്.സം സർവ്വവും. കൃതം ക്രിയതേ. സർവ്വവും ചെയ്യപ്പെടുന്നത് ഏതൊന്നിനാലാണോ ,സർവ്വപ്രപഞ്ചത്തിന്റേയും അവധാരണപ്രവൃത്ത്യുന്മുഖമായി നിലകൊള്ളുന്നത് ഏതോ അത് എന്നാണ് സംസ്കൃതപദത്തിനർത്ഥം. ലോകഭാഷകളിൽ പലതിനേയും കമ്പ്യൂട്ടറുകൾക്ക് ഫീഡ് ചെയ്തപ്പോൾ, അതിനേറ്റവും അനുയോജ്യം സംസ്കൃതമാണെന്നു കണ്ടു.ഗോളാന്തരഭാഷ ഗണിതമാണ്.സംസ്കൃതം ഒരു ഗണിതഭാഷയാണ്.(സംഖ്യാഭാഷ).

ലൌകികം,വൈദികം ,ധ്വന്യാത്മകം എന്ന് മൂന്ന് ഉൾപ്പിരിവുകളായും അവയുടെ വിന്യാസംകൊണ്ട് ഏഴു ഭാഷകളായും ഓരോന്നിനും 3വീതം 49 ആയും ശുദ്ധഭാഷക്ക് അപഭ്രംശം സംഭവിച്ച് അനേകായിരം ഭാഷകൾ ലോകത്തിലുണ്ടായിത്തീർന്നു.ഓങ്കാരശബ്ദത്തിൽനിന്നുത്ഭവിച്ച മൂലഭാഷയുടെ രൂപാന്തരത്തെക്കുറിച്ച് എത്രയോ ഉദാഹരണങ്ങളെടുത്തുകാണിക്കാവുന്നതാണ്. പ്രാചീനബാബിലോണിയയിലെ ബാബ് ഇലി ശിഖുരാത് (ബാബ് കവാടം.ഇലി ഇളയുടെ.ശിഖുരാത് ഗോപുരം)എന്ന ബാബെൽ ഗോപുരത്തെക്കുറിച്ച് ബൈബിളിലെ ഉല്പത്തിപുസ്തകം ബലാൽ എന്ന ഹിബ്രുപദത്തിന്റെ അര്ത്ഥത്തിലാണ് പറയുന്നത്.പീറ്റർ

ബ്രൂണല് ഒന്നാമൻ(1525-69) ബാബേൽഗോപുരം പണിതിരുന്ന ശില്പികള് ദൈവകോപത്താല് പലതരം ഭാഷകൾ സംസാരിക്കയാല് അവർക്ക് പരസ്പരം ആശയവിനിമയം സാദ്ധ്യമാകാതെ ഗോപുരംപണി തടസ്സപ്പെട്ടതായും കാണിക്കുന്ന പ്രശസ്തമായ ചിത്രം വരച്ചിട്ടുണ്ട്.ഒന്നായഭാഷയുടെ രണ്ടും പലതുമായ പിരിവിനുമുമ്പുള്ള കാലത്തെക്കുറിച്ച് വളരെയൊന്നും ഗവേഷണം നടന്നിട്ടില്ല.ഈ ആദിമകാലഘട്ടത്തിലേക്കു വെളിച്ചം വീശാൻ ലോകത്തിന്റെ വിവിധഭാഗങ്ങലിൽ വസിക്കുന്ന ജനസമൂഹങ്ങളുടെ ഭാഷകൾ,ആചാരങ്ങൾ, വിശ്വാസങ്ങൾ,ഐതിഹ്യങ്ങൾ,സംഖ്യാശാസ്ത്രമെന്നിവ പഠിക്കണം.അമേരിക്കയിലെ പ്രാക്തനജനസമൂഹങ്ങളോടു ബന്ധപ്പെട്ട സ്ഥലനാമങ്ങൾ,ദേവീദേവന്മാരുടേയും നദികളുടേയും പേരുകളെന്നിവക്ക് ഭാരതീയഭാഷകളോടുള്ള സാദൃശ്യം നോക്കുക.

1.ഉക്ഷമൂൽ(രുക്ഷമൂലം,വൃക്ഷമൂലം)

2. ചാക്മൂൽ(ശാഖാമൂലം)

3.പിസാക്ക(പിശാച)

4.ശിഖനിസ്ഥാ( ശിഖനിസ്ഥാനം)

5.കാരക്കോൽ(കാരക്കൽ)

6.കലസസായ(കാലശേഷശായി)

7.പ്യൂക്(ഭോഗ)

8.യുകത്താൻ(യുഗസ്ഥാനം)

9.ഔക്ഷ്വാകുതുൻ (തുൻ എന്നാൽ മായൻഭാഷയില് വർഷം.ഇക്ഷ്വാകുവർഷം)

10.പീഠൻ(പീഠം.മഹാരാഷ്ട്രത്തിലെ വിദ്യാപീഠത്തിന് പീഠനെന്നാണ് പേര്)

11.യ്ക്ഷ് ചിലൻ(യക്ഷശില)

12.മെക്സിക്കോ(മേഘശിഖ)

13.ഹ്യൂത്ശിലോ പോക്തലി(ഹ്യൂത് അഥവാ ഹ്വാക്ക എന്നാൽ ശക്തി.ഇതിനെ അറോക്വിയോസ് ഇന്ത്യക്കാർ ഓരെൻഡ എന്നും സിയോക്സ് ഇന്ത്യക്കാര് വാക്കെൻഡ എന്നും വിളിക്കുന്നു.വാക്കെൻഡ വാഗ്ദേവി. ഹ്യൂത്ശിലോപോക്തലി യുദ്ധം,വിജയം,പ്രതികാരം ഇവയുടെ ശക്തിയാണ്.ശക്തിശിലകളിലെ ഭോഗതലങ്ങളിലെ ഭോഗതലിമാരായ പോർക്കാളിമാര് ഇന്ത്യയിലെ യോദ്ധാക്കൾക്കും ഉപാസനാമൂർത്തിയാണ്.പഴശ്ശിയുടെ പോർക്കലിയാണ് മയന്മാരുടെ പോക്തലി.

14.ചോള്ളൂല(ചോള)

15.യക്ഷൂനാ(യക്ഷ)

16.തിക്കൽ. വടക്കൽ,തിക്കൽ,കൊട്ടംകൽ,ഗിണ്ടിക്കൽ എന്ന് കൽ ചേർത്ത കല്ലൂരികൾ(വിദ്യാപീഠം) ഇന്ത്യയിലെങ്ങും ഉണ്ടായിരുന്നു.ഇത്തരം ഒരു തൃക്കല്ലൂരി (തിക്കല്ലൂരി)യായ വിദ്യാപീഠമായിരുന്നു അമേരിക്കയിലെ തിക്കൽ.പഴയ തമിഴും വട്ടെഴുത്തും സംസ്കൃതവും ചേർന്ന മിശ്രലിപിക്ക് തിഗ്ഗല്ലേരി ലിപി എന്നായിരുന്നു പേര്. ഈയിടെ ഈ ലിപി കർണ്ണാടകത്തില് കണ്ടെത്തുകയുണ്ടായി.

17.കജമാർക്ക. ഇങ്കാനഗരങ്ങളിൽ വിശാലമായ രാജവീഥിക്ക് കജമാർക്ക(ഗജമാർഗ്ഗം)എന്നാണ് പേര്. ജയ്സാൽമർകോട്ടയിലെ ഗജചൌക്ക് പോലെ. ആനയില്ലാത്ത അമേരിക്കൻ നഗരത്തിൽ,ഗജമാർഗ്ഗമെന്ന പേര് വാസ്തുവിഭാഗത്തിൽ ആരാണ് ഉപയോഗിച്ചത്. ഇത് കൌതുകമുണർത്തുന്ന ചരിത്രസത്യമാണ്. അതോടൊപ്പം ഭാരതവും അമേരിക്കാഭൂഖണ്ഡവുമായുള്ള പഴയ ബന്ധത്തിന്റെ വേര് കാണാനുപയോഗിക്കാവുന്നതുമാണ്.

18.ഗ്വാട്ടിമാല. ഇന്ത്യയിലെ പുരാണങ്ങളിലും ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിലും പറയുന്ന കേതുമാല.ഗ്വാട്ടിമാലക്കു സമീപം ഹോൺഡുറാകടൽത്തീരത്ത് chethumal എന്നു രേഖപ്പെടുത്തിയ ഒരു കൊച്ചുഭൂഭാഗം കേതുമാൽഉൾക്കടലിനടുത്തായി ഇപ്പോഴും കാണാം. ഇതിന്റെ കൃത്യമായ രേഖാംശം വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലുണ്ടെന്ന് നേരത്തേ ഞാനെഴുതിയിരുന്നു.(ഇന്ത്യയെ കണ്ടെത്തൽ. വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ. എൻ.ബി.എസ്.കോട്ടയം ഒന്ന് രണ്ട് എഡിഷന് 1991, 2000)

19.തേനോകതിലൈ. തെൻലോകത്ത്തലമെന്ന് തമിഴില് പറയാം.(തെക്കേ ലോകത്തെ ത്രിതലം അഥവാ തൃത്തലം)

20.കുശ്കോ എന്ന സൂര്യനഗരം ഋഗ്വേദം ഇന്ദ്രനെ കൌശികനെന്നു വിളിക്കുന്നു.(മണ്ഡലം 1 അനു 2 സൂ 3)കൌശികർ ഇന്ത്യയില് സൂര്യവംശജരാമ്.കുശ്കോ നഗരസ്ഥാപകനായ ആദ്യത്തെ സൂര്യരാജാവ് മൻകോ ക്വാപനു് ആയിരുന്നുവത്രെ. മൻ മനുവും കോ രാജാവും എന്ന് തമിഴകത്ത് പ്രസിദ്ധമാണല്ലോ.

21.നാശ്കന്മാർ. പെറുവിലെ കലണ്ടറിൽ ബുധൻ,ശുക്രൻ,വ്യാഴം ,സപ്തർഷിസമൂഹം എന്നിവയുടെ സ്ഥാനമുണ്ട്. അയന,സമരാത്രദിനരേഖകൾ കൃത്യമായി അടയാളപ്പെടുത്തിയ ഈ കൂറ്റൻകലണ്ടര് നോക്കി ഇന്നും കർഷകര് ആൻഡിസ് പർവ്വതത്തിനുമുകളില് നിന്ന് ആദ്യത്തെ മഴവരുന്ന ദിനം കണക്കാക്കുന്നുണ്ട്. ക്രിസ്തുമസ്കാലത്ത് (ധനു,മകരം)വരുന്ന ഇക്വറ്റോറിയൽ കറന്റിനെ ശിശു എന്നർത്ഥമുള്ള എൽനൈനോ എന്നു വിളിക്കുന്നു നാശകന്മാർ. കുട്ടി എന്നതിന് നൈനാ എന്ന് ഇന്ത്യയിലെ ഭാഷകളിലും വിളിക്കുന്നു. പണ്ട് കാലവർഷക്കാറ്റുകളോടൊത്ത് കപ്പലോട്ടി സഞ്ചരിച്ചിരുന്ന തമിഴരെ നൈനാ എന്നു വിളിച്ചിരുന്നു (ഉദാ:നൈനാ ചാത്തു)പിതൃക്കൾ നക്ഷത്രസമൂഹങ്ങളാണെന്ന് നമ്മെപ്പോലെ നാശ്കന്മാരും കരുതുന്നു. ഇഞ്ജനിയോ നദീതീരത്ത് ആകാശത്തുനിന്ന് നോക്കിയാൽമാത്രം രൂപം വ്യക്തമായി കാണാവുന്ന ഭീമാകാരമായ കൂറ്റൻപക്ഷികളും ,ചിലന്തിയും ,വാലുമടക്കിച്ചുരുട്ടിവെച്ച വാനരനും (ഹനുമാൻ)നാശകന്മാര് സഹസ്രാബ്ദങ്ങൾക്കുമുമ്പേ വരച്ചുവെച്ചിട്ടുണ്ട്. ഇഞ്ജനിയോ എന്ന നദിയും ആഞ്ജനേയനായ ഹനുമാനും തമ്മിൽ വല്ല ബന്ധവുമുണ്ടോ.അറിയില്ല.

22.പാലൻക്വോയിലെ പാക്കൽ.പാലൻ(ബാലൻ)കോവിനിലെ ഭോഗർരാജാവ് അമേരിക്കയിലുണ്ട്. പഴനി ബാലമുരുകൻകോവിലില് കലിയുഗാരംഭത്തില് അഗസ്ത്യശിഷ്യപരമ്പരയിലെ ഭോഗരാണ് ആണ്ടവനെ പ്രതിഷ്ഠിച്ചത്. പുലിപ്പാണിസിദ്ധർ പൂജിച്ച മരതകചക്രത്തിനു താഴെയുള്ള ഗുഹയില് ഭോഗരുടേയും പുലിപ്പാണിയുടേയും സമാധി പഴനിയിലുണ്ട്. ഇത്തരം ഒരു ഗുഹയിലാണ് പാക്കലിന്റെ ഭൌതികാവശിഷ്ടം കണ്ടത്.

അഗസ്ത്യരേയും ശിഷ്യരേയുംപോലെ അമേരിക്കയിലെ ഗോത്രത്തലവന്മാരും പാരമ്പര്യമായി വിഷചികിത്സ, സിദ്ധവൈദ്യം എന്നിവ പഠിച്ചവരാമ്.ഭോഗർ ആകാശസഞ്ചാരം ചെയ്തപോലെ പെറുവിലെ നാശകന്മാരും ആകാശയാനം ചെയ്തതിനുതെളിവാണ് ആകാശത്തുനിന്നു നോക്കിയാൽ മാത്രം കാണാവുന്ന അവരുടെ കൂറ്റൻ ചിത്രങ്ങൾ.

23.തോൽത്തകൻ,തോത്തനാകൻ.

തോൽത്തകനെന്നാല് ശില്പി.വിദ്വാനായ ശില്പിയെ തോൽത്തകനെന്നുപറയുന്നു. തോൽ വിദ്യാപീഠവും തോ ല ൻ ആ വിദ്യാപീഠത്തിലെ ആസ്ഥാനവിദ്വാനുമായിരുന്നു പഴയ ഇന്ത്യക്കാരന്.തോത്ത നമുക്ക് തത്തയാണ് തോത്തനാഗനെന്നതിലെ രണ്ടുപദവും ഇന്ത്യയിലെ ഭാഷകളിലുണ്ട്. തത്ത (ശുകം)സാഹിത്യത്തില് പ്രധാനമാണ്. ശുകപണ്ഡിതനാണ്. തത്തയെ പിടിച്ച കാഞ്ചി കാമാക്ഷി സാഹിത്യപ്രിയയാണ്. തുഞ്ചന്റെ തത്ത രാമായമം പാടുന്ന നാടാണ് നമ്മുടേത്. ശുകപുരത്തൊരു തോലും നമുക്കുണ്ടായിരുന്നു. തോൽത്തക, തോത്തനാഗന്മാരെ ഇങ്ങനെ മനസ്സിലാക്കണം.

24.നഹ്വാതലഭാഷ.ഭാരതത്തിന്റെ പടിഞ്ഞാറേ തീരത്ത് വടക്കല്(ബഡ്ക്കൽ)എന്ന ദിക്കിൽ നവായതി എന്ന ഒരു ഭാഷയുണ്ട്.സഞ്ചാരികളായ നാവികരുടെ ഭാഷയാണ് നവായതി. അതുപോലൊരുഭാഷയാണ് നഹ്വാതലഭാഷ.

25.തെക്ഷ്കോക്കോ.തക്ഷകനഗരം തക്ഷശില.

26.ബ്രസീൽ.പഴയ സെമിറ്റിക് ഭാഷകളിൽ ഇരുമ്പ് എന്നർത്ഥം വരുന്ന ഭാരശില.(ഭാരമുള്ള ശില)ഇതിൽനിന്നാണ് ബ്രസീലെന്ന പദം ഉത്ഭവിച്ചത്.ചുവന്ന ചായം തരുന്ന ഒരു വൃക്ഷത്തിന്റെ പേരാണിതെന്നും പറയപ്പെടുന്നു.

27.പോകപുരി ഇന്ത്യക്കാർ. വില്കബാംബ താഴ്വരയിൽവസിക്കുന്നവരാണ്.ഒരുകാലത്ത് ആ ഭൂഖണ്ഡത്തിന്റെ മുഴുവനും അവകാശികൾ തങ്ങളായിരുന്നെന്നും മറ്റുള്ളവര് തങ്ങളെ ആക്രമിച്ചപ്പോള് വില്കബാംബയിലേക്ക് അഭയം തേടിഎത്തിയതാണെന്നും ഇവർ പറയുന്നു.വരുണരാജധാനിയായി ഭാരതം കരുതുന്ന ഭോഗപുരി (ഭോഗവതി)യുടെ ഗ്രാമ്യതദ്ഭവമാണ് പോകപുരി.

28.കന്മഷപാദന്മാരുടെ വർഗ്ഗം. കറുത്തകാലുള്ളവരുടെ വർഗ്ഗമെന്നുവിളിക്കുന്ന കൂട്ടര് ബഹാമയില് അമേരിക്ക ൻഇന്ത്യക്കാരുടെ ഇടയിലുണ്ട്. ശാപംകൊണ്ട് കന്മഷപാദരായ സുദാസനെന്ന സൂര്യവംശിയുടെ വർഗ്ഗം പോലെ.

29.തിത്തിക്കാക്കയിലെ ത്വാഹ്വാനക്കോനഗരവും ത്യോതിഹ്വാക്കനും. ത്യോതിക്ക്-ദ്യോദിക്ക് അഥവാ ദേവന്മാരുടെ ദിക്ക്(മാർഗ്ഗം)എന്നും ഹ്വാക്കൻ അഥവാ ശക്തി എന്നും ചേർന്ന പദം.ദേവലോകമാർഗ്ഗമറിയുന്നവരുടെ നഗരമാണ് ത്യോതിഹ്വാക്കനെന്ന് അമേരിക്കൻഇന്ത്യക്കാരുടെ വിശ്വാസം.ഭാരതീയർക്ക് പിതൃയാനം, ദേവയാനമെന്ന് രണ്ടുവഴികളുണ്ട്. സൂര്യലോകമാർഗ്ഗമാണ് ദേവയാനം.ശുക്രപുത്രിയായ ദേവയാനി ഇതിന്റെ സ്ത്രീലിംഗമാണ്.അഞ്ചാമത്തെ സൂര്യന്റെ വരവ് ,അഞ്ചാം പ്രപഞ്ചസൃഷ്ടി,ദ്രുതഗതിയിലുള്ള കാലത്തിന്റെ ആരംഭം , ഇവയെ കുറിക്കാനാണത്രെ ഈ നഗരം പണിതത്. അഞ്ചാം മന്വന്തരത്തിലെ കലിയുഗാരംഭത്തിലാണ് പണിതതെന്ന് സാരം. ഇവിടത്തെ ജനത സമാധാനപ്രിയരും തങ്ങളുടെ നഗരത്തിലുദിക്കുന്ന സൂര്യൻപ്രപഞ്ചമദ്ധ്യത്തിലേക്ക് ഉയരുന്നതായി വിശ്വസിക്കുന്നവരുമാണ്.

ത്വാഹ്വാനക്കോ ഒരു മില്യൻ വർഷം മുമ്പ് ആകാശസഞ്ചാരികളായ അജ്ഞാതമനുഷ്യര് സൃഷ്ടിച്ച ശുക്രന ഗരമാണെന്നും അറ്റ്ലാന്തിസ്സിന്റെ തലസ്ഥാനമായിരുന്നെന്നും രണ്ടഭിപ്രായമാണ് ചരിത്രകാരന്മാർക്കുള്ളത്. തിത്തിക്കാക്കയിലെ നുരയിൽനിന്നുണ്ടായ ദൈവമാകയാല് അവർശുക്രനെ വിരകോചനെന്നു വിളിച്ചു. തീര ഭൂമി വരെ വ്യാപിച്ചുകിടന്ന ഒരു മഹദ്സംസ്കാരാവശിഷ്ടങ്ങൾക്കിടയില് ആൻഡിയൻലോകത്തെ സൃഷ്ടിച്ച വെള്ളത്താടിക്കാരനായ വിരകോചന്റെ എട്ടടി ഉയരമുള്ള പ്രതിമയും ദേവാലയഭിത്തികളിൽ കന്തങ്ങളില് തറച്ചുനിർത്തിയ ചുവന്ന sandstone തലകളും കാണാം. 60 രാത്രി നീണ്ടുനിന്ന പ്രളയത്തില് നഗരങ്ങള് മുങ്ങി പ്പോയെന്നും പ്രളയശേഷം വിരകോചൻ ത്വാഹ്വാനക്കോവില് പ്രത്യക്ഷപ്പെട്ട് പുതിയൊരു ലോകം കെട്ടിപ്പട്ടു ത്തുവെന്നുമാണ് ഐതിഹ്യം. വൈവസ്വതമനുവിന്റെയോ നോവയുടേയോ സ്ഥാനമാണ് അവിടെ വിരകോ ചനുള്ളത്.അന്നാട്ടുകാര് താടി വളർത്താത്തവരാകയാല് താടിക്കാരനായ വിരകോചന് വിദേശിയായിരി ക്കണമെന്ന് ചരിത്രകാരന്മാർ കരുതുന്നു.

തിത്തിക്കാക്ക അതിഥിഗ്വായ (അതിതിഗ്വാക്കഎന്ന സംസ്കൃതപദത്തിന്റെ അപഭ്രംശമായിരിക്കാം.ഋഗ്വേദം മ ണ്ഡലം 1 അനുവാകം 10 സൂക്തം 1-17ൽ സുഷ്ണനുമായുള്ള യുദ്ധത്തില് ഇന്ദ്രന് ക്വഥ്സനെ സഹായിക്കയും ശംബരനെ കൊന്ന് അതിതിഗ്വനെ രക്ഷിക്കയും ചെയ്തതായി പറയുന്നു.അനു 19 സൂ 47ൽ അതിതിഗ്വായ ശംബരം ഗിരേരുഗ്രോ എന്നും സൂ 10-8ൽ ശുഷ്ണം പിപ്രും കയവം വൃത്രം യഥാവതീർവ്വിപുരഃശംബരസ്യ എന്നും കാണാം.ഗിരിമുകളിലെ ശംബരന്റെ ഇരവിപുരം(സൂര്യനഗരം)തിത്തിക്കാക്കതടാകത്തിൽ കണ്ടെത്തിയ നഗ രാവശിഷ്ടങ്ങളാവാം. ശംബരരാജധാനിയിലാണ് കൃഷ്ണപുത്രനായ പ്രദ്യുമ്നൻ തടവില് കിടന്നത്.(ക്വഥ്സൽ കോത്തൽ അമേരിക്കക്കാരുടെ വൈദേശികഗുരു എന്ന അദ്ധ്യായം കാണുക)

30 വിരകോചൻ:-

തിത്തിക്കാക്കയിലെ നുരയിൽനിന്ന് ഉത്ഭവിച്ചു.ഫേനമെന്നാൽസംസ്കൃതത്തിൽനുര.ഫേനോത്കചനാണ് വിരകോചൻ. വിഷ്ണു,ഇന്ദ്രൻ,വൃത്രനെ. വധിച്ചകാലത്ത് വജ്രത്തിൽഫേനമായി സ്ഥിതിചെയ്തു. പാലാഴി മഥനകാലത്ത് വിഷ്ണുശക്തി നുരയിൽനിന്ന് വിഷ്ണുമോഹിനിയായി ജനിച്ചു .ഫേനോത്കചനും ഫേനേശനുമാ യ ,സർവ്വകാമങ്ങൾക്കും അമ്മയായ ഈ ദേവിക്ക് ദ്വാപരയുഗത്തിൽപ്രദ്യുമ്നനെന്ന പേരില് കാമദേവന് പുത്രനായി ജനിച്ചു.ജ്യോതിഷത്തിൽ,ശുക്രൻകാമകാരകനാണ്. കാമാന്ധരായ ദൈത്യദാനവർക്ക് ഗുരുവുമാണ്. വീനസ് എന്ന ഗ്രീക്കുപദത്തിന് നുരയിൽനിന്നു ജനിച്ച കാമദേവത എന്നാണ് അർത്ഥം. ഫേനം തന്നെ വേനം,വീനസ്. പുരാണങ്ങലിലെ വേനന് കാമം മൂർത്തീഭവിച്ച രാജാവാണ്.ഋഗ്വേദത്തിലെ വേനനാണ് സോമനെ വിവാഹം ചെയ്യുന്നത്. ഫേനൻ,ഫേനം,വേനനും വീനസ്സുമായി ധ്വനിമാറിവന്നിട്ടും അർത്ഥത്തിനു സാരമായ മാറ്റം വന്നിട്ടില്ല .മായന്മാരുടെ കുകുൽക്കൻ(കുകുൽസ്ഥൻ),തോൽത്തകരുടെ ക്വത്സൽകോത്തൽ,ഇങ്കകളുടെ വിരകോചന് എന്നിവ ഒരേ ദേവതയുടെ പര്യായപദങ്ങളാണ്.

31.എസ്പ്പ്രിതൃപമ്പാഃ മരിച്ചുപോയആത്മാക്കളുടെ ലോകമെന്നർത്ഥമുള്ളതാണ് ഈ പ്രദേശം. എസ്പ എന്നതൊഴിവാക്കിയാൽ,പിതൃപമ്പ എന്നാണ് കിട്ടുക. പിതൃക്കൾക്ക് പമ്പയില് നമ്മളും പിണ്ഡം വെക്കാറുണ്ടല്ലോ.

32.ദ്യോകല്ലീശദേവാലയങ്ങൾ:-ദൈവക്കല്ലുകളെ (വീരക്കല്ല്)ആരാധിക്കുന്ന യോദ്ധാക്കളുടെ ദേവാലയങ്ങൾ. ഈ പതിവും ഭാരതത്തിന് അന്യമായിരുന്നില്ല.

33.കാനഡഃ ആദ്യമായി തങ്ങളുടെ മണ്ണിൽകാലുകുത്തിയ വെള്ളക്കാരോട് ഇറോകിയോസ് ഇന്ത്യന്മാര് ഇത് ഒരു വലിയ സാമ്രാജ്യത്തിന്റെ ഒരു ഖണ്ഡം (കണ്ടം)മാത്രമാണെന്ന് എന്നർത്ഥത്തിലുപയോഗിച്ച വാക്കാണ് കാനഡയായി പരിണമിച്ചത്. (കാണ്ടം,കാണ്ഡം)ആദിവാസികളുടെ ഭാഷ അമേരിക്കയിലും ഇന്ത്യയിലും ഏതാണ്ട് സദൃശമായിരുന്നു.

34.ഉറുബാംബ എന്ന സൂര്യനദിഃ ഉറുബാംബയും താംബനദിയും ചേർന്ന് അമാസോണിന്റെ പോഷക നദിയായി മാറുന്നു. തായ് അംബ –തായംബ – താംബ. മായ് അംബ –മാഅംബ-മാംബ . കരിനാഗത്തെ മാംബ എന്നും മാ അംബ എന്നും ഇന്ത്യയിലും വിളിക്കുന്നു. താംബപർണ്ണിയും നമുക്ക് സുപരിചിതമാണ്. ഉർ എന്ന പദത്തിന് സൂര്യപുത്രിയായ ഭൂമി എന്നാണ് അർത്ഥം. ഊർമ്മിള,ഉർവ്വി,ഉർവ്വശി,ഊർ മുതലായ പദങ്ങൾക്കെല്ലാം ഈ അർത്ഥമുണ്ട്. വാമനനായവതരിച്ച വിഷ്ണുവിന്റെയും ആദിത്യന്മാരുടേയും അമ്മയായ അദിതിയെപ്പോലെ പുരൂരവസ്സിന്റെ അമ്മയും മനുപുത്രിയുമായ ഇളയും സൂര്യവംശജയാണ്. ഇള അർദ്ധനാരീശ്വരനെപ്പോലെ സ്ത്രീത്വവും പുരുഷത്വവും ചേർന്ന ദേവിയാണ്. സുമേരിയക്കാർക്ക് ഊര് ചന്ദ്രനാണ്, സൂര്യനല്ല. നന്ന എന്ന ചന്ദ്രദേവിയെ അവർ ഉര് എന്നു വിളിക്കുന്നു. സൂര്യചന്ദ്രാരാധനയോടും നാഗാരാധനയോടും ബന്ധപ്പെട്ട പ്രാക്തനസംസ്കാരത്തെ ഉറുബാംബ പ്രതിനിധീകരിക്കുന്നു. ചൂർണ്ണിക്കരയിലും കുറുമ്പത്തുരും കൊടുങ്ങല്ലൂരും ആരാധിക്കപ്പെടുന്ന കുറുംബാദേവിയും,ബോംബേയുടെ പഴയപേരായ മുംബയും പോലെ ഒരു പ്രയോഗമാണ് ഉറുബാംബ.

35 മുനഃ കടലോരപ്രദേശത്തിന് നാം മുന,മുനമ്പ് എന്നെല്ലാം പറയാറുണ്ട്. യൂകത്താനിലെ കടലോരപ്രദേശത്തെ ഒരു മുനമ്പിന് മുന എന്നുതന്നെയാണ് പേര്.

ശബ്ദശാസ്ത്രത്തേക്കാൾ,പ്രധാനമായ തെളിവായി സംഖ്യാശാസ്ത്രത്തെ എടുക്കാവുന്നതാണ്. ഭാഷയില് കാലം കൊണ്ടു മാറ്റം വന്നാലും സംഖ്യയിൽമാറ്റം വരില്ല. ഗണിതം ഗോളാന്തരഭാഷയാണ്. അറബികൾ ഇന്ത്യക്കാരുടെ പൂജ്യത്തെ യൂറോപ്പിലെത്തിച്ചു. ഇന്ത്യയിലും അമേരിക്കയിലും പണ്ടേ ശൂന്യം അഥവാ പൂജ്യം പരിചിതമാണ്. ഗ്രീസും റോമും സങ്കീർണ്ണമായ അടയാളങ്ങളും അക്കങ്ങളും ഉപയോഗിച്ചിരുന്ന കാലത്ത് മൂന്നേ മൂന്നു ചിഹ്നം കൊണ്ട് ഏതു വലിയസംഖ്യയും ലളിതമായെഴുതുന്ന ഒരു ജനസമൂഹം ഇന്ത്യയിലെന്നപോലെ അമേരിക്കയിലും ജീവിച്ചിരുന്നു. രേഖകൊണ്ട് 5, ബിന്ദുകൊണ്ട് 1,മലർത്തിയ കവിടി കൊണ്ട് 0 .ഇതായിരുന്നു സംഖ്യാക്രമം. തെക്കേ ഇന്ത്യയിലെ ജ്യോതിഷികളും മലർത്തിയ കവിടി പൂജ്യമായി ഉപയോഗിച്ചിരുന്നു.

രേഖ 5 ബിന്ദു 1 മലർത്തിയകവിടി 0

| | | |
|---|---|---|
| 360 | | 1 തുൻ |
| 20 തുൻ | 1200 | 1 കാതുൻ |
| 20 കാതുൻ | 144000 | 1 ബക്തുൻ |

ഇപ്രകാരം 63 മില്യൻവർഷമുള്ള ഒരു അലാതുൻവരെ കേവലം ഒമ്പതു യൂണിറ്റുകൊണ്ട് ഇന്ത്യക്കാരെപ്പോലെ എഴുതാൻ കഴിഞ്ഞിരുന്നു.

അനന്തമായ കാലത്തെക്കുറിച്ച ബോധം മയവർഗ്ഗക്കാരില് രൂഢമൂലമായിരുന്നു . No calendar can exist without careful observation of the sun and the stars എന്ന ആധുനികനിഗമനം ശരിയെങ്കിൽ, നാശ്കരുടേയും മയന്മാരുടേയും കലണ്ടറുകള് ,അവ ഉണ്ടാവുന്നതിന്നെത്രയോ കാലം മുമ്പുതന്നെ നക്ഷത്രനിരീക്ഷണം ചെയ്യുന്നതിൽ വിദഗ്ധരായിരുന്ന പുരാതനമനുഷ്യവർഗ്ഗത്തിന്റെ സംസ്കാരാവശിഷ്ടങ്ങളാണ്. മയന്മാർക്ക് 365 ദിനമുള്ള സൂര്യവർഷവും 260 ദിനമുള്ള ചന്ദ്രവർഷവും (മതാചാരങ്ങൾക്കുള്ള വ്യാവഹാരികവർഷം)584 ദിനമുള്ള ശുക്രവർഷവുമുണ്ടായിരുന്നു ,ഇന്ത്യക്കാരെപ്പോലെ.ആധുനികശാസ്ത്രത്തിന് ശുക്രവർഷം 583.92 ദിനമാണ്.മായൻകലണ്ടറിലും ഇന്ത്യിലെ കലണ്ടറിലും ഇത് 584 ആണ്. മാസത്തിൽ 6 മിനുട്ടും വർഷത്തില് 72 മിനുട്ടും ദിവസത്തില് വെറും 12 സെക്കന്റുമാണ് ഇവതമ്മിലുള്ള വ്യത്യാസം. 8 വർഷത്തില് 5 പ്രാവശ്യം ശുക്രഗ്രഹം പൂർണ്ണഭ്കമണം നടത്തുന്നു എന്നു നിരീക്ഷിച്ചറിഞ്ഞ് 365നെ 8 കൊണ്ടു ഗുണിച്ചുകിട്ടിയ 2920 നെ 5 കൊണ്ടു ഹരിച്ചതാണ് 584 എന്ന സംഖ്യ. പൈതാമഹ,വസിഷ്ഠ,മയസിദ്ധാന്തങ്ങളെല്ലാം ഇത് സ്വീകരിക്കുന്നു. ഈ സംഗതിയാണ് അമേരിക്കയിലെ ഗോത്രവർഗ്ഗക്കാരുടെ സംസ്കൃതിയെക്കുറിച്ച് കൂടുതലറിയാനും പഠിക്കാനും എനിക്ക് പ്രേരകമായത്. മഹാസമുദ്രങ്ങളും വൻകരകളും കൊണ്ട് വേർതിരിക്കപ്പെട്ട രണ്ടു ഭൂഖണ്ഡങ്ങളിൽ,ഒരേ ശാസ്ത്രവും ഗണിതവും ഒരേ തരം ഐതിഹ്യങ്ങളും എങ്ങനെ ഉണ്ടായി. മയന്മാരുടെ കലണ്ടർ ആരംഭിക്കുന്നത് ബിസി 3114 ആഗസ്റ്റ് 11നാണ്. ഭാരതത്തിലെ കലിയുഗം ആരംഭിക്കുന്നത് ഇതിന് വളരെ അടുത്താണ്. (വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തിക .ഇന്ത്യയെ കണ്ടെത്തൽ എൻബി.എസ് കോട്ടയം 2000 ) ആലോചനാശീലന്മാർക്ക് ഈ അറിവ് രുചിക്കാതിരിക്കയില്ല.

മയന്മാർ അഗ്നിയെ ഒരു വൃദ്ധനായി തങ്ങളുടെ ശില്പങ്ങളില് കാണിക്കുന്നു. ഋഗ്വേദത്തിലും അഗ്നി വൃദ്ധനും പുരാതനനുമാണ്. കിഴവനായ അഗ്നിയെ ആദിദ്രാവിഡഗോത്രവർഗ്ഗക്കാരെല്ലാം ആരാധിക്കുന്നുണ്ട്. പറശ്ശിനിക്കടവിലെ മുത്തപ്പൻ,പൃശ്നീപുത്രനായ കിഴവൻ അഗ്നിതന്നെ. പൃശ്നിപ്പക്ഷിയുടെ ചിറകുള്ളവനും സരമ എന്ന നാഗകന്യയുടെ പുത്രനുമായ ചിറകുള്ള സർപ്പം അഗ്നികുമാരരായി വീണ്ടും പുനർജ്ജനിക്കുന്നു. (സൃപ് ധാതു ഇഴയുക .അതിൽനിന്ന് സരമ,സർപ്പം).ഗുഹ്യാഗമം(ഗുപ്താഗമം)അഭ്യസിക്കുന്ന വിദ്യാപീഠങ്ങളെല്ലാം ഈ അഗ്നിയെ ആരാധിക്കുന്നു. സിദ്ധരും മധുവിദ്യാനിപുണരും കപിലാക്ഷമുള്ളവരുമായ നാഗങ്ങളുടെ രാജധാനി

വരുണന്റെ ഭോഗവതിയിലാണെന്നും ഭാരതീയർ കരുതുന്നുണ്ട്. ഉക്ഷ്മലിലെ നാഗങ്ങൾ പിണഞ്ഞുകിടക്കുന്ന ജ്യാമിതീയശില്പമാതൃകകളുണ്ട് .മല്ലനെ (ഭീമൻ)പെരുമ്പാമ്പ് (നഹുഷ)വരിഞ്ഞുമുറുക്കുന്ന ഒറ്റക്കല്ലിൽ കൊത്തിയ ശില്പമുണ്ട്. ഈ ശില്പങ്ങളും പോക്പുരി (ഭോഗ്പുരി)എന്ന നാമവും ചിറകുളള ക്വഥ്സൽകോത്തലും നമ്മെ പുരാതനഅഗ്നിസങ്കല്പത്തിലേക്കും പൌരാണികമിത്തുകളിലെ മായാമാന്ത്രികത്വം തുടിച്ചുനിൽക്കുന്ന ഭൂതകാലാകാശവീഥികളിലേക്കും സങ്കല്പവായുവിമാനങ്ങളിലേറ്റി കൊണ്ടുപോകുന്നു.

അമേരിക്കയിലെ പുരാതനവാസ്തുശില്പികൾ പണിത്തരങ്ങൾക്കുപയോഗിച്ചുപോന്ന ഒരുതരം അഗ്നിപർവ്വതശിലയാണ് ഒബ്സീഡിയൻ. പച്ചയും കറുപ്പും നിറമുള്ള ഈ ശില തേച്ചുമിനുക്കിയാൽ കണ്ണാടിപോലെ രൂപങ്ങളെ പ്രതിഫലിപ്പിക്കുമെന്ന് മയസംസ്കാരാവശിഷ്ടങ്ങൾ ഖനനം ചെയ്ത ആർക്കിയോളജിസ്റ്റുകള് പറയുന്നു. കണ്ണാടിപോലുള്ള ഇത്തരം ശിലകൊണ്ട് മയദാനവൻ പണികഴിച്ച യുധിഷ്ഠിരന്റെ സഭാമണഅഡപത്തില് ദുര്യോധനനു പറ്റിയ അമളി എത്ര സത്യസന്ധമായാണ് വ്യാസനും രേഖപ്പെടുത്തിയത്.

കേവലം ആകസ്മികമെന്നു തോന്നിക്കാവുന്ന ഈ രേഖകൾ അങ്ങനെ തള്ളിക്കളയാവതല്ല. പ്രത്യേകിച്ചും വരാഹമിഹിരനെപ്പോലുള്ള ജ്യോതിശ്ശാസ്ത്രജ്ഞർ കൃത്യമായിത്തന്നെ കേതുമായയുടെ രേഖാംശം തന്നിരിക്കയാൽ. ഭാരതവര്ഷത്തിലെ സൂര്യോദയം കേതുമാലയിലെ അർദ്ധരാത്രിയാണെന്ന് അദ്ദേഹം പറയുന്നു. ഗ്രീനിച്ചിൽനിന്നു പടിഞ്ഞാട്ട് 85 ഡിഗ്രി രേഖാംശം മുതല് 92 ഡിഗ്രി വരെ ഉള്ള (കേതുമാല ഉൾക്കടലും കേതുമാലയും ഉൾപ്പെട്ടഭാഗം) ഭൂഭാഗത്തിന്റെ പടിഞ്ഞാറേ അറ്റമായ 92ആം ഡിഗ്രിമുതൽ ഇന്ത്യയുടെ കിഴക്കേ അതിർത്തിവരെ 182 ഡിഗ്രിയാണുള്ളത്. ഇത് വരാഹമിഹിരന്റെ പരാമർശത്തിന്റെ പ്രത്യേകതയും ശാസ്ത്രീയതയും പ്രാധാന്യവും വ്യക്തമാക്കുന്നു.

വരാഹമിഹിരൻ ജീവിച്ചിരുന്ന കാലത്ത് മേടം 1 ലങ്കയിൽനിന്ന് ഉജ്ജയിനിയിലേക്കു മാറ്റി സങ്കല്പിക്കയുണ്ടായി. കർക്കിടകസംക്രാന്തിരേഖക്കു തൊട്ടു താഴെയുളള അക്ഷാംശത്തിൽ പൂർവ്വാർദ്ധഗോളത്തിലെ ഉജ്ജയിനിയെ നിരക്ഷരേഖയാക്കി സങ്കല്പിച്ചാൽ, പശ്ചിമാർദ്ധഗോളത്തില് അതേ അക്ഷാംശത്തിൽ കിടക്കുന്ന ബിന്ദുവാണ് തുലാം 1. ആ അക്ഷാംശത്തിൽ തുലാ എന്ന നഗരവും അവിടെ ശുക്രന്(ക്വഥ്സല്കോത്തൽ)സമർപ്പിച്ച ദേവാലയവും കാണുന്നതിനാല് അമേരിക്കയിലെ ഉപഭൂഖണ്ഡത്തിലെയും ഇന്ത്യയിലേയും ആദിവാസികളുടെ ജ്യോതിശ്ശാസ്ത്രം പരസ്പരം അറിഞ്ഞിരുന്നു എന്ന് അനുമാനിക്കണം. മയന്റെ രോമകപുരത്തെ പേരിന്റെ സാദൃശ്യം കൊണ്ടുമാത്രം റോമായി തെറ്റിദ്ധരിച്ച് റോമും ഗ്രീസുമാണ് ജ്യോതിശ്ശാസ്ത്രത്തിന്റെ ഉത്ഭവസ്ഥാനമെന്ന് നിശ്ചയിച്ച യൂറോസെന്റ്‌ട്രിക്ക് ചിന്ത തെറ്റാണ് എന്നു സാരം.

**ക്വത്സൽക്കോത്തൽ-അമേരിക്കക്കാരുടെ വൈദേശികഗുരു**

പ്രീകൊളംബിയൻസംസ്കാരത്തിന്റെ ജനയിതാവ് വിരകോചൻ,കുകുല്കൻ,ക്വഥ്യൽക്കോത്തലെന്നെല്ലാം വിളിക്കുന്ന ചിറകുളള സർപ്പമാണ്. പ്രളയത്തിനുശേഷം തങ്ങളുടെയിടയിൽ പ്രത്യക്ഷപ്പെട്ട ഹ്രസ്വകായനായ താടിക്കാരൻ ദൈവമായിട്ടാണ് മദ്ധ്യദക്ഷിണഅമേരിക്കയിലെ ജനസമൂഹം ഇദ്ദേഹത്തെ അറിയുന്നത്. വിദേശിയായ ഈ രാജഗുരുവിനെ ഏകാന്തമായ കൊട്ടാരത്തിൽ,ഒരൊറ്റ കണ്ണാടിപോലും കാണാനനുവദിക്കാതെ പാർപ്പിച്ചു. സ്വന്തം മുഖം കാമാതിരിക്കാനാമ് കണ്ണാടി കൊടുക്കാഞ്ഞത്. അവിടത്തെ ജനങ്ങളുടെ നരബലിയോട് ഈ വിദേശിഗുരുവിന് വെറുപ്പായിരുന്നു. മനുഷ്യനുപകരം ഷട്പദങ്ങളെ ബലിയർപ്പിച്ചുകൊള്ളാനദ്ദേഹം അനുവദിച്ചു. ഒരിക്കൽ യാദൃശ്ചികമായി മുഖം കാണാനിടയായ ഗുരു

ഗൃഹാതുരനായി. പരിചാരികയും തോഴിയുമായ സ്ത്രീയുടെ കൂടെ ഒരു രാത്രി സ്വദേശത്തേക്കു തിരിച്ചുപോയി. വെറാക്രൂസിനടുത്തുള്ള തുറമുഖത്തുനിന്ന് സമുദ്രമാർഗ്ഗമായി യാത്ര പുറപ്പെട്ടുമ്പോള് ആ രാജകുമാരന് ഒരിക്കൽ താന് തിരിച്ചുവരാമെന്ന് വാഗ്ദാനം കൊടുത്തിരുന്നു. ഉദു തിരികെ വരുന്നത് ധാരാളം യോദ്ധാക്കളോടുകൂടി,താടി നീട്ടി,ഉരുളനായ തൊപ്പിയണിഞ്ഞ് വർണ്ണശബളമായ വസ്ത്രം ധരിച്ച് മാനോളം വേഗതയില് കാറ്റുപോലെ പറക്കുന്ന ഗരുഡവാഹനത്തിലാണെന്നാണ് തോൽത്തകരുടെ വിശ്വാസം. നൂറ്റാണ്ടുകളായി ഈ ഐതിഹ്യം കൈമാറി വിശ്വസിച്ചതിനാലാണ് അമേരിക്കയിലെ ഗോത്രവർഗ്ഗക്കാര് ഹെർമ്മന് കോർട്ടിസ് എന്ന സ്പാനിഷ് കോൺക്വിസ്റ്റഡോറിന്റെ അക്രമിസംഘത്തെ ഉദുവിന്റെ സംഘമായി തെറ്റിദ്ധരിച്ച് ആദരപൂർവ്വം സ്വീകരിച്ചത്. അവരെല്ലാം ദാരുണമായി വഞ്ചിക്കപ്പെട്ട് കൂട്ടക്കൊല ചെയ്യപ്പെട്ടത് ചരിത്രം. തോൽത്തകഐതിഹ്യത്തിലെ ഏകാന്തത്തടവുകാരനായ ഉദു ,ശംബരരാജധാനിയിൽ തടവിലാക്കപ്പെട്ട പ്രദ്യുമ്നനാവണം. രതിയുടെ സഹായത്തോടെ അവളുമൊത്ത് ദ്വാരകയിലേക്കു മടങ്ങിയ പ്രദ്യുമ്നന്റെ കപ്പൽ വെറാക്രൂസിൽനിന്നാവണം യാത്ര തുടങ്ങിയത്.

കൊളംബസ്സിനും നോർസ്മെന്നെന്ന ഉത്തരധ്രുവസഞ്ചാരികൾക്കും മുമ്പ് ,അതലാന്ത,ശാന്തസമുദ്രങ്ങളില്, ധീരസാഹസികരായ സഞ്ചാരികൾ ജൈത്രയാത്ര നടത്തിയിരുന്നതിന് തെളിവുകളുണ്ട്. ദക്ഷിണപശ്ചിമയൂറോപ്യൻ തീരങ്ങളില് വ്യാളികളുടേയും അശ്വത്തിന്റേയും മുഖം വെച്ച നീണ്ട കപ്പലുകളില് വൈക്കിങ്ങുകളെന്ന കടൽക്കൊള്ളക്കാര് മാത്രമല്ല, കച്ചവടക്കാരും പുതിയ ലോകങ്ങൾ കണ്ടുപിടിക്കാനായി സാഹസിക യാത്ര നടത്തുന്ന ധീരരുമുണ്ടായിരുന്നു. ക്രി.മു.1500ൽ ക്രൂട്ടന്മാരുടെ (യാദവവംശത്തിലെ ക്രഥന്മാർ)സഞ്ചാരകഥ കേട്ടാണ് ഗ്രീസുകാർ അവരുടെ മിനോവൻ(മീനവ)നഗരങ്ങളെക്കുറിച്ചും സമുദ്രയാനങ്ങളെക്കുറിച്ചും ഒഡീസികളുണ്ടാക്കിയത്. ക്രി.മു അഞ്ചാം നൂറ്റാണ്ടില് ഫുണീഷ്യരുടെ സഞ്ചാരകഥ ഹെറഡോട്ടസ് പ്രതിപാദിച്ചു. ക്രിസ്തുവർഷത്തിന്റെ ആദ്യശതകങ്ങളില് പോലും ഭൂമിയുടെ അറ്റം വരെ നടന്നാല് താഴോട്ട് ഉരുണ്ടുവീഴുമെന്ന് പാശ്ചാത്യർ ഭയപ്പെട്ടിരുന്നു. നാർ (KNARR – K ഉച്ചരിക്കുന്നില്ല)എന്ന നാവകളിൽ (നൌക)ലോകം ചുറ്റിയ ഫുണിഷ്യർക്കാകട്ടെ ,ആ ഭയമുണ്ടായിരുന്നില്ല. ബിസി 47ൽ അഗ്നിക്കിരയായ അലക്സാന്ഡ്രിയയിലെ ലൈബ്രറിയുടെ അവശിഷ്ടങ്ങളുപയോഗിച്ച് ക്രി.ശേ. 1513ൽ തുർക്കിയിലെ സഞ്ചാരിയായ പിരിറേയ്സ് ഒരു മാപ്പ് വരയ്ക്കുകയുണ്ടായി. ഈ ഭൂപടത്തിൽ അമേരിക്കയുടെ കിഴക്കെ തീരം വരച്ചിട്ടുണ്ട്. ഫുണിഷ്യർ ഈജിപ്തിലെ രാജാവിനു സമർപ്പിച്ചതും അലക്സാന്ട്രിയയിലെ ലൈബ്രറിയില് സൂക്ഷിച്ചിരുന്നതുമായ ഭൂപടമാണ് ഈ ചിത്രത്തിനാധാരം. ബിസി ഒന്നാം നൂറ്റാണ്ടിൽ ജീവിച്ച ഗിയോദെറസ് സിക്കുലസ് എന്ന ഗ്രീക്ക് എഴുത്തുകാരൻ ഫുണിഷ്യർക്ക് ആഫ്രിക്കക്ക് അപ്പുറമുള്ള ഫലഭൂയിഷ്ഠമായ ഒരു പ്രദേശത്തെ അറിയാമെന്നു രേഖപ്പെടുത്തി. ഇതെല്ലാം മാർക്കോപോളോവിന്റെ കാത്തേ വിവരണം കേട്ട യൂറോപ്പിൽ കിഴക്കേസ്വർഗ്ഗത്തിലേക്കുള്ള സമുദ്രമാർഗ്ഗം കണ്ടുപിടിക്കാനുള്ള ത്വര ഉണരുന്നതിന്ന് എത്രയോ മുമ്പുള്ള കഥയാണ്. ഇങ്കകളുടെ പുരാതനചരിത്രത്തെക്കുറിച്ച് ഒരു ഇങ്കരാജകുമാരിയുടെ പുത്രനായ ഗാർസി ലാസോ ദിലാവേഗ (1540-1616)എഴുതിയ പുസ്തകത്തിൽ,ശതാബ്ദങ്ങൾക്കുമുമ്പ് വലിയ ചങ്ങാടങ്ങളില് താടിയും തലയും നീട്ടിയ ,തിളങ്ങുന്ന കണ്ണുകളുള്ള ആജാനബാഹുക്കളായ ധാരാളം മനുഷ്യർ ഏതോ അജ്ഞാത ദേശത്തുനിന്ന് തങ്ങളുടെ തീരത്ത് ഇടയ്ക്കിടെ വന്നിറങ്ങാറുണ്ടെന്ന് പറയുന്നു.

ക്രി.പി 459ൽ ഹ്യൂയ്ഷോണും നാലു ബുദ്ധസന്യാസിമാരും കൂടി കിഴക്കേ സമുദ്രം കടന്ന് ഫൂസാങ് എന്ന ഭൂലോകസ്വർഗ്ഗം കണ്ടെത്തിയതായി ചൈനീസ് രേഖകളിൽ കാണാം.ചൈനീസ് ജങ്കുകൾ ഉത്തരശാന്തസമുദ്രം ചുറ്റി കുരോസിവോ ഉഷ്ണതരംഗത്താൽ മുന്നോട്ടുന്തപ്പെട്ട് ഉത്തരഅമേരിക്കയിലും തീരമാർഗ്ഗം മെക്സിക്കോവിലും എത്തിയിരിക്കാമെന്നും അവരാണ് അമേരിക്കയിലെ ഗോത്രവർഗ്ഗക്കാരുടെ

ഗുരുക്കന്മാരെന്നും ചില പാശ്ചാത്യർ അനുമാനിക്കുന്നുണ്ട്. ഫൂസാങിലെ ലിപി ഉപയോഗിക്കുന്നവരും കാർഷികവൃത്തിയിലേർപ്പെട്ടവരും യുദ്ധത്തില് വിമുഖരുമായ ജനതയ്ക്കിടയില് കോട്ടയോ പ്രാകാരഭിത്തികളോ നിർമ്മിക്കുന്ന പതിവില്ലെന്നാണ് ഹ്യൂയ്ഷോണിന്റെ രേഖ. മുളയുടേതുപോലെ മുകളിൽമാത്രം അങ്കുരങ്ങളും ഇലകളുമുള്ള ഫൂസാങ് മരത്തിന്റെ കായ അവര് ഭക്ഷിച്ചിരുന്നു. ആ വൃക്ഷത്തിന്റെ തോലിൽനിന്നെടുക്കുന്ന നാരുകൊണ്ട് മൃദുവും പരുക്കനുമായ രണ്ടുതരം തുണികള് നെയ്യാനും തടി കൊണ്ട് ഗൃഹനിർമ്മാണത്തിനും നാട്ടുകാര് വിദഗ്ധരായിരുന്നു. ഈ മരത്തിൽനിന്ന് എഴുതാനുള്ള കടലാസും അവരുണ്ടാക്കുന്നു. ചുവന്ന കായാണ് ഫൂസാങ് വൃക്ഷത്തിന്റേത്. ട്രോപ്പിക്കൽഅമേരിക്കയില് കാണുന്ന അഗാവ് വൃക്ഷത്തിന്റെ ഫലം ചുവപ്പുനിറമല്ല എന്നതൊഴികെ മറ്റെല്ലാം ഇപ്പറഞ്ഞതിനോട്ട സദൃശമായതുകൊണ്ട് ചൈനക്കാരുടെ ഭൂലോകസ്വർഗ്ഗം മെക്സിക്കോ ആണെന്ന് ചിലര് വിചാരിക്കുന്നു. ഫൂസാങിൽ കുതിരകളും കന്നുകാലികളും മാനും വണ്ടി വലിക്കുന്നതായി ചൈനക്കാര് കണ്ടു. ഇത്തരം വണ്ടികൾ അമേരിക്കയില് ഉണ്ടായിരുന്നില്ല. ചെന്തെങ്ങും ,യജ്ഞവേദവിത്തുകളായ അഹിംസാവാദികളും ,കോട്ടകൊത്തളങ്ങളും പ്രാകാരങ്ങളുമില്ലാത്ത തപോവനഭൂമികളും നിറഞ്ഞ കേരളത്തിൽ ഇത്തരം വണ്ടികളുടെ ഉപയോഗം ധാരാളമായിരുന്നുതാനും. ഹ്യൂയ്സ്സോണിന്റെ ഭൂലോകസ്വർഗ്ഗം കേരളമാകാനുള്ള സാദ്ധ്യത തള്ളിക്കളയാവതല്ല.

1974ൽ കനോ നോബിള് ഒരു ചൈനീസ് ജങ്കിന് ഹോങ്കോങിൽനിന്നു പുറപ്പെട്ട് മെക്സിക്കോവിലെത്താമെന്ന് അത്തരമൊരു സാഹസികയാത്ര നടത്തി തെളിയിച്ചു. ചരടിൽ കെട്ടുകളിട്ട് (ക്വിപ്പു)ആശയവിനിമയം നടത്തുന്നത് വിയറ്റ്നാമിലും,ഇങ്കകൾക്കും ഉണ്ടെന്ന അറിവാണ് ഈ സാഹസികസംരംഭത്തിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത്. മെക്സിക്കോവിൽ കണ്ടെടുത്ത ടെറാക്കോട്ട ശിരസ്സുകള് ചൈനീസ്,ഫുണീഷ്യൻ, നീഗ്രോയ്ഡ് സ്വഭാവമുള്ളവയാണ്. കോപ്പനിലെ ശിലകൾക്കിടയില് ആനയും പാപ്പാനും പല്ലക്കും കാണുന്നു. ആനയേഇല്ലാത്ത അമേരിക്കയിൽ ആനയും പാപ്പാനും കജമാർക്ക(ഗജമാർഗ്ഗം)എന്ന തെരുവീഥിയും കാണുന്നത് ശ്രദ്ധേയമാണ്.നരവംശശാസ്ത്രജ്ഞനായ റോബർട്ട് ഖോൺഹൈൻജെൽസേന് ,ചുരുങ്ങിയത് ബിസി ഏഴാം നൂറ്റാണ്ടുമുതലെങ്കിലും ചൈനയും ഇന്ത്യയുമുൾപ്പെട്ട കിഴക്കേ ഭൂഖണ്ഡത്തിൽനിന്ന് നാവികസംഘങ്ങൾ അമേരിക്കയില് വന്നിട്ടുണ്ടാവണമെന്നും ഭാവിയില് ആ ചരിത്രം ചുരുൾനിവരുമെന്നും പ്രവചിച്ചിട്ടുണ്ട്.

ബിസി 600 നോടടുത്ത് ഈജിപ്റ്റിലെ നെയ്യോ എന്ന ഫറവോ , തൈർ,സിഡോനെന്നിവിടങ്ങളിലെ പ്രസിദ്ധരായ ഫുണിഷ്യൻനാവികസംഘങ്ങളെ ആഫ്രിക്ക ചുറ്റിവരാനായി നിയോഗിച്ചതായി ഹെറഡോട്ടസ് രേഖപ്പെടുത്തി. ഈ ഫുണിഷ്യൻസംഘത്തെ ബൈബിള് കാനനൈറ്റുകളെന്ന് വിളിക്കുന്നു. കാനൻപ്രദേശത്തുനിന്ന് വന്ന ഇവര് ,ആഫ്രിക്കയിലെ സ്വർണ്ണവും വെള്ളിയും സിപ്രസ്സിലെ ചെമ്പും ഇന്ത്യയിലെ ആനക്കൊമ്പും ഇരുമ്പും സ്പെയിനിലെ തുത്തനാകവും ഈയവും സമുദ്രമാർഗ്ഗം കച്ചവടം ചെയ്തിരുന്നു. അതിനാലാണ് ഇവരെ തന്റെ ദൌത്യനിർവ്വഹണത്തിന് ഫറവോ നിയോഗിച്ചത്. നാവികസംഘം ചെങ്കടലിൽനിന്നു പുറപ്പെട്ട് രണ്ടുവർഷത്തിനുശേഷം തിരിച്ചെത്തി.ലിബിയ ചുറ്റുമ്പോൾ,സൂര്യൻ തങ്ങളുടെ വശത്തുഭാഗത്തേക്ക് മാറി എന്ന് അവര് ഫറവോവിനോട് റിപ്പോർട്ട് ചെയ്തു.ഈ പരാമർശത്തെ പുഛിച്ചുകൊണ്ട് ഹെറഡോട്ടസ് എഴുതിഃ-ചിലരിത് വിശ്വസിച്ചേക്കാം ,പക്ഷേ ഞാനൊരിക്കലും വിശ്വസിക്കില്ല.

ഗ്രീക്കുചരിത്രത്തിന്റെ പിതാവ് യുക്തിയുക്തം എതിർത്ത് ,തറപ്പിച്ചുനിഷേധിച്ച ഈ വസ്തുതയാണ് വാസ്തവത്തിൽ ഫുണീഷ്യന്മാര് ആഫ്രിക്കൻമുനമ്പ് ചുറ്റിയിട്ടുണ്ടെന്ന് ഇന്നത്തെ ശാസ്ത്രലോകത്തിന്

തെളിവായി ലഭിച്ചിട്ടുള്ളത്. ട്രോപ്പിക് ഓഫ് കാപ്രിക്കോണെന്ന സകരസംക്രമരേഖയുടെ ദക്ഷിണഭാഗത്തുകൂടി പടിഞ്ഞാട്ടു സഞ്ചരിക്കുന്ന ഒരു കപ്പലിന്റെ വലത്തുഭാഗത്ത് ആകാശത്തിന്റെ ഉത്തരഭാഗത്തായി സൂര്യനെ കാണാനാവുമെന്ന ശാസ്ത്രസത്യമാണ് ഫ്യണീഷ്യർ വന്നുപറഞ്ഞ അവിശ്വസനീയമായ(വിശ്വസിക്കേണ്ട) വാർത്ത.

കാർത്തേയിൽനിന്ന് ഫ്യണീഷ്യര് തങ്ങളുടെ ഗാലികളില് അതലാന്തസമുദ്രം ചുറ്റി ഐബീരിയ,കാനറി, അസോറസ് ദ്വീപുകളിലെത്തിയിരുന്നതിന് തെളിവുകളുണ്ട്. മൂന്നു വരികളിലായി തുഴക്കാരിരിക്കുന്ന ട്രൈറീം എന്ന കപ്പലുകളാണ് ഫ്യണീഷ്യരുടേത്. 1872ൽ, ബ്രസീലിലെ ഒരു തോട്ടത്തിൽനിന്നു കിട്ടിയ ശിലാശാസനം റിയോ ഡി ജാനറോവിലെ നാഷണൽമ്യൂസിയത്തിന്റെ ഡയറക്ടറായ ലാഡിസ് ലൊനെറ്റോ വായിച്ചു. ഫ്യണീഷ്യൻലിപിയിലുള്ള ഈ ശാസനത്തിന്റെ തർജ്ജമ 1968ൽ സിറസ് എച് ഗാർഡനർ(ബ്രാൻഡിസ് യൂണിവേഴ്സിറ്റി മസാച്ചുസെറ്റ്സ്) ശരിവെച്ചു. ഇതാണ് അവരുടെ തർജ്ജമഃ- രാജനഗരമായ സിഡോനിൽനിന്നുവരുന്ന ഞങ്ങള് കണ്ണപുത്രന്മാരാണ്. വ്യാപാരം ഞങ്ങളെ അതിവിദൂരമായ ഈ പർവ്വതഭൂമിയിലെത്തിച്ചു. രാജാവിന്റെ 18ആം ഭരണവർഷത്തിലാണ് ദേവീദേവന്മാർക്ക് യൌവനം ബലിയർപ്പിച്ച് ഞങ്ങള് പുറപ്പെട്ടത്. ഏഴിയോൻഗബറിൽനിന്ന് ചെങ്കടലിലേക്ക് കടക്കുമ്പോൾ,ഞങ്ങൾക്ക് 10 കപ്പലുകളുണ്ടായിരുന്നു. ഹാമിന്റെ സാമ്രാജ്യത്തിനു ചുറ്റുമുള്ള സമുദ്രത്തിൽ ഞങ്ങള് രണ്ടുവർഷം ഒന്നിച്ചു സഞ്ചരിച്ചു. കൊടുങ്കാറ്റിലകപ്പെട്ട് വേർപിരിഞ്ഞ ഞങ്ങളില് 12 പുരുഷന്മാരും 3 സ്ത്രീകളും പുതിയ തീരത്തെത്തി. ഞാനവരെ നിയന്ത്രിക്കുന്നു. ദേവീദേവന്മാര് ഞങ്ങളില് പ്രസാദിക്കട്ടെ.

വിദൂരതീരമെന്നും ഇരുമ്പിന്റെ ദ്വീപമെന്നും രണ്ടർത്ഥമുള്ള ഒരു ഫ്യണീഷ്യൻപദമാണത്രെ ശാസനത്തിലു പയോഗിച്ചിട്ടുള്ളത്. ശില കണ്ടെത്തിയ മിനാസ് ജെറായ്സ് എന്ന ബ്രസീലിയൻസ്റ്റേറ്റില് ഇരുമ്പയിര് സുലഭവുമാണ്. ഭാരശില എന്ന വാക്കിൽനിന്നാണ് പിന്നീട് ബ്രസീലെന്ന വാക്കുണ്ടായത്. Definite History of Discovery of America എഴുതിയ സാമുവല് എലിയട്ട് മോറിസണും ഹാർവേഡിലെ ഫ്രാങ്ക് എം. ക്രോസും ഈ ലിഖിതത്തിലെ ഉള്ളടക്കത്തെ നിശിതമായി വിമർശിച്ചിട്ടുണ്ട്.

ഏതാണ് ഹാമിന്റെ സാമ്രാജ്യം. ഹാം ആരാണ്. മാഡം ബ്ലവാട്സ്കി (സീക്രട്ട് ഡോക്ട്രിൻ പേജ് 62-63 വാള്യം 5) ആദ്യത്തെ ശരതുഷ്ട്രനും ബാക്ട്രിയയുടെ സ്ഥാപകനുമാണ് ബാബിലോണിയയുടെ മാന്ത്രികക ലകളുടെ ആദ്യശില്പിയായ ഹാമെന്നു പറയുന്നു. Cham (C ഉച്ചരിക്കാതെ) ആണ് ഹാം. ശരിക്ക് kham എന്നാണ് ഉച്ചാരണം. കാം,ശാം,ഹാം എന്ന് മൂന്നുവിധം ഉച്ചരിക്കാവുന്ന പദമാണിത്. വിശ്വാസികളായിരുന്ന നോവാച്ചിയന്മാരുടെ കാമസേനുവ (chemesenua or cham) ഈജിപ്റ്റിന്റെ ആരാധ്യദേവനായിരുന്നു. ഈ ദേവനിൽനിന്ന് ഈജിപ്റ്റിന് Xnueia എന്നൊരു പഴയ പേരുണ്ട്.

നോവയുടെ പുത്രനായ കാം നിർമ്മിച്ച ചരിത്രാതീതനഗരമായ കോമനിശിന്റെ പേര് നിഗൂഢദേവിയായ ( Khoemnu) ഖോംനു-കാംനുവിൽനിന്ന് ഉത്ഭവിച്ചു. സാധകന്റെ 12 വൃത്തികൾക്കിടയില് അവനെ മോഹിപ്പിക്കുന്ന ദേവതയാണിത്. ഗ്രീക്കുഭാഷയിൽ khoemnis. Choemnis എന്നും എഴുതാം.

കാമനീശ് എന്നാൽ അഗ്നിനഗരമെന്ന് അർത്ഥം. കാം(ഹാം) പിരമിഡിന് കാമായിം എന്ന പേരു കൊടുത്ത് അവയെ ആരാധിക്കുന്ന സമ്പ്രദായവും ഏർപ്പെടുത്തി. അഗ്നിയുടെ പുക പോകുന്ന കുഴലിന് Choemnis എന്ന പദത്തിൽനിന്നാണ് ഇംഗ്ലീഷുകാര് chimney എന്നു പേരിട്ടത്. രസായനവിദ്യയായ chemistryയും

ഈജിപ്റ്റിന്റെ ആരാധ്യദേവനായ chemsenuaയുടെ വിദ്യയാണ്. ഇന്ത്യയിൽ ജ്യോതികശാസ്ത്രങ്ങൾക്കും കലകൾക്കും ആധാരമായിരിക്കുന്ന കാമദേവനാണിത്. അവൻ ശ്യാമവർണ്ണനാകയാല് ശ്യാമനെന്നും ശമം വളർത്തുകയാല് ശമണനെന്നും അറിയപ്പെടുന്നു. ശ്രീകൃഷ്ണപുത്രനാണ് കാമൻ. കാഞ്ചികാമാക്ഷി ദക്ഷിണേന്ത്യൻ ഗോപുരനഗരങ്ങളില് ഈജിപ്റ്റിലെ കാമ്മദേവിയാണ്.

പഴയ choemnis നഗരമാണത്രെ ഇന്നത്തെ അഖ്മൻ.ഗ്രീക്കുകാർ കാമനെ പാനെന്ന ദേവനോടു താദാത്മ്യം പ്രാപിപ്പിച്ച് അതിന്റെ പേർ പാനോപോലിസ് എന്നാക്കി. പാൻ ഭാനു എന്ന സൂര്യദേവന്റെ പര്യായവുമാണ്. പാനോപോലിസേ ഭാനുപൌലിശനഗരമാണ്. സർവ്വകാമവർഷിയായ സൂര്യദേവനാണ് കൃഷ്ണപുത്രനും (നോവാപുത്രനും)ഛുടിയായ കാമൻ. നോവ ദ്രാവിഡാധിപനായിരുന്ന സത്യവ്രതമനുവിന്ന് തുല്യമാണെന്ന് പ്രലയകഥ വെച്ച് സമർത്ഥിക്കുന്നവരുണ്ട്.




കാമിന് ആരം (ആര്യൻ)ആഭീർ എന്ന് 2 മക്കളുണ്ടായിരുന്നു.ആരമാണ് ആര്യവംശസ്ഥാപകനെന്ന് അവർ വിചാരിക്കുന്നു. അവരുടെ ഒന്നാം അദ് സാമ്രാജ്യം (ഔധ് ,അവധ്) ആര്യാവർത്തത്തിലായിരുന്നു. ആ സാമ്രാജ്യം നശിച്ച് വളരെ കാലങ്ങൾക്കുശേഷമാണ് ,ആഭീരന്മാരെന്നറിയപ്പെടുന്ന ആഭീറിന്റെ തലമുറയിലെ ആളുകൾ താം അദ് (താമൂദ്)എന്ന രണ്ടാം ഔദ് സാമ്രാജ്യം കെട്ടിപ്പടുത്തത്. ഒന്നാമത്തെ അദ് , കാമിന്റെ ജ്യേഷ്ഠപുത്രനായ ആര്യന്റെ വംശജരുടെ ആദ്യസാമ്രാജ്യം ആര്യാവർത്തമായ ഇന്ത്യയിലും , രണ്ടാമത്തെ മകന്റെ പരമ്പരയിലുള്ളവരുടെ രണ്ടാം അദ് സാമ്രാജ്യം ഇറാക്കും ഇറാനും ഈജിപ്റ്റും ഉൾപ്പെട്ട പശ്ചിമേഷ്യൻ ഉപഭൂഖണ്ഡത്തിലും ഉണ്ടായി. ഇവ രണ്ടും ഹാമിന്റെ (കാമിന്റെ)സാമ്രാജ്യങ്ങളായിത്തന്നെ അറിയപ്പെട്ടു.

കാമിന്റെ സാമ്രാജ്യത്തിനു ചുറ്റുമുള്ള സമുദ്രത്തിൽ തങ്ങള് രണ്ടുവർഷം ഒന്നിച്ചുസഞ്ചരിച്ചു എന്നും ,സീഡോനിൽനിന്നാണ് തങ്ങള് പുറപ്പെട്ടതെന്നും ഏഴിയോൻഗബറിൽനിന്ന് പുറപ്പെടുമ്പോള്

,ചെങ്കടലിലെത്തുംവരെ കൂട്ടത്തിൽ 10 കപ്പലുകളുണ്ടായിരുന്നെന്നും ശാസനം പറയുന്നു. ഇതിലെ അദ് സാമ്രാജ്യം ഒന്നാം അദ് ആണോ രണ്ടാം അദ് ആണോ. ഇന്ത്യയാണോ , ഇറാനും ഇറാക്കും ഈജിപ്തുമുള്ള രണ്ടാം അദ് ആണോ.

ലെബനോണിൽ മെഡിറ്ററേനിയന് കടലോരത്ത് സ്ഥിതിചെയ്യുന്ന സെയ്ദ ആണ് പഴയ സിഡോനെന്ന് ഒരഭിപ്രായമുണ്ട്. നബാത്തിയത്,തൈർ മുതലായ തുറമുഖങ്ങള് താണ്ടി ഇസ്രായേൽതീരത്തുകൂടി ഇന്നത്തെ പോർട്ട് സെയ്ദ് വഴി ചെങ്കടലിലേക്കുകടക്കാൻ, അന്നത്തെ കാലത്ത് സൂയസ് കനാലുണ്ടായിരുന്നില്ല. അതിനാൽ, ഇസ്രായേൽ,ഈജിപ്ത് എന്നിവയുടെ തീരത്തുകൂടി മദ്ധ്യധരണ്യാഴി താണ്ടി പോർച്ചുഗലിനും മൊറോക്കോക്കും ഇടയിലുള്ള ഉൾക്കടലിലൂടെ അതലാന്തിക്കിലെത്തി ആഫ്രിക്കയുടെ പശ്ചിമതീരവും സുപ്രതീക്ഷാമുനമ്പും ചുറ്റി,ആഫ്രിക്കയുടെ കിഴക്കൻതീരം കടന്ന് എത്തിയോപ്പിയക്കും ദക്ഷിണയമനും ഇടയിലൂടെയുള്ള ഏദൻകടലിടുക്കുകടന്ന് ചെങ്കടലില് പ്രവേശിച്ച് ,ആ കടൽ സീനായ് പർവ്വതപ്രാന്തത്തിലുണ്ടാക്കി യ അക്വാബാ കടലിടുക്കിലെത്താം. അവിടെയാണ്ഴിയോൻ ഗബർ.ഇന്ന് ഈ തുറമുഖം Elat എന്ന പേരില റിയപ്പെടുന്നു.ആഫ്രിക്കമുഴുവനിങ്ങനെ ഒന്നിച്ചുചുറ്റാൻ,തങ്ങൾ 2 വർഷമെടുത്തു എന്നാണ ല്ലോ സഞ്ചാരിയുടെ വാക്കിലുള്ളത്. ഏഴിയോൻഗബറിൽനിന്ന് വീണ്ടും ചെങ്കടലില് കടക്കുംവരെ തങ്ങൾക്ക് 10 കപ്പലുകളുണ്ടെന്നും രേഖപ്പെടുത്തുന്നു. അതായത് , മടക്കയാത്രയിലാവണം ഇതനുസരിച്ച് കൂട്ടം തെറ്റിയത്. അങ്ങനെയെങ്കിൽ, ആ വിദൂരദ്വീപിൽ അവരെങ്ങനെ ,വരാൻപോകുന്ന അത്യാഹിതം നേരത്തെ പ്രവചിച്ച് എഴുതിവെച്ചു. സിഡോനെന്നത് സിന്ധുദ്വീപമാണെന്നു സങ്കല്പിച്ചാൽ, ഉതിർപ്പെരുവലംകടലെന്ന അറബിക്കടലും , അറേബിയക്കും ഇറാനിനും ഇടയിലുള്ള ഉൾക്കടലും ഏദന് ഉൾക്കടലും ചെങ്കടലും താണ്ടിയാ ല് ഏഴിയോന് ഗബറിലെത്തും. ഇതിന് രണ്ടുവർഷമെടുക്കില്ല.. അതായത് , സഞ്ചാരികൾ പുറപ്പെട്ടത് ആദ്യത്തെ അദ് സാമ്രാജ്യമായ ആര്യാവർത്തത്തിൽനിന്നാവാനാണ് സാധ്യത.

സിന്ധുദ്വീപെന്ന സിഡോനിലെ കണ്ണപുത്രരാണ് (കണ്വ)കാനനൈറ്റുകളായ ആര്യരും ആഭീരരും. ഇവരാണ് പേരെടുത്ത സഞ്ചാരികളായ ഫുണീഷ്യന്മാർ. ഈ ഫുണീഷ്യരാണ് ആദ്യം ആഫ്രിക്ക ചുറ്റിയതെന്ന് ആദ്യത്തെ ഹിസ്റ്റോറിയനായ ഹെറഡോട്ടസ് പറയുന്നു. ഇന്ത്യക്കാരാണ് ,ഫണീശ്വരന്മാരായ ഫുണീഷ്യരെന്ന്, ഫുണീഷ്യൻ-ബ്രാഹ്മി ലിപിസാമ്യവും ,ആദ്യത്തെ ഫുണീഷ്യൻ ചരിത്രകാരന്റെ സഞ്ചുണ്ണിആതനെന്ന പേരും ,മറ്റനേകം തെളിവുകളും വെച്ച് അസന്നിഗ്ദമാംവിധം തെളിയിച്ചുകഴിഞ്ഞതാണ്. സിന്ധു,സിന്ധു എന്നീ പേരുകൾ പുരാതനബാബിലോണിയയില് അഭേദമായി ഉപയോഗിച്ചിരുന്നു. ഇറാനിലെ ഉർ നഗരാവശിഷ്ടങ്ങളില് ഇന്ത്യയിലെ തേക്കുതടികൊണ്ടുണ്ടാക്കിയ ഭവനങ്ങളും ദേവാലയങ്ങളുമുണ്ട്. പുരാതനബാബിലോണിയയിലെ തുണിത്തരങ്ങളുടെ ലിസ്റ്റിൽ,സിന്ധു എന്നത് മേന്മയുള്ള മൃദുലമായ പട്ടിന്റെ പര്യായമാണ്. ഇന്ത്യയിലെ പട്ടിന്റെ മേന്മ കൊണ്ട് പട്ടിനേയും സിന്ധു എന്ന് വിളിച്ചിരുന്നു. (അഡ്വാൻസ്ഡ് ഹിസ്റ്ററി ഓഫ് ഇന്ത്യ -കെ.എ.നീലകണ്ഠശാസ്ത്രി , ജി.ശ്രീനിവാസാചാരി.) ആന്ധ്രയിലെ നെല്ലൂരിനടുത്ത് പെണ്ണാറിന്റെ കരയിൽ സിധൌത് എന്നൊരു പ്രദേശം ഇന്നുമുണ്ട്. ബിസി അഞ്ചാം നൂറ്റാണ്ടിൽത്തന്നെ പ്രബലമായ ജനവിഭാഗമായിരുന്നു ആന്ധ്രകന്മാരെന്ന് പ്ലിനി ഒന്നാമൻ രേഖപ്പെടുത്തിയിട്ടുണ്ട്. നാടുകടത്തപ്പെട്ട വിശ്വാമിത്രപുത്രന്മാരാണിവരെന്ന് ഐതരേയബ്രാഹ്മണവും കണ്വപുത്രരെന്ന് പുരാണങ്ങളും പ്രകീർത്തിക്കുന്ന ആന്ധ്രകന്മാർക്ക് സത്യപുത്രന്മാർ(സതിയപുത്ര)സപ്തവാഹനർ,സദഹപനന്മാർ,ശതകർണ്ണികള് (ശതക്രതു)നൂറ്റവർകണ്ണർ,ഏകബ്രാമ്മണര്,ഖദിയദപമനദമനർ(ക്ഷത്രിയരുടെ ദർപ്പം ശമിപ്പിച്ചവർ) ബ്രാഹ്മണനാഗവംശജരെന്നിങ്ങനെ പല പേരുകളും നമുക്ക് കാണാൻ കഴിയും. നരബലിതടഞ്ഞ് ശുനശ്ശേഫനെ രക്ഷിച്ച വിശ്വാമിത്രൻ,ക്ഷത്രിയദർപ്പമടക്കിയ പരശുരാമൻ, ശകുന്തളയുടെ പുത്രനായ ആന്ധ്രകൻ, (വിശ്വാമിത്ര, കണ്വ,പൂരുവംശ,ഉർവ്വശുവംശപാരമ്പര്യം),മദ്യമാംസങ്ങൾ വർജ്ജിച്ച് അഹിംസാമൂർത്തിയായി മാറിയ

ചാമുണ്ട (സത്യക,സച്ചിയ എന്ന് രാജസ്ഥാനിൽ വിളിക്കും),നാഗ(ഫണീശ)കണ്ണവംശം ഇവരെല്ലാം പിതൃക്കളാണെന്ന് സാരം. ഇവരിലൊരു കണ്വപുത്രനാണ് പ്രീകൊളംബിയയിലെ സംസ്കാരത്തിന്റെ പിതാവായ ക്വത്സൽക്കോത്തലും.

1658ൽ മസാച്ചുസെറ്റ്സിലെ കേപ്കോഡിൽ,ബോണിൽനിന്നു ലഭിച്ച ലിഖിതം ഇതിനുപോൽബലകമായ തെളിവാണ്. ബിസി 425ൽ, സ്വർണ്ണം തേടി ആഫ്രിക്കയുടെ പശ്ചിമതീരത്തിലൂടെ യാത്രചെയ്ത കാർത്തേജി ലെ ഹന്നോയുടേതാണ് ഈ ശിലാലിഖിതമെന്ന അഭിപ്രായത്തെ യേലിലെ ചരിത്രകാരനായ റോബർട്ട് ലേപ്പസ് നിശിതമായി ഖണ്ഡിച്ചിട്ടുണ്ട്. ബ്രാഹ്മി,ഫുണീഷ്യൻ,എട്രസ്കൻ,പെലാസ്ജിയൻ, ആദിമലാറ്റിൻ ഉച്ചാരണഭേദങ്ങളെല്ലാം ചേർത്തുവെച്ച് ഈ ലിപി വായിച്ചാല് ,അർത്ഥവത്തായ ഒരു ചരിത്രരേഖ കിട്ടും. ഈ ഭാഷാഭേദമനുസരിച്ച് അഞ്ചുവിധത്തിൽ ഇതിനെ വായിക്കാം.

1.ആയ്ക്ഷഛത്രകടപ്പുആയ് നലആയ് ലആയ് പലയുമനശ്ചര

2.ഐക്ഷഛത്രകടപ്പുഐനലഐപലയുമനശ്ചര

3.ഏകബ്ബഛത്രകടപ്പുഏകനവുഏകവുപഗവുമനശ്ചര

4.ആയ്ദാഛത്രകടപ്പ ആയ്നലആയിലപലയുമനശ്ചര

5.ആയ്ഥഛത്രകടപ്പുആയ് നലആയിലആയിലആയ്പഗ്ച്യുമനശ്ചര

ഭൃഗുവംശചിഹ്നമായ മഴു ശിലാരേഖയിലുണ്ട്. ഈ ചിഹ്നം സാലിസ്ബറിയിലെ സ്റ്റോൺഹെഞ്ചസ്സിലും കാണുന്നുണ്ടെന്ന് ഡോ.സ്റ്റീഫൻ മക്ഹോവനെന്ന വൈദ്യശാസ്ത്രവിദ്യാർത്ഥി എന്നോടു പറകയുണ്ടായി. ഭൃഗു,ഐക്ഷ്വാകു,ആയ്(യാദവ)വംശപാരമ്പര്യമുള്ള ഏകബ്ബമ്മണപതിയായ ഛത്രപതിയുടെ കടപ്പു (കടമ്പ്-തോണി-കപ്പൽ). യദുക്കളുടെ നലവും ബലവും നിലനിർത്തുന്ന ആയില്ലം (ആയ് ഇല്ലം,ഐലം-ആയില്യമെന്ന നാഗനക്ഷത്രം) എന്ന മനയുടെ അധിപതി. മന,ഇല്ലം,കടപ്പു,നലം,പലം,ആയ് ഇവയെല്ലാം പ്രാചീനതമിഴ്പ ദങ്ങളാണ്. ഈ ശിലാലിഖിതം തലതിരിച്ചുപിടിച്ച് വായിച്ചാലും അർത്ഥമുള്ള ഒരു വാചകം കിട്ടും.

1. മച്ചശജപജപ യുചആയ് പതആയ് ചാകയ(രാജ)രേബ
2. ഋച്ചസജപയുചഏകപത(ദ)ഏകചാക(ശാഖ)യ

മച്ചം മത്സ്യമാണ്. മത്സ്യദേശമായ പാണ്ഡ്യരാജ്യവും മച്ചയന്ത്രമെന്നറിയപ്പെടുന്ന ,കപ്പൽക്കാരുപയോഗിക്കുന്ന കുംഭസ്സും (ഇംഗ്ലീഷിലെ കോംപാസ്)ആവാം ഇവ. മത്സ്യക്കൊടി കാമനും കാമാവതാരമായ കണ്ണപുത്രൻ പ്രദ്യുമ്നനും മധുരയിലെ പാണ്ഡ്യരാജാവിനും അടയാളമാണ്.സമുദ്രസഞ്ചാരികളും തമിഴ് സംസാരിക്കുന്നവരു മായ തെക്കേ ഇന്ത്യയിലെ യാദവരുടെ ഒരുശാഖ അമേരിക്കയുടെ തീരത്തണഞ്ഞുവെന്നും ,അവരുടെ വംശവൃക്ഷത്തിന്റെ ആദിമസ്ഥാനം(മൂലം)ആയിരിക്കാം ഉക്ഷമൂൽ എന്നും കരുതണം.ആഭീരന്മാരും യാദവർതന്നെയാണ്.ആര്യാവർത്തത്തിന്റെ വടക്കുപടിഞ്ഞാറേ ഭാഗത്തും പടിഞ്ഞാറന്തീരത്തുമാണ് അവർ താമസിച്ചിരുന്നത്.ഇവരാണ് രണ്ടാമത്തെ അദ് സാമാരാജ്യസ്ഥാപകർ.ദക്ഷിണേന്ത്യയിലെ അയ്യർ(ആയർ)വംശം അമേരിക്കയിൽ അയ്യര് എന്ന പേരോടുകൂടിത്തന്നെ ഒരു ശാഖയെ സ്ഥാപിച്ചിട്ടുണ്ട് എന്നത് ചരിത്രസത്യമാണ്. ആയ് വംശം കേരളത്തിലെ വേണാട് രാജവംശവുമാണല്ലോ.

.

ആയർവാടികളിലെ യദുക്കള് പുരൂരവസ്സിന്റേയും ഉർവ്വശിയുടേയും മകനായ ആയുസ്സ് എന്ന രാജാവിന്റെ വംശജരാണ്. ഇളാപുത്രനാകയാൽ ഐലനെന്നും ബുധചന്ദ്രന്മാരുടെ മകനാകയാൽ,ബുധന്മാരെന്നും സോമവംശികളെന്നും ,കണ്ണന്റെ വംശമാകയാൽ കണ്ണപുത്രരെന്നും ഇവരറിയപ്പെടുന്നു. ഇക്ഷ്വാകു, മനു,ഭൃഗുരാമൻ,കാമനെന്നുവരുടെ കുമാരന്മാരാകയാൽ ഇവരെല്ലാം ധനുർദ്ധരരായ വില്ലവരാണ.മാരന്റെ സ്ത്രീലിംഗം മാരി. മഴയുടേയും കാമത്തിന്റേയും ഋതുവിന്റേയും ദേവിയാണ്. മാർസ് (ചൊവ്വ)അഥവാ സുബ്രഹ്മണ്യൻ (കുമാരൻ) ഇതിന്റെ ചിഹ്നമാണ്. ചേരന്റെ (വില്ലവൻ) ചിഹ്നമാണ് വില്ല്.

അസ്ത്രചിഹ്നമായ ചിത്രലിപിയിൽനിന്നാണ് ഇംഗ്ലീഷിലെ Aയും ഇന്ത്യൻഭാഷകളിലെ അകാരവും ഉണ്ടായത്. ധനുസ്സ് എന്ന ചിത്രലിപിയാണ് ഇംഗ്ലീഷിലെ ധകാരമായ Dയും മലയാളത്തിലെ ധയും.ധ (ഇംഗ്ലീഷിലെ W ) ഒന്നു തിരിച്ചിട്ട ധനുസ്സ് തന്നെയാണ്. ( B = BOW)ധനുർദ്ധാരിയായ ആദിമനുഷ്യന്റെ പ്രകൃതിയായ ആദിമാസത്തെ (ആടിമാസം) ഭാരതീയർ ഒന്നാംമാസമായി സ്വീകരിച്ചിരുന്നു. ആടിമാസത്തിലെ [redacted] മഴ (ആടിപ്പെരുക്ക്) മാരിയമ്മയെന്ന സർവ്വാഭീഷ്ടദായിനിയുടെ (കാമവർഷിണി)അരുളാണവർക്ക്.

അസ്ത്രം



അദ്

ധനുസ്സ് (വില്ല്)





അധ്

വില്ല്



അബ്

അകാരത്തോടുചേർത്ത് 3 വിധം വില്ലുവരച്ചാൽ
അദ്,അധ്,അബ് എന്ന് 3 ഉച്ചാരണമുള്ള 3 പദമുണ്ടാവുന്നു.

അദ് ജനസമൂഹമെന്ന് അറേബിയയിലും അധ്(അവധ്)സാമ്രാജ്യമെന്ന് ഇന്ത്യയിലും വില്ലവനായ (ധനുർദ്ധാരി)രാമിന്റെ (കാം,ഹാം)സാമ്രാജ്യം അറിയപ്പെടുന്നു.



| | | | |
|---|---|---|---|
| അ | ബ് | ര | ക |
| അ | ധ് | ഋ | ക |

അധ ഋക എന്ന് ബ്രാഹ്മിയിലെഴുതിയാലത് അബ്രകാ (അബ്രഹാം)എന്നാണ് യഹൂദർ വായിക്കുക. ഋകമെന്നാൽ ഋതം. (ഋഗ്വേദം) ആന്ധ്രകജനപദം.

പഞ്ചക്ഷിതീശന്മാരെന്നു വിളിക്കപ്പെടുന്ന പഞ്ചജനങ്ങൾക്ക് ആദിപിതാവും ഗുരുവുമായ ആയ് വംശത്തിന്റെ പൂർവ്വപ്രപിതാമഹനാണ് ആയ് അപ്പനെന്ന അയ്യൻ. അയ്യാ എന്ന് തമിഴൻ ബഹുമാനപൂർവ്വം മുതിർന്നവരെ വിളിക്കുന്നു.ടോളമിയുടെ കാലത്ത് കേരളം വാണിരുന്നത് ആയ് മാടമ്പിമാരാണ്. ആയ്വാർ(ആഴ്വാർ) എന്ന് വൈഷ്ണവരും ആയ്നോർ എന്ന് ശൈവരും വിളിക്കുന്നവര് യദുവംശജരാണ്. ആഴ്വാഞ്ചേരിതമ്പ്രാക്കളും (ബ്രാഹ്മണ)ജയ് സാൽമറിലെ ഭട്ടികളും കേരളത്തിലെ ഭട്ടാരകരും യദുക്കളാണ്. ഭൃഗുസന്തതികളായ സോമപർ ബ്രാഹ്മണരുടേയും അംഗിരസന്മാരായ ഹവിഷ്മാന്മാര് ക്ഷത്രിയരുടേയും അത്രിപുത്രരായ ബർഹിർഷത്തുകള് നാഗകിന്നരരുടേയും പിതൃക്കളാണ്. ഇവരുടെ ആദിപിതാവ് അംഗിരസനായ കുത്സനാണ് വേദപാരമ്പര്യത്തില്. ഈ പേരിനോടു സദൃശമാണ് അമേരിക്കയിലെ ക്വഥ്സനാമം. ഭൃഗുക്കൾക്ക് ആദ്യമായി അഗ്നി നൽകിയത് ഋഗ്വേദത്തിലെ കുത്സനാണ്. തന്റെ പൂർവ്വികര് വിവേകം കൂടാതെ ഭോഗം ഇഛിച്ച് നാടും വീടും വിട്ട് പ്രതീചിയിലേക്ക് (പടിഞ്ഞാട്ട്) പോയതായും ധന്യനായ സുധന്വാവുമാത്രം എങ്ങും പോകാതെ ഗുഹ്യമായ സൂര്യാരാധനയും ഭൂനാഗാരാധനയും അഭ്യസിച്ച് നാട്ടിലിരുന്നതായും വേദത്തിലെ കുത്സൻ പറയുന്നു (അനുവാകം 16.സൂക്തം 5).ഒരു ഉരുളിയെ നാലായി ഭാഗിക്കുന്ന ഗുഹ്യവിദ്യ സൂര്യൻ ഋഭുക്കൾക്കു നൽകി. അവർ ആ യജ്ഞംകൊണ്ട് അമൃതത്വം നേടി. സൂര്യചക്ഷുസ്സുകളും സംവത്സരാദി ആഘോഷങ്ങൾ ഉള്ളവരുമായി. സല്ക്കർമ്മം കൊണ്ട് മനുഷ്യരില് പ്രമുഖരായ അവർ പ്രായമായ പിതൃക്കൾക്ക് വീണ്ടും വീണ്ടും യൌവനമേകി.

ഉരുളി കമഴ്ത്തിയ പോലുള്ള ഭൂചക്രവാളത്തെ 90 ഡിഗ്രി വീതമുള്ള നാലായി ഭാഗിച്ച് സംവത്സരാദികളെ നിശ്ചയിച്ച ആദിമജ്യോതിശ്ശാസ്ത്രജ്ഞരാണ് അംഗിരസപുത്രരായ ഋഭുക്കളും സുധന്വാവും കുത്സനും. മൂന്നും നാലും അഞ്ചും മനുഷ്യമൂലവർഗ്ഗത്തിന്റെ ഗുരുക്കളായ അംഗിരസന്മാരെ വിശ്വകർമ്മാക്കള് (ശില്പികൾ)എന്നു വിളിക്കാറുണ്ടെന്ന് ബ്ലവാട്സ്കി പറയുന്നു. ശില്പികളുടെ നഗരങ്ങളാണ് തോൽത്തകനഗരങ്ങളെന്ന വിശ്വാസം ശ്രദ്ധേയമാണ്. സാംഖ്യകാരികയിൽ ഋഭുക്കള് വിശ്വകർമ്മാവിന്റെ ശിഷ്യന്മാരും ശില്പികളും തപസ്സാല് ഇന്ദ്രപദവി നേടിയവരുമാണ് .സനക,സനന്ദന,സനാതന,സനത്കുമാര,കപില, പഞ്ചശിഖ,ഋഭുക്കളെ ന്നിവരാണ് സാംഖ്യകാരികപ്രകാരം കുമാരന്മാർ. അമ്പതുപേരടങ്ങുന്ന പഞ്ചശിഖന്മാരുടെ സംഘം

ശ്വേതദ്വീപിലേക്കു പോയതായി പറയുന്നു. പഞ്ചശിഖനാഗത്തെ മണ്ണാറശ്ശാലയിൽ പ്രപിതാമഹനായി ആരാധിക്കുന്നു. ഭൂചക്രവാളംപോലെ ഉരുളി കമഴ്ത്തി ,സന്താനസൌഖ്യത്തിന് ഈ ഫണീശ്വരന്റെ സന്നിധിയിൽ ഇന്നും ആരാധകരെത്തുന്നു.

ക്ഷത്രിയ,ബ്രാഹ്മണ,നാഗപാരമ്പര്യമുള്ള പഞ്ചശിഖരായ കുമാരന്മാര് ഭൂമി ഉരുണ്ടതാണെന്നു തെളിയിച്ചുകൊണ്ട് ശ്വേതദ്വീപിലും അമേരിക്കൻഭൂഖണ്ഡത്തിലും ചെന്നെത്തി വംശശാഖകള് സ്ഥാപിച്ചതിനുള്ള സാദ്ധ്യത തള്ളിക്കളയാവതല്ല. അഞ്ചുശിഖ അഞ്ചുവംശമാണ്. ഇന്ദ്രൻ അവസ്ഥയില് ആന്ദരൻ അഥവാ ആന്തിരനെന്നാണ് അറിയുന്നത്. (ആന്ധ്രക). ഭരത,ചോള,ചേര,കുന്തളന്മാരാണ് മറ്റ് നാലുശാഖ. (ശിഖ). അശോകന്റെ ശിലാശാസനവും ടോളമിയുടെ വിവരണവും ആന്ധ്രകരെ പരാമർശിക്കുന്നു. യയാതിയുടെ പഞ്ചജനങ്ങളും വിശ്വാമിത്രന്റെ പഞ്ചജനങ്ങളും ഈ വംശവൃക്ഷത്തിൽ കാണുക.




ഇന്ദ്രപദവി നേടിയ നാഗമായ നഹുഷന്റെ പുത്രനായ യയാതിയുടെ മക്കൾ അഞ്ച് ആയ് വംശശാഖകളുടെ പൂർവ്വപ്രപിതാമഹരും പഞ്ചക്ഷിതീശരുമായി. ഹൃദയംമുതൽ മൂർദ്ധാവുവരെ (ഭൂമദ്ധ്യരേഖ- ധ്രുവം വരെ)ഉള്ള ശക്തിപീഠത്തെ ക്ഷ എന്ന അക്ഷരം കാണിക്കുന്നു. ഈ ശക്തിപീഠത്തെ ഛായഛത്രപുരമെന്നു പറയും. ആയ് വംശജർ ഈ ഭാഗത്തുമുഴുവനും വ്യാപിച്ചു.ഇക്ഷ്വാകുവംശജരുംകൂടിയായ ഇവര് ഛത്രവും ചെങ്കോലും ധരിച്ചു. സ്ത്രീകളും ഛത്രം (കുട)ഉപയോഗിച്ചു നടക്കുന്ന പതിവ് ഈയടുത്തകാലംവരെ കേരളത്തിലെ ആഢ്യഗൃഹങ്ങളിൽ പതിവുണ്ടായിരുന്നു.അഞ്ചുനാഗവംശങ്ങളെ പാലൂറ്റിവളർത്തുന്ന നാഗമാതാവായ മണ്ണാറശ്ശാലയിലെ അമ്മ ഇന്നും ഈ ചിഹ്നം വലിച്ചെറിഞ്ഞിട്ടില്ല.മഹാബലിയെ ഛത്രം ചൂടി ഇരുത്തുന്ന പതിവും ഉപേക്ഷിക്കപ്പെട്ടിട്ടില്ല.

കോഴിക്കോട്ടുജില്ലയിൽ പൈത്തോത്ത്,ആശാരിക്കണ്ടിപ്പറമ്പ്,വേലൂർ, ചെറുവണ്ണൂർ,അത്തോളി, കൊടശ്ശേരി, നടുവല്ലൂർ,കൊടുവള്ളി,ചെറൂപ്പ ഭാഗങ്ങളിലും മലപ്പുറത്ത് തിരീരങ്ങാടി,പട്ടർകുളം,കൊടുവായൂർ,മങ്കട, പള്ളിപ്പുറം ഭാഗത്തും, പാലക്കാട്ട് ആണ്ടുകല്ലൂരിലും കണ്ണൂർചെറുതാഴത്തും,തൃശ്ശൂരിൽ എയ്യാൽ,ഹരികന്യകയൂർ(അരിയന്നൂർ) പോർക്കളം,കണ്ടാണശ്ശേരി,ചേരമങ്ങാട് ഭാഗത്തും മെഗാലിത്തിക്ക് കുടക്കല്ലുകളെന്ന ഛത്രങ്ങൾ കണ്ടെത്തിയിട്ടുണ്ട്. കൊടക്ക് കൊടുക്കുക,എന്ന് പിതൃക്കൾക്ക് ബലിയർപ്പിക്കുന്നതിന് പറയാറുണ്ട്. കൊട എന്നാൽ ,ഈ പ്രയോഗത്തിൽ പിതൃ എന്നർത്ഥം വരും. ബോൺശിലാലിഖിതത്തിലെ മൂന്നാമത്തെ അക്ഷരം ഒരു കുടയാണ്. കൊട എന്നുവിളിക്കുന്ന,കുടക്കല്ലുസ്മാരകം പണിയുന്ന,കുടനാടിന്നധിപതിമാരുടെ, പ്രാക്തന പ്രപിതാമഹനായ ഭൃഗുവിന്ന് അഗ്നിയെക്കുറിച്ച് ഗൂഢജ്ഞാനം കൊടുത്ത കുത്സനാണ് ,അമേരിക്കക്കാരുടെ ഗുരുവായ ക്വഥ്സനും. ആ ഗുരു ഒരു വിദേശിയാണെന്ന് അവർതന്നെ പറയുന്നുമുണ്ട്. കാകുത്സന്മാരായ രഘുവംശവും പുരൂരവസ്സിന്റെ ചന്ദ്രവംശവും മനുപുത്രിയായ ഇളയിലൂടെ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു.(സൂര്യചന്ദ്രഐലവംശം).



ഭൂമിയെ 7 ദ്വീപായി വിഭജിച്ചപ്പോൾ,പ്രിയവ്രതപുത്രനായ അഗ്നീധ്രന്ന് ജംബുദ്വീപം കിട്ടിയതായി വിഷ്ണുപുരാണത്തിലുണ്ട്. രമ്യകം,ഹിരണ്മയം ,കുരു,ഹരി,കിമ്പുരുഷം,ഭാരതം,മേരുവിന് ചുറ്റുമായി ഇളാവൃതമെന്ന് ഏഴായും ഗോളത്തിന്റെ മറുഭാഗത്ത് ഭാരതത്തിലുള്ളവർക്ക് അദൃശ്യമായ കേതുമാല,ഭദ്രാശ്വം,എന്നുരണ്ടായും ആകെ 9 ഭാഗമുള്ള ഭൂഗോളമാണ് ജംബുദ്വീപം. ലങ്കയും ദക്ഷിണേന്ത്യയും അടങ്ങിയ ഭൂഭാഗത്തെ ആന്ധ്രുകന്മാർ ഭരിച്ചുപോന്നു. ഭൂമിശാസ്ത്രപരമായി മുല്ലൈ,നെയ്തൽ,മരുതം,കുറിഞ്ചി,എന്നു വിഭജിക്കപ്പെട്ട ദക്ഷിണാപഥത്തിൽ 4 നിലങ്ങൾക്കും കൂടിയുള്ള സാമാന്യനാമമായിരുന്നു പാലൈ. ഈ പാലൈവനത്തിന്റെ ദേവതയാണ് കൊറ്റവൈ.

ഇക്ഷ്വാകുവിന്റെ 100 മക്കളില് ഇളയവനായ ദണ്ഡനുവേണ്ടി വിന്ധ്യസാനുവില് തീർത്ത അതിരമ്യമായ നഗരമായിരുന്നു ദണ്ഡകം. ഒരു ചൈത്രമാസദിനത്തിൽ ഗുരുപുത്രിയെ അപമാനിച്ച ദണ്ഡന്റെ നഗരത്തെ ദണ്ഡനീതിക്കാരനായ ഗുരു പൊടി വർഷിച്ച് മരുഭൂമിയാക്കിമാറ്റി. ഇവിടെ പിൽക്കാലത്ത് ദണ്ഡകവനമെന്ന മഹാവനമായി. രാക്ഷസന്മാരുടെ ജനസ്ഥാനമായ ദണ്ഡകമാണ് ഡക്കാനെന്നറിയുന്നത്.

കൊന്നവനത്തിന്റെ ഭാഗമായ പാലവനത്തിലാണ് താടക പാർത്തിരുന്നത്. ശൂർപ്പണഖയും മറ്റ് രാക്ഷസപ്രമുഖരും ഉത്ഭവിച്ചതും ജനസ്ഥാനത്താണ്. കമ്പരാമായണത്തിലെ കൊന്നവനം ആധുനികശാസ്ത്രത്തിന് ഗൊണ്ട്വാനാലാന്റ് ആണ്. കമ്പർ പാലൈവനത്തെ ഇങ്ങനെ വർണ്ണിക്കുന്നു.

പാരുമോടാതു നീടാതെനുബാലതെ ശൂരുമോടാതു കൂടാതരോ സൂരിയൻ

തേരുമോടാതുമാമാകമീതേറിനൽ കാറുമോടാതുനൽകാലുമോടാതരോ

പാൽ എന്ന പദം ഭാഗത്ത് എന്നർത്ഥത്തിലും തമിഴില് പ്രയോഗിക്കാറുണ്ട്. വടപാൽ മകളിരാന്തടത്തില് എന്ന് മകളിരാന്തടത്തിന്റെ വടക്കുഭാഗത്ത് എന്നർത്ഥത്തിലാണ് കമ്പര് പ്രയെഗിക്കുന്നത്. അപ്പാല് എന്നാൽ അപ്പുറത്ത്. അങ്ങേ ഭാഗത്ത് എന്നാണർത്ഥം. വികാരങ്ങൾക്കപ്പുറത്തുള്ള തുരീയാവസ്ഥ നിലങ്ങൾ അപ്പുറമുള്ള നിലമില്ലാത്ത അവസ്ഥ പ്രാപിച്ച ബുധന്മാരുടെ നാടായിട്ടാണ് കൊത്തവൈയുടെ പാൽനിലം (ദക്ഷിണാപഥം) അറിയപ്പെട്ടത്. പാലാഴിയിൽ പള്ളി കൊള്ളുന്ന വിഷ്ണുവിന്റെ യോഗനിദ്രാവസ്ഥയാണത്. അവിഭാജ്യമായ അദ്വൈതാവസ്ഥയുടെ (നിർവ്വാണത്തിന്റെ) ദേവതയാണ് കൊത്തവൈ. കൊനർമുഴുതും നമതുകൊറ്റവും എന്നു വിഭീഷണര് മന്ത്രത്തിലും കൊറ്റക്കുട എന്ന പദത്തിലും കാണുന്ന കൊറ്റം ഐശ്വര്യമാണ്. ഐശ്വര്യദേവതയായ കൊറ്റവൈയായ ആദിപരാശക്തി ആതിപിരമമും നീ ആതിപിരമനും നീ ആതിയെമ്പൊരുളുക്കു പാലുണർവ്വുനീ (കമ്പസ്തുതി) എന്നു ഘോഷിക്കപ്പെട്ട പാലുണ ർവ്വിന്റെ മൂർത്തിമദ്ഭാവമാമ്. പാൽക്കടലിലെ ഫേനോദ്ഭവമായ ഈ വിഷ്ണുമോഹിനി കാമരൂപമായ വേനസ് (വീനസ്)അഥവാ ശുക്രനുമാണ്.ഇന്ത്യയുടെ തെക്കേഅറ്റമായ സമുദ്രമാണ് ടോളമിയുടെ കാലംവരെ പാൽക്കടലായി അറിയപ്പെട്ടിരുന്നത്. ടോളമിയുടെ ഭൂപടത്തിൽ പാലസാമുന്ദമന (പാൽസമുദ്രമന)എന്ന് രേഖപ്പെടുത്തിയിരിക്കുന്നത് ഇതിനെയാണ്. മദ്ധ്യകാല ടി.ഒ.മാപ്പുകളിൽ ഈ സമ്പ്രദായം ആവർത്തിച്ച് palud fufman എന്നു രേഖപ്പെടുത്തിക്കാണാം. T.o മാപ്പിൽ T യുടെ വിലങ്ങനെയുള്ള ഭാഗത്ത് ഫതർഅയ്യൻതണൈ എന്നെഴുതിയിരിക്കുന്നതിലെ അകാരം തമിഴാണ്. പിതൃ എന്നതിന്റെ തദ്ഭവമായ ഫതർ ആദ്യം ചേർത്തിട്ടുണ്ട്. ആയ്വംശക്കാരുടെ ഈ ഭൂമിയാണ് മദ്ധ്യകാലംവരെയും പണ്ഡിതന്മാരാൽ ജനസ്ഥാനമായും പിതൃസ്ഥാനമായും കണക്കാക്കപ്പെട്ടിരുന്നത്. (ഫലതഭഐംതണൈ –

ഭരതഭഐംതണ്ണെ)




ടി. ഒ.മാപ്പുതന്നെ ശുക്രഗ്രഹസംബന്ധിയാണ്. വൃത്തവും ബ്രാഹ്മിയിലെ കകാരവും ചേർന്ന ശുക്രചിഹ്നം (വീനസ്) സ്ത്രീപുരുഷലിംഗസൂചകവുമാണ്. ഇതിനെ ഒന്നു മാറ്റി, വൃത്തത്തിനകത്ത് ടി (ഇംഗ്ലീഷ് അക്ഷരം) ആക്കി എഴുതിയതാണ് ടി.ഒ.മാപ്പ്. ടോളമിയിടെ അദയ്സത്രോൻ(ആദിക്ഷേത്രം) നാം ജീവിക്കുന്ന ഇന്ത്യാ ഭൂഖണ്ഡമാണ്. മനുഷ്യമൂലവംശത്തിന്റെ മൂലസ്ഥാനമായി വാത്മീകിയും ആദിക്ഷേത്രമായി ടോളമിയും ദക്ഷിണാപഥത്തെയാണ് കണ്ടത്. ആദ്യത്തെ അദ് സാമ്രാജ്യത്തിന്റെ പിതാവും ഇന്ത്യക്കാരുടെ നോവയുമായ സത്യവ്രതമനു ദ്രാവിഡദേശാധിപനായിരുന്നു എന്നത് മറക്കരുത്. ടോളമിയുടെകാലം വരെ ആദിക്ഷേത്രത്തിന്റെ അധിപതികൾ ഇക്ഷ്വാകുക്കളാണ്. ആദിക്ഷേത്രത്തിന്റെ തെക്കുപടിഞ്ഞാറായി ഋക്ഷപർവ്വതം (ഉക്സന്തിയോൻ) സ്ഥിതി ചെയ്തിരുന്നു.

ആദിക്ഷേത്രത്തിൽനിന്നു പുറപ്പെട്ടഋഷികുമാരന്മാർ, ഭൂഗോളത്തിന്റെ പലഭാഗങ്ങളിലും എത്തി ,വിജ്ഞാനത്തിന്റെ സമ്പത്ത് അവിടെയുള്ള ജനങ്ങളിലേക്കും പകർന്നു. അക്രമികളല്ലാത്ത അവർ ഓരോ നാട്ടിലും സ്നേഹപൂർവ്വം പെരുമാറി. വാളുകൊണ്ടല്ല,വിദ്യകൊണ്ടും വിനയം കൊണ്ടുമാണ് അവർ ജനഹൃദയങ്ങളില് ആധിപത്യം ഉറപ്പിച്ചത്. കുകുല്ലനും ക്വഥ്സല്കോത്തലുമായ വീരകോചൻ, കാകുത്ഥ്സനും ഫേനോത്കചനുമായ കുത്സനെന്ന ഭൃഗുകുമാരനും ആരാദ്ധ്യദേവതയായ കൊറ്റവൈയുമാണ്. അവരുടെ വിദ്യ അഗ്നിയാണ്. സിഡോനിലെ കണ്ണപുത്രരായ ഫണീശരുടെ ജ്ഞാനാഗ്നിയെ ലൂസിഫറെന്ന ചെകുത്താന്റെ ജ്ഞാനമായി ആദ്യകാലക്രൈസ്തവസഭകൾ തള്ളിപ്പറഞ്ഞു. വിലക്കപ്പെട്ടജ്ഞാനപ്പഴം ആദാമിനേയും അവ്വയേയും കൊണ്ടു തീറ്റിച്ച ദുഷ്ടനാഗമായി , ഉരു മാറി. വിലപിടിച്ച നിരവധി ചരിത്രരേഖകൾമതഭ്രാന്തിന്റെ അഗ്നിയിലാണ് ചാമ്പലായത്. എങ്കിലും കാലത്തിന്റെ നീർക്കുത്തിൽ നിശ്ശേഷം നശിച്ചുപോകാതെ ,ഭൂമിയുടെ പലകോണുകളിലുമായി, ആ ജ്ഞാനസമ്പത്ത് ഇന്നും ഒളിഞ്ഞും മറഞ്ഞും കിടക്കുന്നു.

## • പൌരാണികകാലത്തെ കടൽയാത്ര

വള്ളത്തോളിന്റെ ഋഗ്വേദപരിഭാഷയുടെ ആമുഖത്തിൽ ,വേദകാലത്ത് സമുദ്രയാനം പതിവുണ്ടായിരുന്നില്ലെന്നും ,വേദത്തിൽപരാമർശിക്കുന്ന ജലയാനം സിന്ധുനദിയിലും മറ്റുനദികളിലുമുളള സഞ്ചാരത്തെമാത്രമാണ് സൂചിപ്പിക്കുന്നതെന്നും കെ.എം.പണിക്കർ രേഖപ്പെടുത്തിക്കാണുന്നു. (പേ. 21)

ദ്വിഷോനോ വിശ്വതോ മുഖാനി നാവേവപാര (മണ്ഡലം 1. അനു.25.സൂ.4-7)

സനഃസിന്ധുമിവ നാവയാതിപർഷാഃഖസ്തയേ (സൂ 4-8)

വിശ്വാ നാവേവ സിന്ധും ദുരിതാത്യഗ്നി(സൂ 6)

എന്നിവയിലെ സിന്ധുശബ്ദം നദിയെകുറിക്കുന്നതാവാമെങ്കിലും ,നിന്റെ മുഖം എല്ലാദിശയിലും തിരിഞ്ഞിരിക്കയാൽ ഞങ്ങളെ എല്ലാ ഭാഗത്തേക്കും നൌകയില് എത്തിക്കുക. എന്ന പ്രാർത്ഥന സമുദ്രയാനത്തെത്തന്നെയാണ് സൂചിപ്പിക്കുന്നത്.

ആകാശത്തിൽപറക്കുന്ന പക്ഷികളുടെ മാർഗ്ഗം ആരറിയുന്നുവോ,സമുദ്രത്തിൽ സഞ്ചരിക്കുന്നവയുടെ മാർഗ്ഗം ആരറിയുന്നുവോ ,അവൻ സഞ്ചരിക്കുന്ന നൌകകളുടെ മാർഗ്ഗവുമറിയുന്നു. പ്രതിജ്ഞാബദ്ധനായി വംശസംരക്ഷണത്തിനായി, 12 മാസങ്ങളേയും അതിനപ്പുറത്തുളള കാലത്തേയും അറിയുന്നു. വായുവിന്റെ മനോഹരവും ശക്തവും വിശാലവുമായ മാർഗ്ഗം അറിയുന്നു. അതിനപ്പുറത്തുവസിക്കുന്നവരേയും അറിയുന്നു.(അനുവാകം 6. സൂ.-7, 8-9)

രഥമേറിവരിക.സമുദ്രം കടത്തിത്തരിക.(അനുവാകം 9.സൂ 7)

ധനസമ്പാദനത്തിനാഗ്രഹിക്കുന്നവർ, കടലിൽ നൌക അയക്കുന്നതുപോലെയാണ് ഉഷോദേവിയുടെ ആഗമനം (സൂ 5-3). ഇവിടെ സമുദ്രേ എന്നാണ് സിന്ധു എന്നല്ല പ്രയോഗം. സമുദ്രമെന്ന പദം ഋഗ്വേദത്തിലുളള സ്ഥിതിക്കും , സമുദ്രയാനം ധനസമ്പാദനത്തിനായി ചെയ്തിരുന്നതായി പറഞ്ഞിരിക്കുന്ന സ്ഥിതിക്കും , സിന്ധുവിനെ നദിയെന്നു മാത്രം വ്യാഖ്യാനിക്കാനെങ്ങനെ സാധിക്കും.

സമുദ്രം ന സംചരണേ സനിഷ്യവ (അനു 10.സൂ 6-2). ഇതും ധനസമ്പാദനത്തിനായി സമുദ്രയാനം ചെയ്തിരുന്നതിനു തെളിവാണ്. മരിക്കാൻപോകുന്ന വ്യക്തി സർവ്വസ്വത്തും ത്യജിക്കുന്നപോലെയാണ് തുഗ്രനെന്ന ഋഷി സ്വപുത്രനായ ഭുജ്യുവിനെ കടലിലേക്കയച്ചതെന്നും വേദം പറയുന്നു. കപ്പൽച്ചേതംവന്ന് മുങ്ങിത്താഴുന്ന അവനെ അശ്വികളുടെ ത്രിരഥമാണ് രക്ഷിച്ചത്. നിലയില്ലാത്ത സമുദ്രജലത്തിൽ ,അർണ്ണവമദ്ധ്യത്തിലായി കണ്ട ദാരുനിർമ്മിതമായ അവരുടെ നങ്കൂരത്തില് പിടിച്ച് (വൃക്ഷോ നിഷ്ഠതോ മദ്ധ്യേ അർണ്ണസോ) രഥത്തിലേറിയ ഭുജ്യു, മൂന്നുപകലും മൂന്നുരാത്രിയുമാണ് ,അനന്തവും അലകളിളകുന്നതുമായ സമുദ്രോപരി സഞ്ചരിച്ചത്.അതിന്നുശേഷം , ത്രിരഥം കരക്കണഞ്ഞു. ഇവിടെ വർണ്ണിക്കപ്പെടുന്നത് നദിയല്ല,സമുദ്രം തന്നെയാണ്. ഈ കഥയെ പരാമർശിച്ച് വേദത്തില് കാണുന്ന ചില വരികള് ഉദ്ധരിക്കാം.

1. ഭുജ്യുമർണ്ണസൌനിഃ സമുദ്രാദിഭിരൂഹഥുശ്രർജ്രേഭിരശ്വൈഃ (അനു 11 സൂ 2-14)
2. തൈഗ്ര്യായ പേരുർവ്വീമദ്ധ്യേ അർണ്ണസൌ (അനു 22. സൂ 2-3)

3. തിസ്തഃക്ഷപസ്ത്രിരഹാതിവ്രജദ്ഭിർന്നാസത്യാഭുജ്യുമൂഹം
പതംഗൈ സമുദ്രസ്യ ധ്വനന്നാർദ്രസ്യപാരേ ത്രിഭിരഥൈ ശതപദ്ഭിഃഷഡശ്വൈഃ
4. അനാരംഭണേ തദവിരയേഥാമനാസ്ഥാനേ അഗ്രഭണേ സമുദ്രേ യഥശ്വിനാ ഊഹഥുർഭുജ്യുമസ്തം ശതാരിത്രാം നാവമാതാസ്ഥിവാരസം
5. യുവമേതം ചക്രഥുഃസിന്ധുഷു പ്ലവമാത്മന്വന്തം പക്ഷിണാം തൌഗ്ര്യായ
6. അവവിദ്ധം തൌഗ്ര്യമപ്ഖന്തനനാരംഭണേ തമസിപ്രവിദ്ധം ചതസ്രോ നാവോ ജഠലസ്യജുഷ്ടാ ഉദശ്വിഭ്യാമിഷിതാഃപാരയന്തി

മരംമുറിച്ച് വളയവും പൂളുംവെച്ച് നങ്കൂരമുണ്ടാക്കുന്ന വിധം വിശ്വാമിത്രന് ഋഷിയായുള്ള 3ആം അഷ്ടകം ഒന്നാം അനുവാകം പറയുന്നുണ്ട്. ശൃംഗശ്രുപത്തിൽപണിത ഇത്തരം നങ്കൂരങ്ങളാണ് സമുദ്രയാനത്തിലുപയോഗിച്ചിരുന്നത്.



നങ്കൂരപദം ലാറ്റിൻഭാഷയില് അംകോര എന്നും ഗ്രീക്കുഭാഷയില് അങ്കുര എന്നും ഉച്ചരിക്കുന്നു. ഇതിൽനിന്നാണ് ഇംഗ്ലീഷുഭായിലെ ആങ്കര് (anchor) ഉണ്ടായത്. ശുക്ര,വൈഷ്ണവചിഹ്നമായ ഈ മുദ്ര ധരിച്ചവരുടെ സഞ്ചാരപഥമായതിനാലാണ് കടലിന് സമുദ്രമെന്ന പേരുവന്നത്. സാമുദ്രിയെന്ന പദവും ഇങ്ങനെയുണ്ടായി. സാമുദ്രിയെന്നാൽ ജപ്പാനില് രാജകുടുംബത്തിൽപിറന്ന (രാജപുത്ര)യോദ്ധാവാണ്.കേരളത്തിലെ സാമൂതിരിയുടെ ഉത്ഭവവും ഇതിൽനിന്നാവണം. സാമൂതിരിമാർ രാജപുത്രന്മാരായിരുന്നു യോദ്ധാക്കളുമായിരുന്നു.,രാജാക്കന്മാരായിരുന്നില്ല. ഈജിപ്തിലെ ചക്രവർത്തിമാരും ഈ മുദ്ര ധരിച്ചിരുന്നു. മുദ്രവെക്കുക,അങ്കിതമാക്കുക എന്നർത്ഥമുള്ള ആങ്ക് ((anch).എന്നാണ് ഈജിപ്തിൽ ഈ മുദ്രയെ പറയുക. വൈഷ്ണവചിഹ്നങ്ങൾ അങ്കിതമാക്കിയ ഗൃഹങ്ങളോടുകൂടിയ ദക്ഷിണേന്ത്യയെ ജപ്പാനിലുള്ളവര് സാമുദ്രികളുടെ നാടായി അംഗീകരിച്ചിരുന്നു. ചൈനക്കാരുടെ ഫൂസാങ് എന്ന ഭൂലോകസ്വർഗ്ഗവും ഈ പ്രദേശമായിരുന്നു.

അശ്വികളുടെ രഥങ്ങളുടെ വർണ്ണനഃ- പരന്നമുൻവശം, ദാരുനിർമ്മിതം(മരം കൊണ്ടുണ്ടാക്കിയത്), ത്രിധാതുക്കൾ(ലോഹങ്ങൾ)ഉപയോഗിച്ച് ഉറപ്പുവരുത്തിയത്, മൂന്നുകോണും മൂന്നുവൃത്തവും മൂന്നുതൂണും നൂറിലധികം ചക്രവും നൂറുതുഴയും ,സാരഥിമാർക്കിരിക്കാനായി 3 സ്ഥാനവുമുള്ളത്, മധു നിറച്ചത്, ഊർജ്ജനി കയറിയിരിക്കുന്നത്, ഋതുക്കളാകുന്ന അശ്വങ്ങളെ പൂട്ടിയത്.

ത്രിവന്ധുരേണ ത്രിവൃതാരഥേന ത്രിചക്രേണാ സുവൃതായാനമർവ്വാക് പിന്വതാഗാജിന്വതമർവ്വതോ നോ വർദ്ധയത മക്ഷിണാവീരമസ്മേ

ത്രിരഥമെന്നാണ് ആ കപ്പലുകളുടെ പേര്. കക്ഷീവം അഥവാ രഥത്തിലിരിക്കുന്നതിനാൽ അശ്വികളിലൊരാൾക്ക് കക്ഷീവാനെന്നും പേരുണ്ട്. (കക്ഷീവാനെന്ന ഋഷി)ദിയോസ്കോറോയ് എന്നറിയപ്പെടുന്ന (ദൈവപുത്രന്മാർ) ഗ്രീക്കുമിഥോളജിയിലെ മിഥുനങ്ങളിലൊരാളായ കസ്റ്ററാണ് കക്ഷ്ത്രിയായ കക്ഷീവാൻ. അശ്വികളുടെ നാട് പൂർവ്വചക്രവാളബിന്ദു(ഉഷസ്സിന്റെ സ്ഥാനം)വാകയാൽ കിഴക്കെ അർദ്ധഗോളത്തിലാണവരുടെ ജനസ്ഥാനം. അശ്വികളുടെ പലപര്യായങ്ങളെ വേദം പറയുന്നു. സത്യശീലരാകയാലും ,നാസദീയസൂക്തത്തിൽ പ്രതിപാദിക്കപ്പെടുന്ന പ്രപഞ്ചോല്പത്തിക്കു മുമ്പും നിലനിന്നിരുന്നതിനാലും അവരെ നാസത്യരെന്നു വിളിക്കുന്നു.സതീയപുത്രർ,ശതകർണ്ണികൾ,യാദവന്മാരെന്നിവരും സത്യപുത്രരാണ്,സത്യശീലരാണ്. സതിയന്മാർ,സിതിയന്മാർ,സിന്ധിയർ,സിന്ധുക്കളെന്നുള്ളവരും സത്യപുത്രരാണ്. രോഗശമനാർത്ഥം ദാശരാജ്ഞമെന്ന യജ്ഞം (ദസ്റ, ദാസ്റാഗം)കഴിക്കയാലവർ ദസ്രന്മാരാണ്. ദാസ്ര എന്ന പദം ലാറ്റിനിലേക്ക് ദോസ്റേ (docere)ആയി. ഇതിന്റെ തദ്ഭവമാണ് ഇംഗ്ലീഷിലെ ഡോക്ടർ. വൈദ്യം,ജ്യോതിഷം എന്നിവയിൽ നിപുണരും സാമുദ്രികരും ശില്പികളും സത്യശീലരും സാഹസികരുമായ കുമാരസംഘങ്ങള് വൈദികകാലത്തുതന്നെ ലോകം ചുറ്റി സമുദ്രയാനം നടത്തിയിരുന്നു എന്നും തങ്ങളുടെ വിജ്ഞാനച്ചെപ്പിലെ രത്നങ്ങൾ എല്ലാവർക്കും പങ്കുവെച്ചിരുന്നു എന്നും ഈ പരാമർശങ്ങളെല്ലാം തെളിയിക്കുന്നു.

കുമാരൻ സുബ്രഹ്മണ്യപര്യായമാണ്.മംഗലൻ,ഭൌമൻ,കുജൻ,അംഗാരകൻ,ചൊവ്വ എന്നെല്ലാം അറിയപ്പെടുന്ന യോദ്ധാവും ജ്ഞാനിയും ഋഷിയും വിരക്തനും ഗൃഹസ്ഥനും ആയ കുമാരന്റെ അംഗാരകവാടങ്ങൾ ഭൂമിയുടെ നാനാഭാഗത്തും സ്ഥാപിക്കപ്പെട്ടു. അവയിലൊന്നാണ് കമ്പൂച്ചിയ(കാംബോജം)യിലെ ഖമ്ര(കുമാര സാമ്രാജ്യം Khmer) സാമ്രാജ്യത്തിന്റെ അഭിമാനസ്തംഭമായ അംഗാരകവാടം(അംഗോർവാട്). ഹെന്റി മൌഹോട്ട് എന്ന ഫ്രഞ്ചുകാരനായ നാചറലിസ്റ്റ് ഇന്തോചൈനയിലെ സെമിബാർബേറിക് പ്രദേശങ്ങളിലെ ഷഡ്പദങ്ങളേയും പക്ഷികളേയും കുറിച്ചുപഠിക്കാനാണ് കമ്പൂച്ചിയയിലെത്തിയത്. 1860ലെ ജനവരിമാസത്തിൽ യാദൃഛികമായി അംഗോർവാട് കണ്ടെത്തിയ അദ്ദേഹം തന്റെ ഡയറിയിലിങ്ങനെ കുറിച്ചിട്ടു. It is grander than anything left to us by Greece or Rome. തുടർന്ന് 1866ൽ ഫ്രഞ്ചുഗവർമ്മേണ്ട് അന്വേഷണാർത്ഥം ഒരു വിദഗ്ധസംഘത്തെ അയച്ചു. പതിനഞ്ചാം നൂറ്റാണ്ടോടെ തകർന്നുതരിപ്പണമായിപ്പോയ ഒരു മഹാസാമ്രാജ്യത്തിന്റെ അവശിഷ്ടങ്ങളെ അവർ പഠനവിധേയമാക്കി. ക്രിസ്തുവർഷം ഒന്നാംശതകത്തിൽ ഫുനാൻ(ഫ്ണോം)എന്നഈ സാമ്രാജ്യം (തായ് ഭാഷയിൽ ഫണോം എന്നാല് പർവ്വതമെന്ന് അർത്ഥം. പർവ്വതം ഭൂമിയെന്ന നാഗത്തിന്റെ ഫണമാണ്). കെട്ടിപ്പടുക്കപ്പെട്ടു എന്ന ഊഹം ഇപ്പോഴും സ്ഥിരീകരിക്കപ്പെട്ടിട്ടില്ല. പാർവ്വതേയന്മാരെന്നും ഫണികളെന്നും വിളിക്കപ്പെടുന്ന ഇവരുടെ ഉത്ഭവകഥ രസകരമായ ഒരു ഐതിഹ്യമാണ്.

ഒരിക്കൽ,ദൈവീകമായ ഒരു പ്രചോദനത്താൽ,കൌണ്ഡിന്യയെന്ന ബ്രാഹ്മണ്ൻ തന്റെ നൌകയില് കിഴക്കോട്ടുപുറപ്പെട്ടു. അദ്ദേഹത്തിന്റെ കപ്പലിനെ പിടിച്ചടക്കാനായി കാംബോജത്തിലെ നാഗരാജാവിന്റെ പുത്രിയും പത്തേമ്മാരിയിൽ യാത്ര പുറപ്പെട്ടു. ബ്രാഹ്മണന്റെ മന്ത്രം ജപിച്ചയച്ച ദിവ്യാസ്ത്രം നാഗരാജകുമാരിയെ തോല്പിച്ചു. അവൾ കൌണ്ഡിന്യനെ വിവാഹം കഴിച്ചു. ആ കൌണ്ഡിന്യബ്രാഹ്മണന്റെ പുത്രനാണ് എല്ലാ ഫുനാൻരാജാക്കന്മാരുടേയും ആദിപിതാവ്.അദ്ദേഹം ഒരു കുഷ്ഠരോഗിയായിരുന്നു.അതുമാറാനാണ് സൂര്യക്ഷേത്രം നിർമ്മിച്ചത്.

കുണ്ഡിനപുരിയിൽ ജനിച്ചവനാണ് കൌണ്ഡിന്യൻ. മഹാഭാരതത്തിൽ വിദർഭയിലാണ് കുണ്ഡിനപുരി. ശ്രീകൃഷ്ണപത്നിയും പ്രദ്യുമ്നമാതാവുമായ രുഗ്മിണിയുടെ ജന്മദേശം. ശ്രീകൃഷ്ണന് ജംബുദ്വീപത്തിലെ ജാംബവതിയിലുണ്ടായ സാംബനെന്ന പുത്രനും കുഷ്ഠരോഗമുണ്ടായി എന്നും അതുമാറാനായി മാഗബ്രാഹ്മണരെക്കൊണ്ട് സൂര്യക്ഷേത്രമുണ്ടാക്കിച്ചു എന്നും ഐതിഹ്യമുണ്ട്. ഇന്ത്യയിലേയും കാംബോജത്തിലേയും ഈ കഥകൾ ,കാംബോജത്തിലെ രാജാക്കന്മാരുടെ ഉത്ഭവം ഇന്ത്യയിലാണെന്ന് തെളിയിക്കുന്നു. പ്രദ്യുമ്നകഥയോടു സാദൃശ്യമുള്ള ഐതിഹ്യം അമേരിക്കയിലെ ഗോത്രവർഗ്ഗക്കാർക്കിടയിലും പ്രചാരത്തിലുണ്ടായിരുന്നു എന്ന് നേരത്തേ ചൂണ്ടിക്കാട്ടുകയുണ്ടായി. ഭൌമസിദ്ധാന്തമെന്ന ജ്യോതിഷനിയമം ആവിഷ്കരിച്ച വ്യക്തിയും ഒരു പ്രദ്യുമ്നനാണ്. എഡി ഒന്നാം നൂറ്റാണ്ടുവരെ മഗധ (ഒറീസ്സ)രാജാക്കന്മാരെ കലിംഗദേശത്തെ ഭൌമന്മാരെന്നാണ് അറിയപ്പെട്ടിരുന്നത്. കലങ്കൾ(കപ്പലുകള്) വന്നടുക്കുന്ന സ്ഥലം കലിംഗം അഥവാ കലങ്കം. തമിഴിൽ കപ്പലടുക്കുന്ന സ്ഥലത്തു സ്ഥാപിക്കുന്ന ദീപസ്തംഭത്തിന് കലങ്കരൈവിളക്കമെന്നു പറയുന്നു. കലങ്ങൾ വന്നടുക്കുന്ന തീരത്തിന് കൽ എന്ന് ചേർത്തനാമങ്ങള് ചേരനാട്ടിലും കാണാം. (കൽക്കരൈനാട്, കൊടുംകല്ലൂർ). തുറമുഖത്ത് കലങ്ങളിൽ പണിചെയ്യുന്നവരെ തമിഴിലാണ് കലാസികളെന്നു വിളിച്ചിരുന്നത്. ഈ പദം പിന്നീട് ഖലായികളായി ഉച്ചാരണഭേദത്തോടെ പേഴ്സ്യയിലും പടിഞ്ഞാറെ തീരത്തും (ബേപ്പൂരിൽ) സ്വീകരിക്കപ്പെട്ടു. ഉണ്ഡ്രുദേശം അഥവാ ഒറീസ്സ ഇത്തരമൊരു കലങ്കരൈനാടായിരുന്നു. തെന്നിന്ത്യയിലെ ഭരതവേലന്മാർ സഞ്ചാരികളും സാഹസികരുമായ ഈ ഉത്തരദേശക്കാരെ (ഉദ്രേശി,ഉദ്രദേശി)ഉണ്ഡ്രുദേശികരെന്നാണ് വിളിച്ചിരുന്നത്. ഉണ്ഡ്രുദേശം കേരളപര്യായവുമാണ്. ഒഡീശ ഇന്ത്യയിൽ മാത്രമല്ല,ഗ്രീസിലും സഞ്ചാരികളുമായി ബന്ധപ്പെട്ടതാണ്.ദൂരയാത്രകളുടെ കഥകൾക്ക് അവരും ഒഡീസിയെന്നാണല്ലോ പേരിട്ടത്. ഉദ്രദേശികനായ ഒരു സഞ്ചാരിബ്രാഹ്മണനാണ് കാംബോജത്തിലെ അംഗാരകവാടസ്ഥാപകൻ.35000 വർഷം മുമ്പ് ഇതുപോലെ കറുത്തവർഗ്ഗക്കാരായ ചിലര് യൂറോപ്പിലെ ഇറ്റലിയിലെ ഗ്രിമാന്റി ഗുഹയില് അധിവസിച്ചിരുന്നതായി തെളിവുകളുണ്ട്. പോ താഴ്വരയിലാണ് ഈ ഗുഹ. എ.ഡി.ഒന്നാം നൂറ്റാണ്ടിൽ പ്ലിനി ഒന്നാമനെന്ന ചരിത്രകാരൻ ഒധേശിയം എന്നപേരില് ,കറുത്ത വർഗ്ഗക്കാരുടെ ഒരു സാമ്രാജ്യം പോ താഴ്വരയിലും ചരിത്രാതീതകാലത്തുതന്നെ നിലനിന്നിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്.

ചരിത്രാതീതകാലത്തെ ഫുണീഷ്യരുടെ കപ്പലുകൾ രണ്ടുപേരിലാണ് അറിയപ്പെട്ടിരുന്നത്. ഗാലി (കാലി അഥവാ കലം), ട്രൈറീം (അഥവാ ത്രിരഥം. ).രണ്ടുപേരുകളും ഇന്ത്യയിലെ പ്രാകൃത,സംസ്കൃതപദങ്ങളോടു സാദൃശ്യമുണ്ട്. ഉച്ചാരണത്തിലും അർത്ഥത്തിലും. നൂറടിയിലേറെ നീളം,ഉയർന്ന ഡെക്ക്,അഗ്രഫണം പോലെ വളഞ്ഞ മുൻഭാഗം, സിപ്രസ്സരം(ദാരു)കൊണ്ട് അടിഭാഗം നിർമ്മാണം, ഓക്ക് കൊണ്ട് പങ്കായം, വലിയ കൊടിമരത്തിൽ ചതുരാകൃതിയുള്ള പായ, ചെമ്പുതകിടും ഇരുമ്പുംകൊണ്ട് ശക്തികൂട്ടിയ അരികുകൾ, അറുപതോളം അടിമകൾക്ക് മൂന്നുവരിയായിരുന്ന് 60 പങ്കായം കൊണ്ട് ഒരുമിച്ചു തുഴയാവുന്ന സംവിധാനം, 250 പേർക്ക് ഇരിക്കാവുന്നത്ര വിസ്താരം –ഇതാണ് ട്രൈറീം. ഋഗ്വേദപ്രോക്തമായ അശ്വികളുടെ ത്രിരഥവും

ടീറീമും തമ്മിലുള്ള സാദൃശ്യം ഈ വിവരണത്തിൽനിന്ന് കാണാം.



ഭൌമന്മാരുടെ ഒഡീസിക്കഥ ചൊവ്വാഗ്രഹത്തിൽ കണ്ടെത്തിയ പുരാതനസംസ്കാരാവശിഷ്ടങ്ങളെക്കൂടി പരാമർശിക്കാതെ അവസാനിക്കുന്നില്ല. ഭൂമിയുടെ നാഭിയെന്നും ,ആകാശത്തിലേക്കുറ്റുനോക്കുന്ന ഭൂമിയുടെ കണ്ണെന്നും വിളിക്കപ്പെടുന്ന ഈസ്റ്റർഐലന്റ് അഗ്നിപർവ്വതങ്ങളുടെ നാടാണ്. അഗ്നിപർവ്വതശിലകളില് കൊത്തിയെടുത്തവയും ഞാത്തിനീട്ടിയ കാതുള്ളവയുമായഈസ്റ്റർഐലന്റിലെ രാക്ഷസശിലകളോട് സാമ്യമുള്ള ഒരുമുഖമാണ് ചൊവ്വയുടെ ഉപരിതലത്തിൽ ആധുനികശാസ്ത്രജ്ഞര് കണ്ടെത്തിയത്. ഭൂമിപുത്രനായ ചൊവ്വയിൽ ജലസാന്നിദ്ധ്യമുണ്ടായിരിക്കണമെന്നത് സ്വാഭാവികം മാത്രം.

## • ഈസ്റ്റർഐലന്റിലെ രാക്ഷസശിലകൾ:-

പോളിനേഷ്യൻദ്വീപസമൂഹത്തിന്റെ കിഴക്കുഭാഗത്ത് ,പിറ്റ്കെയിൻദ്വീപിൽനിന്ന് ആയിരവും ,ചിലിയുടെ പശ്ചിമതീരത്തുനിന്ന് രണ്ടായിരത്തിമുന്നൂറും നാഴികമാറി ഈസ്റ്റർഐലന്റ് സ്ഥിതിചെയ്യുന്നു.ത്രികോണാകൃതിയിലുള്ള മൂന്ന് അഗ്നിപർവ്വതങ്ങള് ഈ ദ്വീപിലുണ്ട്. അഗ്നിപർവ്വതശിലകൊണ്ടുനിർമ്മിച്ച അഹ എന്ന അൾത്താരകളും മോവൈ എന്ന പ്രതിമകളും ധാരാളം കാണാം. തെക്കേ ഇന്ത്യയിലെ ആദിവാസികളെപ്പോലെ ഈസ്റ്റർഐലന്റിലെ ആദിവാസികളും കാത് കുത്തിനീട്ടി വളർത്തിയവരും മേലാകെ പച്ച കുത്തിയവരുമാണ്. അവർക്കിടയില് ഒരൈതിഹ്യമുണ്ട്. അസ്തമയസൂര്യന്റെ ദിശയിലായി (പടിഞ്ഞാറ്) ഹിരസാമ്രാജ്യം സ്ഥിതിചെയ്യുന്നു( ഇര-ഇള –ഹിര എന്ന് ഉച്ചാരണഭേദം കൊണ്ട് മാറ്റം വരാവുന്ന പദം). ഒരിക്കൽ ഈ സാമ്രാജ്യത്തെ സമുദ്രം വിഴുങ്ങി. ഹോതുമാതുവ എന്ന ഒരു അർക്കിഹേനുവ (മതാചാര്യന്റെ സ്ഥാനപ്പേർ)യ്ക്ക് ഉദയസൂര്യന്റെ ദിശയിലുള്ള (കിഴക്ക്)തന്റെ തായ്നാടിനെക്കുറിച്ച് അപ്പോളൊരു ദർശനമുണ്ടായി. അദ്ദേഹം ഏഴു കുമാരന്മാരെ ആ മാതൃരാജ്യം കാണാനയച്ചു. സഞ്ചാരികളായ കുമാരന്മാർ ഭൂമി ചുറ്റി, ഭൂമിയുടെ നാഭിയായ തങ്ങളുടെ ദ്വീപം ആദ്യം കണ്ടെത്തി. പിന്നീട് ചെടികളും മനുഷ്യരും അടങ്ങുന്ന ഒരു ചെറു സംഘവുമൊത്ത് ഹോതുമാതുവ ദ്വീപിലേക്ക് വന്നു. തന്റെ പത്തു പുത്രന്മാർക്ക് ദ്വീപ് സമമായി ഭാഗിച്ചുകൊടുത്തു. ആ പത്തുവംശക്കാരാണ് തങ്ങളുടെ പൂർവ്വപ്രപിതാമഹന്മാരെന്ന് ആദിവാസികള് വിശ്വസിക്കുന്നു. സപ്തർഷികളാണ് ഏഴുകുമാരന്മാർ. ഇന്ത്യയിലും ഇവരാണ് മാനവവംശത്തിന്റെ പ്രപിതാമഹന്മാർ.പത്തു ദാനവവംശക്കാരെ പത്തുപുത്രന്മാരായി കരുതുന്നു. അർക്കനെന്നാല് സൂര്യനാമ്. അർക്കിഹേനുവ സൂര്യാരാധക

നായ ശ്രേഷ്ഠപുരോഹിതനും. പകാരം ഹകാരമായി ഉച്ചരിക്കുന്ന കർണ്ണാടകസമ്പ്രദായവും ബകാരപകാരങ്ങളുടെ മാറ്റവുംകൊണ്ട് ബോധിമാധവനാണ് പോതുമാതുവയും ഹോതുമാതുവയുമായി മാറിവരുന്ന പദം.

വാമൊഴിയിലൂടെ കൈമാറിയ ഐതിഹ്യങ്ങളിൽ മെലിഞ്ഞുകുറിയവരെന്ന് അർത്ഥം വരുന്ന ഹനോമോമോക്കോക്കളായിരുന്നു ഹോതുമാതുവയുടെ സന്തതികൾ.ഒരിക്കൽ,യാദൃച്ഛികമായി കപ്പൽച്ചേതത്തിലകപ്പെട്ട കുറെ ഹനോ ഈപ്പോകൾ(ഭീമാകാരരായ ശക്തവർഗ്ഗം) ദ്വീപിലെത്തി.അവരുടെ സംഘത്തിൽ സ്ത്രീകളുണ്ടായിരുന്നില്ല. ഇതേത്തുടർന്ന് ആദ്യം ഒരു വർഗ്ഗസമരവും പിന്നീട് വർഗ്ഗസങ്കരവും ഉണ്ടായി. ഈപ്പകളുടെ വരവിനുമുമ്പ് മോമോക്കോകൾ ഒരുതരം കൊച്ചുപ്രതിമകള് നിർമ്മിച്ചിരുന്നു. ഇവ മന എന്നു വിളിക്കപ്പെട്ടിരുന്ന അത്ഭുതശക്തിയോടുകൂടിയ ,വംശസംരക്ഷകരായ പിതൃക്കളുടെ ബിംബങ്ങളാണ്.തെക്കേ ഇന്ത്യയിലും സൌത്ത് ഈസ്റ്റ് ഏഷ്യയിലുമുള്ള ആദിവാസികൾക്കെന്നപോലെ കെട്ടിവെച്ചകുടുമയും കുത്തിഞാത്തിയ കാതുകളും ഈ പ്രതിമകൾക്കുമുണ്ട്. ഹനോ ഈപ്പോകൾ ഈ മാതൃകയിൽത്തന്നെ കൂറ്റൻപ്രതിമകളുണ്ടാക്കാനാരംഭിച്ചു. ഒരിക്കൽ അശക്തരായ ആദിവാസികൾ, പോയിക്കേ പർവ്വതതാഴ്‌വാരത്തിൽഅഭയം പ്രാപിച്ചു.ശക്തന്മാര് അതിനുചുറ്റും കിടങ്ങുകുത്തി വെടിമരുന്നുനിറച്ച് തീ കൊടുക്കാനൊരുങ്ങി.(കിടങ്ങിന്റെ അവശിഷ്ടം ഇപ്പോഴുമുണ്ട്). അവശേഷിച്ച അശക്തവർഗ്ഗം സംഘടിച്ച് പിന്നിൽനിന്ന് മിന്നലാക്രമണം നടത്തിയതിനാൽ തങ്ങൾതന്നെ കുഴിച്ച തീക്കിടങ്ങിൽവീണ് ഒരാളൊഴികെ എല്ലാ ഹാനോ ഈപ്പകളും സിദ്ധികൂടി. അതോടുകൂടി കൂറ്റൻപ്രതിമകളുടെ നിർമ്മാണവും നിലച്ചു.

ഹനോശബ്ദം നമ്മുടെ ഹനുശബ്ദത്തിന് തുല്യമാണ്. ബലമേറിയതാടിയെല്ലുകളുള്ള ശക്തവർഗ്ഗമാണ് ഹനോ ഈപ്പകൾ. ബലമില്ലാത്ത താടിയെല്ലുള്ളവരാണ് ഹനോമോമോക്കോകൾ.ഒരാളൊഴികെ മറ്റുരാക്ഷസരെല്ലാം നശിച്ചകഥ രാമരാവണ(മനുഷ്യ,രാക്ഷസ)യുദ്ധത്തിൽ ,വിഭീഷണനൊഴികെ മറ്റെല്ലാവരും മരിച്ച കഥയെ അനുസ്മരിപ്പിക്കുന്നു.എന്നാൽ,രാമായണകാലത്തിന് എത്രയോ നൂറ്റാണ്ടുകൾക്കുശേഷമാണ് ഈസ്റ്റർഐലന്റിലെ രാക്ഷസശിലകളുടെ നിർമ്മാണകാലം.

1947ൽ പെറുവിൽനിന്നാരംഭിച്ച കോൺടിക്കിസാഹസികയാത്ര പോളിനേഷ്യന് തുവാമോത്തു തീരത്താണെത്തിയത്. ചരിത്രപ്രസിദ്ധമായ ഈ യാത്ര പോളിനേഷ്യക്കാർ തെക്കെ അമേരിക്കയിൽനിന്നു കുടിയേറിപ്പാർത്തവരാവാമെന്ന ഊഹത്തിനിടയാക്കി. പസഫിക് കറന്റുകൾ,ആദിവാസികളുടെ രക്തഗ്രൂപ്പ് ആന്റിജനുകള്,സസ്യസമ്പത്ത് എന്നിവയുടെ പഠനം ഇതിനുപോൽബലകമായി. വിനാപ്പുവിലെ അഹുതാഹിര എന്ന അൾത്താര ഇങ്കകളുടെ ശില്പമാതൃകയോടു സാദൃശ്യമുള്ളതാണെന്നും ഏറ്റവും പുരാതനമെന്നു കരുതുന്ന അഹുതാഹൈയ് മാർകിസ് ഇന്ത്യക്കാരുടെ ടിക്കികളുമായി സാമ്യമുള്ളവയണെന്നും ഗവേഷകര് കണ്ടെത്തി.അതേസമയം അമേരിക്കൻഇന്ത്യക്കാരുടെ ഭാഷകളൊന്നുംതന്നെ പോളിനേഷ്യക്കാർസംസാരിക്കുന്നില്ലെന്നും കണ്ടു. ഭാഷകളിലും സംസ്കാരത്തിലും ഇന്തോനേഷ്യക്കാരോടാണ് അവർക്ക് കൂടുതലടുപ്പം. കാർബൺ 14 പഠനങ്ങള് പോളിനേ്ൻസമൂഹം പതുക്കെപ്പതുക്കെ കിഴക്കോട്ടാണ് നീങ്ങുന്നതെന്നു കാണിക്കുന്നു. തെക്കുകിഴക്കൻഏഷ്യയിലെ ജനത 2600 വർഷംമുമ്പ് ന്യൂഗിനിയിലും 5000 വർഷംമുമ്പ് സോളമൺദ്വീപിലും 3000 വർഷംമുമ്പ് ന്യൂ കാലിഡോണിയയിലും ഫിജിയിലും എത്തിയിട്ടുണ്ട് എന്ന് കാർബൺപഠനങ്ങള് തെളിയിച്ചു.ബിസി 500ൽ അവർതോംഗോയിലും സാമോയിലും എത്തി. ക്രിസ്തുവർഷാരംഭത്തില് മാർകിസാസ് ,സൊസൈറ്റി ദ്വീപസമൂഹങ്ങളിലും പോളിനേഷ്യൻത്രികോണത്തിന്റെ മൂന്നുമൂലകളായ ഹവായ്, ന്യൂസിലാന്റ്,ഈസ്റ്റർഐലന്റുകളിലും ഇവർചെന്നുചേർന്നു.സൌത്ത് ഈസ്റ്റ് ഏഷ്യയിൽനിന്നാരംഭിച്ച ഒരു സംസ്കാരത്തിന്റെ ഭിന്നരൂപങ്ങളാമ് ശാന്തസമുദ്രദ്വീപസമൂഹങ്ങളിലുള്ളതെന്ന വാദഗതിക്ക് ഈ പഠനം തെളിവുനല്കി. മോവായ്-അഹു രീതിയിൽ മിനിഅൾത്താരകളും ശിലകളും സഹസ്രാബ്ദങ്ങളായി

പോളിനേഷ്യൻദ്വീപസമൂഹ ക്കാര് ഉപയോഗിക്കുന്നുണ്ടെങ്കിലും ക്രി.ശേ. 1650ൽ അവസാനത്തെ രാക്ഷസശില്പം നിർമ്മിക്കപ്പെട്ടു.(ആകെ 960 വർഷം)അതിനുശേഷം പ്രതിമാനിർമ്മാണം നിലച്ചതായി കാണുന്നു. ഇത് ആദിവാസികളുടെ ഐതി ഹ്യവുമായി ഒത്തുപോകുന്നു. സൌത്ത് ഈസ്റ്റ് ഏഷ്യക്കാരായ ഹനോ മോമോക്കോക്കളുടെ ശില്പമാതൃകയെ പിൻപറ്റി രാക്ഷസശിലകള് നിർമ്മിച്ച ഹനോ ഈപ്പകള് എഡി 690ൽ മാത്രം അവിടെ എത്തിച്ചേർന്ന അമേരിക്കന്ഇന്ത്യക്കാരായിരുന്നില്ല. എഡി 690 മുതല് 1650 വരെയുള്ള ഒമ്പതുനൂറ്റാണ്ടുകളിലായി സംഭവിച്ച വർഗ്ഗസങ്കരത്തെ ,ഹനോ ഈപ്പകളുടെ കപ്പലിൽ സ്ത്രീകളുണ്ടായിരുന്നില്ലെന്ന ഐതിഹ്യം ചൂണ്ടി ക്കാട്ടുന്നു.

മന എന്നാൽ ഇല്ലം,വാസസ്ഥാനം,രാജധാനി മനസ്സ് എന്നൊക്കെയാണ് ഇന്ത്യയിലെ ഭാഷകളിലുള്ള അ ർത്ഥം. പോളിനേഷ്യക്കാർ എന്ത് അർത്ഥം കൊടുക്കുന്നു എന്നു നോക്കാം. ഓരോ മനുഷ്യനും ഓരോ മന ഉണ്ട്. ഒരാളിലെ മനയുടെ ഗുണനിലവാരമനുസരിച്ച് അയാൾമഹത്തായ കാര്യങ്ങൾചെയ്യാന് പ്രാപ്തനാവു ന്നു. മനയുടെ ശക്തിയെ പടിപടിയായി വളർത്തി വികസിപ്പിച്ചെടുത്ത വ്യക്തിയില് ധാബൂ കുടികൊള്ളുന്നു. (ഈ വാക്കിൽനിന്നാണ് ഇംഗ്ലീഷുഭാഷയിലെ taboo ഉണ്ടായത്)അയാളുമായി സമ്പർക്കംപുലർത്തുന്നവ രിലും അയാൾ തൊടുന്ന വസ്തുക്കളിലും നടക്കുന്ന ഭൂമിയിലുംകൂടി ഈ ശക്തി വ്യാപിക്കുന്നു. അതുകൊണ്ട് മനശ്ശക്തിവളർത്തിയെടുത്ത മനുക്കളായ ഗോത്രത്തലവന്മാരെ പോളിനേഷ്യക്കാര് ദിവ്യരായിക്കരുതി, സ്പർശിക്കുകയില്ല. അവർ നടന്നുവോകുന്ന വഴിയിലൂടെ നടക്കുകപോലുമില്ല. ഭാരതവർഷത്തിലും ആദിവാസി കൾക്കിടയിൽ,ഈ വിശ്വാസം നിലനിന്നു. മന്ത്രവാദികളായ പാണന്മാരും ഒടിവെക്കുന്നപറയരുമെല്ലാം ഈ വിശ്വാസം പുലർത്തിയിരുന്നു.ഇതിന്റെ പരിണാമമാണ് പിന്നീടുണ്ടായ തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും. ധാബൂ വിപരീതമായി (വാമം)ഉച്ചരിച്ചാൽ ബുധശബ്ദം കിട്ടും.ബുധന്മാരായ മനുക്കൾ വാഴുന്ന ഇല്ലം ഭാര തീയരുടെ മനയാണ്. സിന്ധുക്കളുടെ രാജധാനി എന്ന അർത്ഥത്തിൽ, സിന്ധോർമന എന്നപദം ഉപയോഗിച്ചിരുന്നതായി കാണുന്നു.ബുധനായ ബോധിമാധവനാണ് തങ്ങളുടെ വംശസ്ഥാപകനെന്ന പോളിനേഷ്യക്കാരുടെ വിശ്വാസം ഈ വെളിച്ചത്തിലാണ് നോക്കിക്കാണേണ്ടത്.

പോളിനേഷ്യക്കാർ മനുതാരോ എന്ന പക്ഷിയെ ആരാധിക്കുന്നു. സപ്തംബറിൽ ആ മന്വന്തരപ്പക്ഷിയുടെ ആദ്യത്തെ കൂടും മുട്ടയും തേടി ഓരോരോ ഗ്രാമത്തിൽനിന്നും യോദ്ധാക്കള് പുറപ്പെടുന്നു. സ്രാവുകൾനിറഞ്ഞ സമുദ്രം നീന്തിക്കടന്ന് മോത്തുന്വായിദ്വീപിലെത്തി ആദ്യത്തെ മുട്ട ശേഖരിച്ച ധീരസാഹസികനായ യുവാവ് ആ വർഷത്തെ തങ്കദമനുവായി അവരോധിക്കപ്പെടുന്നു. കടൽപ്പക്ഷികളില് മാക്കേമാക്കേ എന്ന പിതൃ ദേവന്റെ ആത്മവുണ്ട് (കാക്കയിൽഭാരതീയർക്കെന്നപോലെ).ഓറോംഗയിലെ കൽഗുഹകളും ,കമഴ്ത്തിയിട്ട തോണിയുടെ ആകൃതിയിൽ പണിത കല്ലുകൊണ്ടുള്ള പുരോഹിതഭവനങ്ങളും പ്രസിദ്ധമാണ്. ഈ ഭവന ങ്ങൾക്ക് ഹാരെപ്പാംഗ എന്നാണ് പേര്. ഭാരതത്തിലെ സിന്ധുഗംഗാസമതലത്തിനുമുണ്ടല്ലോ ഒരു പുരാ തനമായ ഹാരപ്പ. താംഗ് എന്നും ആംഖ് എന്നും പേരുള്ള ശുക്രചിഹ്നമായ ചെങ്കോല് കയ്യിലേന്തിയവന് (തങ്കദമനു)എന്ന ബഹുമതി ഇന്ത്യയിലും ഈജിപ്റ്റിലും ലോകമെങ്ങുമുള്ള രാജവംശങ്ങൾ അംഗീകരിക്കുന്ന ഒന്നാണ്. തങ്കദമനുവായ യോദ്ധാവിന് ഒരു വർഷത്തേക്കാണ് യുവരാജാവിന്റെ ബഹുമതികള് ലഭിക്കുക. ഒരു തരം തെരഞ്ഞെടുപ്പ് സമ്പ്രദായമാണിത്. അഹു ശരതുഷ്ട്രന്മാരുടെ അഹുരമസ്ദദേവന്റെ ഒർമ്മയുണ ർത്തുന്ന പദമാണ്. കൊല്ലവർഷത്തിലെ ചിങ്ങം-കന്നിയും ശകവർഷത്തിലെ ഭാദ്ര-ആശ്വിനവുമാണ് ഇം ഗ്ലീഷ് കലണ്ടറിലെ സപ്തംബർ. ഈ കാലഘട്ടത്തെ സംവത്സരാദിയായി കേരളീയരെപ്പോലെ പോളിനേഷ്യ രും കരുതുന്നു. മനുതാരോവിലെ അവസാനത്തെ രണ്ടക്ഷരം മോഹഞ്ജോദാരോവിലെ അവസാനത്തെ രണ്ടക്ഷരവുമായി ഉച്ചാരണസാമ്യമുള്ളതാണ്. അബ്രഹാം ഭൂമുഖത്ത് ജനിക്കുന്നതിന് എത്രയോമുമ്പ് അദ്ദേഹത്തിന്റെ വംശസ്ഥാപകനായ ഇനോക്കിന്റെ പുണ്യഗ്രന്ഥമായ താരോ സൃഷ്ടിക്കപ്പെട്ടിട്ടുണ്ട്.

ഇതിനെക്കുറിച്ച് മദാം ബ്ലവാട്സ്കി ഇങ്ങനെ പറയുന്നു:- കാലത്തിന്റെ നിശയില് ഈ ഗ്രന്ഥത്തിന്റെ പഴക്കം നഷ്ടപ്പെട്ടിരിക്കുന്നു. ......ഇതിന്റെ ഉത്ഭവം ഇന്ത്യയിൽനിന്നാണ്. ആദ്യം സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടുമുള്ള പത്രങ്ങളിലാണിവ രചിക്കപ്പെട്ടത്. ..കാലത്തിന്റെ ഒഴുക്കിൽ മാറ്റങ്ങള് സംഭവിച്ചിട്ടും അവ നിലനില്ക്കുന്നു. അതിപുരാതനവും അതിപ്രധാനവുമായ ആദിമരൂപത്തിൽത്തന്നെ . ജിജ്ഞാസുക്കളുടെ അജ്ഞതയ്ക്ക് നന്ദി. ( secret doctrine) ഡിമിവില് ഇവയെ പ്രളയത്തിലും നശിക്കാതെ രക്ഷപ്പെട്ട ലോഹഫലകങ്ങളെന്നു വിളിക്കുന്നു. ശിലാഫലകങ്ങളിൽകൊത്തി സംരക്ഷിക്കപ്പെട്ട പുരാതനചിത്രലിപി ഇന്ത്യയിലെന്നപോലെ ഈസ്റ്റർഐലന്റിലും കാണുന്നു.

സൂര്യപുത്രരായ സപ്തകുമാരന്മാർ പുരാണങ്ങളില് നമ്മുടെ പിതൃക്കളാണ്. ഈജിപ്തിലെ മെനുഹെപ്ത് രാജ്ഞിയുടെ 4000 വർഷം പഴക്കമുള്ള ശവകുടീരത്തിൽ,പിതർ-ഉഭ-സൂ എന്ന് ഒരു ചിത്രലിപി ബാരൺ ബുൺസൺ കണ്ടെത്തി.ഈ പദം ഗ്രന്ഥത്തിന്റെ ഭാഷ്യം, സ്വപ്നവ്യാഖ്യാനം, ദർശനം,ദാർശനികൻ, ജ്ഞാനി,പിതാവ് എന്നിങ്ങനെ പല അർത്ഥങ്ങളില് ഈജിപ്തോളജിക്കാര് വ്യാഖ്യാനിച്ചിട്ടുള്ള ചിത്രലിപിയാണ്. ഗ്രീസിൽ പരമജ്ഞാനത്തിനർഹനായ ഒരാള് ഉപയോഗിക്കുന്ന നാലു ശിലാഫലകങ്ങൾക്ക് പെത് വോ എന്നു പറഞ്ഞിരുന്നു. ശിഷ്യനെ ലാമായിസത്തിലേക്ക് നയിക്കുന്ന പരമഗുരുവായ ലാമയുടെ സ്ഥാനമാണ് പിതാ എന്ന സംസ്കൃതശബ്ദത്തിന് തിബത്തിലുള്ളത്. നിംരോധിലെ ഏലവന്മാർ ,യുഗാദിയിൽ ഹ്വാക്ക് എന്ന പക്ഷിരൂപത്തിൽ പിതൃക്കള് തങ്ങളുടെ മതവിജ്ഞാനവുംകൊണ്ട് ഈജിപ്തിലേക്ക് വന്നുചേർന്നു എന്നും രേഖപ്പെടുത്തിയിരിക്കുന്നു.ഹ്വാക്ക് എന്നും വാക്കെൻഡാ എന്നും മന എന്നും വിളിക്കപ്പെടുന്ന ശക്തിരൂപിണി ഇന്ത്യയിലെ വാഗ്ദേവിയാണ്. ഹിബ്രുക്കൾക്ക് കാലത്തിന്റെ കാവൽക്കാരായ ഏഴുപേരാണ് ഇലോഹിം എന്നറിയുന്ന സപ്തർഷിമാർ. മാച്ചി(നൌക)അഥവാ വഞ്ചിയെ നയിക്കുന്ന മച്ചയന്ത്രം(മത്സ്യയന്ത്രം)അഷ്ടകോണുകളുള്ളതാണെന്നും 8 കോണുകളിലായി അഷ്ടദിഗ്ഗജങ്ങളായ(ജ്യോതിശ്ശാസ്ത്രത്തിൽ അഷ്ടദിക്ജ്യാവ്. )മതംഗന്മാർ(ആന)ഭ്രമണംചെയ്യുന്നു എന്നും ഇന്ത്യക്കാർ കരുതുന്നു. ഏഴുകുമാരന്മാരും അവരുടെ പിതാവായ സൂര്യനുമാണ് പുരാണങ്ങളിലെ അഷ്ടദിക്പാലകര്. ഭ്രമണംചെയ്യുന്ന ഈ മതംഗമുനിമാരുടെ പുത്രിയാണ് ഭാരതീയരുടെ മാതംഗകന്യകയായ വാഗ്ദേവി.

നക്ഷത്രങ്ങളെ നിരയനബിന്ദുക്കളായെടുത്ത് സമുദ്രയാത്ര ചെയ്യുന്നതിൽ കടലോരവാസികളായ ദക്ഷിണേന്ത്യക്കാരെപ്പോലെ നിപുണരാമ് പോളിനേഷ്യക്കാരും. മട്ടാംഗ് എന്ന ഉപകരണംകൊണ്ട് കരയിൽതട്ടി മടങ്ങുന്ന തിരകളുടെ ഗതിയും അതിൽനിന്ന് കരയുടെ സ്വഭാവവും പഠിക്കുന്ന ശാസ്ത്രത്തില് അവര് കുട്ടിക്കാലം മുതലേ വൈദഗ്ധ്യം നേടുന്നു. ഗോളം,ചതുരം,ത്രികോണം,അഷ്ടകോണം എന്നീ ജ്യാമിതീയരൂപങ്ങൾ അഷ്ടകോണമായ മാതംഗിൽ (മാട്ടംഗ്)അടങ്ങിയിരിക്കുന്നു. മാതാവായഭൂമിയുടെ അംഗങ്ങളായ കരയുടേയും തിരയുടേയും സ്വഭാവം ഈ ഉപകരണം പഠിപ്പിക്കുന്നു. പ്രണവശരീരം സ്വസ്തികമാണെന്ന സങ്കല്പം തന്നെയാണ് മാതംഗിന്റെ നിർമ്മിതിയിലും കാണുന്നത്. മാതാംഗിന്റെ ദേവതകളായ സൂര്യനും (അർക്കിഹേനുവ) ഏഴുകുമാരന്മാരുമാണ് ഭൂനാഭിയായ ഈസ്റ്റർഐലന്റുകാരുടേയും ആദിപിതാക്കള്. ഫുണീഷ്യരും ഹിബ്രുക്കളും ഈജിപ്തുകാരും അസ്സീറിയക്കാരും അമേരിക്കൻഇന്ത്യക്കാരും പിതൃസ്ഥാനം നൽകി ആരാധിക്കുന്നത് സപ്തർഷികളായ കുമാരന്മാരെയാണ്. തമിഴിൽ കാവിരി എന്ന പുണ്യനദിയോടു ബന്ധപ്പെട്ട് ആദരവോടും അറബി കാപ്പിരി എന്ന് അധിക്ഷേപിച്ചും വിശിക്കുന്ന പ്രാക്തനരായ ജ്ഞാനിവർഗ്ഗത്തെ ഹിബ്രുവില് കാബിരിയെന്നു വിളിക്കുന്നു.

കാബിരി എന്നാൽ ചുറ്റിത്തിരിയുന്നവൻ,ഭ്രമണം ചെയ്യുന്നവൻ എന്നാണ് അർത്ഥം (ബ്ലവാട്സ്കി).സഞ്ചാരിയായതിനാൽ ഭാരതീയര് ഇവരെ മാതംഗപദത്തിന്റെ അർത്ഥങ്ങളിലൊന്നായ ചണ്ഡാലരെന്നും വിളി

ക്കുന്നു. (ഈ പദത്തിൽനിന്നാണ് കാപ്പിരി എന്ന് അധിക്ഷേപമുണ്ടായതെന്നു കരുതണം). മനുഷ്യരെല്ലാം (ഭാരതീയരും അറബികളും ഉൾപ്പെടെ)ഒരേ വംശവൃക്ഷത്തിന്റെ ശാഖകൾ മാത്രമാണെന്ന് നരവംശശാസ്ത്രവും ഭാഷാചരിത്രവും നമ്മെ ബോധിപ്പിക്കുന്നു. ഭാരതീയർ ആദരിച്ചും അധിക്ഷേപിച്ചും വിളിച്ച പദം , അറേബിയയിൽ അതിന്റെ അധിക്ഷേപാർത്ഥത്തിൽമാത്രം പ്രചരിച്ചു. തമിഴിൽ കാപ്പ് എന്നാല് കയ്യിലണിയുന്ന വൃത്താകാരമായ ആഭരണമാണ്.  വൃത്താകാരമായി സമുദ്രം ചുറ്റി ഭൂമിയെ സംരക്ഷിക്കുന്ന കാപ്പുതമ്പുരാക്കന്മാരാണ് സപ്തർഷികളായ കാപ്പിരികൾ. കാവുകളിരിരിക്കുന്നതിനാലിവര് കാവിരികളാണ്.  തമിഴന്റെ കാവ് ഇംഗ്ലീഷുകാരന്റെ cave ആണ്. കോ(ഗോ)പദത്തിന്റെ പ്രാകൃതരൂപമാണ് കാവിരി (കാവേരി). ഗുഹയിലിരിക്കുന്ന കാമധേനുവായും സസർപ്പിണിയായും യോഗമായയായും,മതംഗകന്യയായ വാഗ്ദേവിയായും കാവിരി അറിയപ്പെട്ടു. ഏഴുശിരസ്സുള്ള സർപ്പരൂപിണിയായ ഗൌരിയും (കവുരി)അവളുടെ മുരുകപുത്രനു വശത്തായ ദേവയാനമാർഗ്ഗവും ശബ്ദശാസ്ത്രവും വല്ലീശാസ്ത്രവും (ഔഷധശാസ്ത്രം. ദേവസേനാപതി, വല്ലീസഹായനെന്നിവ സുബ്രഹ്മണ്യപര്യായം)ശുദ്ധജ്ഞാനമാർഗ്ഗത്തെ പ്രതിനിധാനം ചെയ്യുന്നു. ഈജിപ്തിലും അസ്സീറിയയിലും ഏഴുശിരസ്സുള്ള നാഗകന്യയും പുത്രനും ജ്ഞാനസൂചകമാണ്. അഗസ്ത്യന്റെ മാനസപുത്രിയായ കാവിരിയും ,പത്നിയായ ലോപാമുദ്രയും ഒന്നായിച്ചേർന്ന് ലോകമെമ്പാടുമുള്ള വിജ്ഞാനസമ്പത്തിന്റെ മാതാവായി വാഴ്ത്തപ്പെടുന്നു. ബൈബിളിൽ ഹവ്വ (ഈവ്) മനുഷ്യവംശത്തിന്റെ മാതാവാണ്. ഹവ്വ എന്ന പദം ഹിബ്രുഭാഷയിൽ കാവാഹ് എന്നതിന്റെ തദ്ഭവമാണ്. ഈ കാവാഹ് കാവേരിയാണ്. പ്രാണവായു ഏഴാത്മാക്കളിൽ വ്യക്തമായി എന്ന് ബൈബിള് പറയുന്നത് ,കാബിരികളെക്കുറിച്ചാണെന്ന് ബ്ലവാട്സ്കി സ്ഥാപിച്ചിട്ടുണ്ട്.ശുക്രഗ്രഹത്തിന്റെ അധിദേവതയായ കാമദേവിയാണ് ഹിബ്രുക്കൾക്കു കാബർ. ഫതാ എന്നറിയപ്പെടുന്ന ഉഷസ്സിന്റെ പുത്രന്മാരായ കാബിരികള് സർവ്വത്തേയും ഭരിക്കുന്നു. സൂര്യനും ഏഴുകാവിരികളും (കാബിരി)അക്ഷയങ്ങളാണ്. ഇവരുടെ ഭ്രമണാത്മകമായ നൃത്തം ഫുണീഷ്യൻ,ഈജിപ്ത്യൻ കഥകളില് പരാമർശിക്കപ്പെട്ടിട്ടുണ്ട്. കാപ്പിരികളുടെ നാടായി അറബികൾ കാണുന്നത് ആഫ്രിക്കയേയും ഇന്ത്യയേയുമാണ്. കാവിരികളുടെ ആദ്യകാലക്ഷേത്രങ്ങള് കാവുകളെന്നു വിളിക്കപ്പെടുന്ന വനങ്ങളും മരച്ചുവടുകളും ഗുഹകളുമായിരുന്നു. പിന്നീട് അമ്പലങ്ങളുണ്ടായപ്പോൾ അവയെ കാബാ (കാ-അ്-ബാ)അഥവാ കാവ്ബാ എന്നാണ് വിളിച്ചത്. കാവുകളാണ് അമ്പലമായും കാബായായും രൂപം മാറിവന്നത്.

പോളിനേഷ്യൻ ആദിവാസികള് മതപരമായ ചടങ്ങുകളില് ഉപയോഗിക്കുന്ന ഭാഷക്ക് മാവോറികോഹൌരംഗോരംഗോ എന്നാണ് പേർ.ഈ വാക്കിന് അർത്ഥം പദ്യം(കവിത)ചൊല്ലുന്ന കലയിൽ വിദഗ്ധരെന്നാണ് .(കവി-bard)കവികളുടെ ഈ ലിപി കൊത്തിവെച്ച മരക്കഷ്ണങ്ങൾ ഈസ്റ്റർഐലന്റില് പലഭാഗത്തുനിന്നും കണ്ടെടുത്തിട്ടുണ്ട്. അർത്ഥമില്ലാത്ത ഒരു മനോഹരഡിസൈൻ മാത്രമാണിതെന്നും ഒരുപക്ഷേ ആദിവാസികൾ വസ്ത്രം നെയ്യാനുപയോഗിച്ചിരുന്ന ഡിസൈനാവാമെന്നുമാണ് വിദഗ്ധര് ആദ്യം കരുതിയിരുന്നത്. മറ്റുചിലരാകട്ടെ,ഇത് ചിത്രലിപിയോ പഴയ ഗുഹാചിത്രമോ ആകാമെന്നു കരുതി. ഹരപ്പ ,മോഹഞ്ജോദാരോ കാലത്ത് ഇന്ത്യയിൽ പ്രചാരത്തിലിരുന്നതും ബ്രാഹ്മി,ഖരോഷ്ടിലിപികളോടു സാദൃശ്യമുള്ളതും ആയ ലിപിയാണെന്നും പലരും വാദിക്കുന്നുണ്ട്.ചില അക്ഷരങ്ങൾ മോഹഞ്ജോദാരോലിപിയോടും ബ്രാഹ്മിലിപിയോടും അത്രയേറെ സാദൃശ്യം വഹിക്കുന്നുണ്ട്.

രംഗത്ത് (അരങ്ങത്ത്)-രംഗവേദിയിൽ വന്ന് കവിതചൊല്ലുന്നവരാണ് പോളിനേഷ്യൻസംസ്കാരത്തിന്റെ ജനയിതാക്കളെന്ന് ഈ ലിപിയുടെ അർത്ഥം ചൂണ്ടിക്കാട്ടുന്നു.ഭരതമുനി വിവരിക്കുന്നതും പുരുഷന്മാർമാത്രം അനുഷ്ഠിക്കുന്നതും വിഷ്ണുപാർഷദരായ ജയവിജയന്മാര് സൃഷ്ടിച്ചതുമായ (രംഗകലകളിൽവെച്ച് ഏറ്റവും പ്രാചീനമെന്നു കരുതുന്ന)ഭാരതീവൃത്തിയാണിത്. ഇതുണ്ടായത് ഭാരതത്തിലാണ്. വ്യാസവസിഷ്ഠവാത്മീകിമാരും വൈശമ്പായനനും ലവകുശന്മാരും ഈ വാക്യവൃത്തി അനുഷ്ഠിച്ചിരുന്നു.സാത്വതി,ആരഭടി,കൈശികി

വൃത്തികളുടെ ആവിർഭാവത്തിനുമുമ്പായി ഭാരതത്തിൽനിന്ന് ഭാരതീവൃത്തി അനുഷ്ഠിച്ചിരുന്ന ഒരു സംഘം ഹോതുമാധവന്റെ നേതൃത്വത്തിൽ പോളിനേഷ്യയില് കുടിയേറിപ്പാർത്തു എന്നനുമാനിക്കാവുന്നതാണ്.1953ൽ ജർമ്മനിയിലെ തോമസ് ബാർത്തയും ഫ്രഞ്ചുബിഷപ്പ് തെപ്പനോ ജാൻസനും നടത്തിയ പഠനങ്ങളുടെ ഫലമായി ചുരുങ്ങിയത് 2000 കൊല്ലംമുമ്പ് ഏതോ പുരാതനവർഗ്ഗക്കാര് തങ്ങളുടെ പുരോഹിതന്മാർക്കുള്ള നിർദ്ദേശങ്ങളും ദ്വീപിന്റെ ചരിത്രവും വരുംതലമുറയ്ക്കായി സൂക്ഷിച്ചുവെച്ച ഫലകങ്ങളാണ് പോളിനേഷ്യൻചിത്രലിപികളെന്നു തെളിഞ്ഞു. സ്വന്തമായി ലിപിയും ഭാഷയുമുള്ളവരും യുദ്ധതന്ത്രജ്ഞരും ,കവിതാരചയിതാക്കളും,അതുപാടിനടക്കുന്നവരും ,പ്രത്യേകവേഷവിധാനങ്ങളും ആചാരങ്ങളും ഉത്സവങ്ങളുമുള്ളവരുമായ ഈ സഞ്ചാരിപ്രാക്തനവർഗ്ഗം സംവത്സരത്തിന്റെ പുതുപിറവിയെ നമ്മോടൊപ്പമാണ് എതിരേല്ക്കുന്നത്. മതംഗമെന്ന മച്ചയന്ത്രം ഉപയോഗിക്കുന്നു, വിശാലമായ സമുദ്രമദ്ധ്യത്തിൽ ഒരുകൊച്ചുതുരുത്തിൽ, ലോകമാകെ ഒറ്റ സംസ്കാരവും മതവും ഭാഷയുമായിരുന്ന ചരിത്രാതീതകാലത്തിന്റെ ഒരു കൊച്ചുനറുങ്ങ് നമുക്കായി കാത്തു സൂക്ഷിക്കുന്നു. ചരിത്രാതീതകാലത്തെ ,ഭൂലോകസ്വർഗ്ഗമായ പിതൃഭൂമി ഏതെന്ന വിഷയത്തിലേക്കും ഒരുതരി വെട്ടം വീഴ്ത്തുന്നു.

# • സിന്ധുക്കളെന്ന സിതിയന്മാർ:-

എഡി 23 മുതല് 79വരെയുള്ള കാലഘട്ടത്തിൽ ജീവിച്ചിരുന്ന പ്ലിനിയെന്ന ചരിത്രകാരന് രാജാക്കന്മാരുടെ ധനശേഷി കാണിക്കാനുള്ള അഹന്താസ്തംഭങ്ങൾമാത്രമാണ് ഈജിപ്തിലെ പിരമിഡ്സുകളെന്ന് വിധിയെഴുതി. ജൂലിയസ് സീസറുടെ സമകാലീനനായിരുന്ന ദിയോദെറസ് സിക്കലസ് കുറേക്കൂടി വസ്തുനിഷ്ഠമായി ഇങ്ങനെ രേഖപ്പെടുത്തി:- തൊഴിലാളികള് അവരവരുടെ കർമ്മശേഷിക്ക് ,എന്നെന്നും ഓർമ്മിക്കത്തക്ക ഒരു തെളിവുസൃഷ്ടിച്ചു. ഭരണാധിപന്മാരാകട്ടെ അതിനാവശ്യമായ ധനവും വിഭവവും സമാഹരിച്ചുകൊടുത്ത് അവരെ പ്രോത്സാഹിപ്പിച്ചു. ഒരു പിരമിഡ്സോ അതുപോലൊരു വാസ്തുശില്പമോ നിർമ്മിക്കാനുള്ള കൂട്ടായ പ്രയത്നം ഒരു ജനതയെ ഏകോപിപ്പിച്ച്,ഒരുമയോടെ നിർത്തുമെന്ന് ക്രിസ്റ്റോഫര് ആൻജല് പറഞ്ഞത് ശരിയാണ്. ഒരു പൊതുലക്ഷ്യത്തോടെ കൂട്ടായി പ്രവർത്തിക്കുന്ന ഒരു ജനതക്കുമാത്രം അവകാശപ്പെടാനാവുന്നവയാണ് പിരമിഡ്സുകളോ മോഹഞ്ജോദാരോപോലുള്ള നഗരങ്ങളുടെ ചരിത്രാവശിഷ്ടങ്ങളോ ബാക്കിവെച്ചു പോകാനാവുന്ന സംസ്കാരം.അവയെ രാജാക്കന്മാരുടെ അഹന്താസ്തംഭങ്ങൾമാത്രമായി കാണുന്നത് വെറും വിവരമില്ലായ്മ മാത്രമാണ്. വാസ്തുവിദ്യയിൽമാത്രമല്ല,പുരാണേതിഹാസങ്ങൾ പരമ്പരയായി കൈമാറുന്ന ജീവിതരീതികൾ,ധർമ്മസംഹിതകൾ,ശാസ്ത്രങ്ങളെന്നിവയിലും കൂട്ടമായി പ്രവർത്തിക്കുന്ന ഒരു ജനതയുടെ സംസ്കാരം കണ്ടെത്താം. ഇന്ന് ചരിത്രമെന്നു നാം വിളിക്കുന്ന ചരിത്രം എഴുതപ്പെടുന്നതിനുമുമ്പ് ,ഇത്തരമൊരു ജനത ഭൂമുഖത്തെങ്ങും വ്യാപിച്ചിരുന്നു. അവരിലൊരു പ്രബലവിഭാഗമായിരുന്നു റഷ്യൻസമതലഭൂമികളിലൂടെ കുതിരസ്സവാരി ചെയ്തിരുന്ന സിതിയന്മാർ. ഇവരിൽപ്പെട്ട കോസ്സക്കുകള് ഇന്നും റഷ്യയിലെ ഒരു പ്രധാനജനവിഭാഗമാണ്. നെപ്പോളിയനോടു നേരിട്ട റഷ്യൻസൈന്യത്തില് ഒരു കോസ്സക്ക് ബറ്റാലിയനുണ്ടായിരുന്നു. അവരുടെ പരാക്രമം കണ്ട് ബോണാപ്പാർട്ട് അത്ഭുതപരതന്ത്രനായി വിളിച്ചുപറഞ്ഞുവത്രെ: What men ! They are realScythians !

നെപ്പോളിയന് 2000 വർഷംമുമ്പുതന്നെ മദ്ധ്യറഷ്യയിലെ സിതിയൻസാമ്രാജ്യം നാമാവശേഷമായിക്കഴിഞ്ഞിരുന്നു. എന്നിട്ടും ആ വംശത്തിലെ ചിലർ നെപ്പോളിയനോടെതിരിടാന് പോണ്ടിക്ക് സ്റ്റെപ്പികളിലുണ്ടായി. ഈ ജനത മദ്ധ്യറഷ്യൻസമതലങ്ങളില് സഞ്ചരിച്ചിരുന്നകാലത്ത് ചൈനയിലെ മംഗോളുകൾക്ക് യൂറോപ്പിലേക്കു കടക്കാൻ സാധിച്ചിരുന്നില്ലെന്നാണ് ഐതിഹ്യം. എട്ടടിഉയരമുള്ള കുറ്റൻകുതിരകളുടെ പുറത്തുകയറി

അട്ടഹസിച്ചസഞ്ചരിക്കുന്ന സിതിയന്മാരെക്കുറിച്ച് ഹെറഡോട്ടസ് എഴുതിയിട്ടുണ്ട്.ബൂമറാങ്ങുകൾപോലെ തിരിച്ചുവരുന്ന ത്രിശൂലങ്ങൾ വർഷിക്കുന്നവരും ശത്രുവിന്റെ തലവെട്ടി കണ്ണുചൂഴ്ന്നെടുത്ത് കപാലം പാനപാത്രമാക്കി ഉപയോഗിക്കുന്നവരും ആയ സംഹാരരുദ്രന്മാരായിരുന്നു ഇവരെന്നും എഴുതിയിട്ടുണ്ട്. സ്വർണ്ണനിർമ്മിതമായ നിരവധി ശില്പങ്ങളും ചീർപ്പുകളും കവചങ്ങളും പാനപാത്രങ്ങളും വാളുറകളും ശിരോമകുടങ്ങളും മോതിരങ്ങളും സിതിയന്മാരുടെ ശവക്കല്ലറകളിൽനിന്ന് കണ്ടെടുത്തിട്ടുണ്ട്.ക്രിസ്തുവിനുമുമ്പ് അഞ്ചാംശതകത്തില് ജീവിച്ചിരുന്ന ഹാലികാർണസസ്സിലെ ഹെറഡോട്ടസ് കരിങ്കടൽതീരത്തിലെ ഓൽബിയ എന്ന വാണിജ്യനഗരംവരെ സഞ്ചരിക്കയുണ്ടായി. ഗ്രീക്കുസാമ്രാജ്യാതിർത്തിയിലുള്ള ഈ നഗരത്തിന്റെ കിഴക്കുഭാഗത്തുകൂടി ഡോൺനദി ഒഴുകുന്നു. പടിഞ്ഞാറ് കാർപ്പാത്തിയൻപർവ്വതനിരയും ഡാന്യൂബ് നദിയും. വടക്ക് സിതിയന്മാരുടെ ആസ്ഥാനമായ പോണ്ടിക്ക് സ്റ്റെപ്പികൾ.ഓൽബിയയിലെ ഗ്രീസുകാർ സിതിയന്മാരെ എത്രമാത്രം ഭയപ്പെട്ടിരുന്നു എന്നതിനുതെളിവാണ് ഹെറഡോട്ടസ്സിന്റെ കഥകളിലെ സിതിയന്മാരുടെ ക്രൂരതകൾ. ഹെറഡോട്ടസ്സിന്റെ പോഴ്സ്യൻയുദ്ധങ്ങൾ-പുസ്തകം നാലിൽ അദ്ദേഹത്തിന് ഭയവും വിസ്മയവും കലർന്ന ഒരാദരവ് സിതിയന്മാരോടുണ്ടായിരുന്നതായി കാണിക്കുന്നു. ഒരുവശത്ത് ഗ്രീസിന്റെ ശത്രുവെന്നതിനാൽ അവരെ ഭീകരരായി കാണുന്ന പ്രവണത,മറുവശത്ത് അവരുടെ സംസ്കാരസമ്പന്നമായ ജീവിതരീതിയോടുള്ള ആരാധനാമനോഭാവം. ഇവരണ്ടും ഹെറഡോട്ടസ്സിന്റെ വർണ്ണനയില് കാണാം. സിതിയന്മാരുടെ കോട്ടും തൊപ്പിയും തലയണയും മെത്തയും വധിച്ചശത്രുവിന്റെ തോലുരിഞ്ഞുണ്ടാക്കിയവയാണെന്ന് ഗ്രീസുകാർ വിശ്വസിച്ചു. ഈ വസ്തുക്കളെല്ലാം വെളുന്നനെ മിനുത്ത്കണ്ടതിനാലാണത്രെ അങ്ങനെ ധരിച്ചത്.വാസ്തവത്തി ൽ ചെമ്മരിയാടിന്റെ രോമംകൊണ്ടാണ് സിതിയന്മാര് ഈ വസ്തുക്കളെല്ലാമുണ്ടാക്കിയത്. അതിനായി അവർ ആടുകളെ കൊന്നിരുന്നുമില്ല. സിതിയന്മാർ നേർത്ത മസ്ലിൻപട്ടുതുവാലകളുപയോഗിച്ചിരുന്നു. ഇവ കയ്യിലിട്ടുതിരുമ്മി മിനുസപ്പെടുത്തിയ ശത്രുവിന്റെ തലയോട്ടിയിലെ ചർമ്മമാണെന്നും ഗ്രീക്കുകാര് തെറ്റിദ്ധരിച്ചിരുന്നു.അശ്വങ്ങളുടെ ജീനിമേൽ ശത്രുക്കളെ ഭയപ്പെടുത്താനായി കപാലം കെട്ടിത്തൂക്കുന്ന പതിവ് സിതിയന്മാ ർക്കുണ്ടായിരുന്നു. നൂറുതടവുകാരിലൊരാളെ വർഷത്തിലൊരിക്കൽ ഉത്സവവേളയിൽ, യുദ്ധദേവതക്ക് ബലികൊടുക്കുന്ന പതിവുണ്ടായിരുന്നു. സന്ധി,പ്രതിജ്ഞ എന്നിവ ചെയ്യുമ്പോൾ ഇന്ത്യയിലെ ക്ഷത്രിയരെപ്പോലെ സ്വന്തം രക്തത്തിൽ വാൾമുക്കിയാണ് ചെയ്തിരുന്നത്.നീണ്ടതലമുടി,കാടത്തം മുറ്റിയ ജ്വലിക്കുന്ന വലിയ കണ്ണ്,വെയിലിനോടും തണുപ്പിനോടും മല്ലിട്ട് ജയിച്ചുമുരടിച്ച തൊലി,ബഹുഭാര്യാത്വം, വെള്ളംചേർക്കാതെ മധുരമേറിയ മുന്തിരിച്ചാറു കുടിക്കുന്ന പതിവ് ഇതെല്ലാം സിതിയന്മാരുടെ സ്വഭാവമായിരുന്നു. സ്ത്രീകൾ പച്ചിലകൾ അരച്ചുതേച്ച്(താളി) കുളിക്കുന്നു.

തങ്ങൾ താണ്ടിച്ചെല്ലുന്ന പ്രദേശങ്ങളോടും തങ്ങളെ വഹിക്കുന്ന കുതിരകളോടും അതിയായ കൂറുപുലർത്തുന്നവരാണ് സിതിയന്മാർ.അവരുടെ ജന്മനാട് സമനിരപ്പായി ,ജലസമൃദ്ധമായി,പച്ചപ്പുല്ലുനിറഞ്ഞതായി .കന്നുകാലികളാൽ സമൃദ്ധമാണ്.സിതിയന്മരെ ഉന്മൂലനംചെയ്യാൻപുറപ്പെട്ട പേഴ്സ്യയിലെ രാജാവായ ഡാരിയസ്സിന്റെ സുസംഘടിതമായ സേനയെപ്പോലും തളർത്തി തിരിച്ചയച്ച സിതിയന്മാരുടെ യുദ്ധതന്ത്രത്തെ ഹെറഡോട്ടസ് വർണ്ണിക്കുന്നുണ്ട്.ക്രി.മു. ആറാംനൂറ്റാണ്ടിന്റെ അവസാനകാലത്താണ് ഡാറിയസ് വിപുലമായ തന്റെ സാമ്രാജ്യം കെട്ടിപ്പടുത്തത്. ഈ സാമ്രാജ്യത്തിന്റെ അതിരുകൾ പടിഞ്ഞാറ് ബാൽക്കൺ,തെക്ക് ലിബിയ,ടുണീഷ്യ, എത്തിയോപ്പിയയിലേയും സുഡാനിലേയും മരുപ്രദേശങ്ങൾ,കിഴക്ക് അറേബിയയിലെ മരുപ്രദേശങ്ങളും പഞ്ചാബും സിന്ധുനദിയും വരെയുള്ള തെക്കൻഏഷ്യ(ഇന്ത്യയിലേക്ക് പഞ്ചാബുവരെയെത്തിയആദ്യവിദേശി ഡാരിയസ്സാണ്)വടക്ക് ഹിമസാഗരങ്ങളും ഹിമപർവ്വതങ്ങളും മരുഭൂമികളും(കാസ്പിയൻ, ആറാൽ,കോക്കാസസ് നിരകൾ,ഗോബിമരുഭൂമി).

ഡാറിയസ്സിന്റെ സാമ്രാജ്യത്തിന്റെ വടക്കുകിഴക്കേ പ്രവിശ്യകളിലാണ് അശ്വാരൂഢരായ,അജയ്യരായ സിതിയരുടെ സാന്നിദ്ധ്യം ചക്രവർത്തിക്ക് ഭീഷണിയായിരുന്നതെന്ന് ഹെറഡോട്ടസ് രേഖപ്പെടുത്തുമ്പോൾ, ഇന്ത്യയിലെ സിന്ധുനദി,പഞ്ചാബ് ,ഹിമാലയം,മദ്ധ്യറഷ്യവരെയും അറേബിയൻ മരുഭൂമിവരേയും ഇവരുടെ റോന്തുചുറ്റലുണ്ടായിരുന്നു എന്നാണ് അനുമാനിക്കേണ്ടത്. സിതിയന്മാരുടെ അശ്വസേനയെ അശ്ഗുസായ് (Ashguzai)എന്നാണ് ഹെറഡോട്ടസ് സംസ്കൃതത്തിന്റെ അപഭ്രംശഭാഷയിൽ വിളിച്ചത്.ഏതാണ്ട് ബിസി 900ൽ കിഴക്കെ കോക്കാസസ് മലനിരകളിലെ ചുരങ്ങളിലൂടെ ഇവര് റഷ്യന് സമതലത്തിലെത്തിയതാണെന്ന് ഹെറഡോട്ടസ് എഴുതുന്നു. ക്രി.മു.514ൽ ബോസ്പറസ് കടന്ന് ത്രേസിലും സിതിയൻസാമ്രാജ്യത്തിലും പ്രവേശിച്ച ഡാറിയസ്സിന്റെ സേനയിൽ ഏഴുലക്ഷത്തിൽപരം ഭടന്മാരുണ്ടായിരുന്നുവത്രെ. ഈ മഹാസൈന്യം ഡാന്യൂബ്മുതൽ വോൾഗ വരെയും തിരിച്ചും സിതിയന്മാരെത്തേടി അലഞ്ഞുനടന്നു. ഭക്ഷണമോ പഴങ്ങൾപോലുമോ ലഭിക്കാതെ വിശന്ന് മരിച്ചുവീഴുകയാണുണ്ടായത്. ചെല്ലുന്നിടത്തൊക്കെ പൂർണ്ണമായും തീ വെച്ചു നശിപ്പിച്ച വയലുകളല്ലാതെ ഒറ്റസിതിയനെ അവർ കണ്ടെത്തിയില്ല.ഒറ്റഭടനെപ്പോലും ശേഷിപ്പിക്കാതെ, ഒറ്റതുള്ളി രക്തംപോലും ചിന്താതെ ,ഏഴു ലക്ഷംവരുന്ന ശത്രുസൈന്യത്തെ സമർത്ഥമായി നാമാവശേഷമാക്കിയ സിതിയൻയുദ്ധതന്ത്രത്തെ ഹെറഡോട്ടസ് പ്രകീർത്തിച്ചിട്ടുണ്ട്. ഈ രീതിയാണോ ഹരപ്പയിലും മോഹഞ്ജോദാരോവിലും കാണുന്ന നശിച്ചുപോയ നഗരാവശിഷ്ടങ്ങൾക്കും കാരണമായതെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ശത്രുക്കൾക്ക് തൊടാൻകൊടുക്കാതെ രാഷ്ട്രത്തെ മാത്രമല്ല, സ്വന്തം സ്ത്രീകളേയും കൂടി സതി അനുഷ്ഠിപ്പിക്കുന്ന രജപുത്രരുടെ രീതിയും സിതിയന്മാർക്കുണ്ടായിരുന്നതായി കാണുന്നു. നാടും നഗരവും സ്ത്രീയും സ്വശരീരവും ശത്രുവിന്റെ കയ്യിലകപ്പെട്ടുകൂടാത്ത നിധിയാണെന്ന മനോഭാവവും ആത്മാഭിമാനവും ഇതിനുപിന്നിൽ പ്രവർത്തിക്കുന്ന ഘടകങ്ങളാണ്.

സിതിയന്മാർ കോട്ടകളോ നഗരങ്ങളോ പണിയാത്തവരും, പോകുന്നിടത്തൊക്കെ താല്ക്കാലികപാർപ്പിടം കെട്ടുന്നവരുമായ സഞ്ചാരി(ഇടയ)വർഗ്ഗമാണ്. ജിപ്സിവർഗ്ഗക്കാരാണ്. കൃഷിയല്ല കന്നുകാലിവളർത്തലാണ് ഉപജീവനമാർഗ്ഗം. കന്നുകാലികളുടെ എണ്ണം നോക്കിയാണ് ഒരാളുടെ ധനശേഷി നിർണ്ണയിച്ചിരുന്നത്. വേദകാലത്തെ ഭാരതീയരും ഇങ്ങനെയായിരുന്നു. വലിച്ചുനടക്കാവുന്ന രഥവണ്ടികളാണ് സിതിയന്മാരുടെ വീട്. (ജലത്തിലാണെങ്കിൽ സഞ്ചരിക്കുന്ന ഹൌസ്ബോട്ടുകൾ)ഏറ്റവും ചെറിയവണ്ടിക്ക് നാലുചക്രമുണ്ടാവും. ഒരു വണ്ടിയിൽ ഒന്നുമുതല് മൂന്നുവരെ മുറികളുണ്ടാവും. മഴയോ മഞ്ഞോ ഏല്ക്കാത്ത ഈ വണ്ടികളെ കാളകളാണ് വലിച്ചിരുന്നത്. അശ്വാരൂഢരായ സിതിയന്മെര് ഉന്നം പിഴയ്ക്കാതെ അമ്പെയ്യുന്ന വില്ലാളികളായിരുന്നു. സിതിയന്മാരുടെ ഉത്ഭവത്തെക്കുറിച്ച് മൂന്നുകഥകളാണ് ഹെറഡോട്ടസ്സിന്റെ കാലത്ത് പ്രചാരത്തിലിരുന്നത്.

1.ഏഷ്യയിൽനിന്നുവന്ന വർഗ്ഗം

2. സ്യൂയസ് അഥവാ ജൂപിറ്റർദേവന് ബ്രായിസ്തനീസ്(ഇന്നത്തെ നീപ്പർനദി Dneiper)യിലുണ്ടായ തർഗ്ഗിത്താസ് എന്ന പുത്രന്റെ വംശം

3.സിതിയൻവനഭൂമിയിലെ നാഗകന്യകക്ക് ഹെറാക്ലിസ്സിന്റെ പുത്രനിലുണ്ടായ കുട്ടികൾ.

സിതിയന്മാരിൽ പലവിഭാഗക്കാരുണ്ട്. എപ്പോഴും ആനന്ദശീലരും സുഖിതരുമായ അഗത്തിർസിധുക്കൾ. (തമിഴിൽ അകത്തിയര് അഥവാ അഗസ്ത്യര് സിന്ധുക്കൾ), വർഷത്തിലൊരിക്കല് ചെന്നായ്ക്കളുടെ വേഷം കെട്ടുന്ന ന്യൂറിയന്മാര് (നാവൂറിയന്മാർ).പ്രകാശിക്കുന്ന ചുവന്നമുടിക്കാരും സോമപന്മാരുമായ ബുധിനികൾ,- ഈ മൂന്നുവിഭാഗക്കാരാണ് പ്രധാനികളും സംസ്കൃതരും. മറ്റുള്ള വിഭാഗക്കാരെല്ലാം അസംസ്കൃതരും നരഭോജികളുമായിരുന്നു.

ഹെറഡോട്ടസ്സിന്റെ കഥകൾ വായിച്ച അരിസ്റ്റോട്ടില് അദ്ദേഹത്തെ കള്ളക്കഥക്കാരനെന്നാണ് ചരിത്രകാരനെന്നല്ല വിളിച്ചത്.1715ൽ ഒരു സൈബീരിയൻ ഖനിയുടമ തനിക്ക് ലഭിച്ച അമൂല്യമായ ഒരു സ്വർണ്ണപ്രതിമയെ സാർചക്രവർത്തി പീറ്ററിനു സമ്മാനിച്ചപ്പോൽ,ഹെറഡോട്ടസ്സിന്റെ കള്ളക്കഥകളില് ചിലതെങ്കിലും സത്യമായിരിക്കണമെന്ന് ചരിത്രകാരന്മാർക്കു തോന്നി.പലരും പലയിടങ്ങളിൽനിന്നായി മനോഹരങ്ങളായ സ്വർണ്ണശില്പങ്ങള് കുഴിച്ചെടുത്തു. കുർഗ്ഗനുകളെന്നറിയുന്ന ശ്മശാനനഗരങ്ങള് സ്വർണ്ണവേട്ടകൊണ്ട് നശിക്കുമെന്നായപ്പോൾ ചരിത്രത്തിന്റെ പേരിലുള്ള ഈ കൊള്ള അവസാനിപ്പിക്കാന് പീറ്റർചക്രവർത്തി ഉത്തരവിട്ടു. 1725ൽ ചക്രവർത്തി അന്തരിച്ചു. കൊള്ള പുനരാരംഭിക്കയും ചെയ്തു. ഈ കൊള്ളകളുടെ പ്രാധാന്യം സിതിയന്മാരുടെ ശവസംസ്കാരച്ചടങ്ങ് ഹെറഡോട്ടസ് വർണ്ണിച്ചത് അക്ഷരംപ്രതി സത്യമാണെന്ന് ഗവേഷകർക്ക് ബോദ്ധ്യപ്പെടുത്തിക്കൊടുത്തു എന്നതാണ്.ഒരു ഗോത്രത്തലവൻ മരിച്ചാല് ഉദരത്തില് ഒരു നീണ്ട മുറിവുണ്ടാക്കി ,അവയവങ്ങളെടുത്തുമാറ്റി പച്ചമരുന്നും സുഗന്ധദ്രവ്യങ്ങളും ചതച്ചത് ഉള്ളിൽനിറയ്ക്കുന്നു.പിന്നീട് തുന്നിക്കെട്ടുന്നു.ശരീരത്തിനുചുറ്റും ഉരുക്കിയ മെഴുകുപൊതിഞ്ഞ് അലങ്കരിച്ച രഥത്തിലിരുത്തി രഥയാത്രയായി ഓരോ ഗോത്രക്കാരുടെ വാസസ്ഥാനത്തും കൊണ്ടുചെല്ലുന്നു. അവസാനം ഗോത്രക്കാരിൽവെച്ച് ഒറ്റപ്പെട്ടുതാമസിക്കുന്ന ഗെർഹികളുടെ പ്രദേശത്തെത്തുന്നു. സമചതുരമായ കുഴിയിൽ ശവവും മരിച്ച വ്യക്തി ഉപയോഗിച്ചിരുന്ന വസ്തുക്കളും ഇറക്കിവെച്ച് കുഴിമൂടുന്നു. വെപ്പാട്ടിമാരിലൊരാളേയും അടുക്കളക്കാരനേയും ഭൃത്യനേയും കുതിരകളേയും ഒപ്പം കുഴിച്ചുമൂടാറുണ്ട്. ശ്മശാനം സമചതുരാകൃതിയിലാണ്.ഓരോ കുടുംബത്തിനും ഒരു പൊതുശ്മശാനമുണ്ട്. ശവക്കുഴിക്കുമുകളിൽ കഴിയുന്നത്ര വലിപ്പത്തിൽഒരു മണ്ൂന ഉണ്ടാക്കുകയോ ,സ്മാരകശില നാട്ടുകയോ ചെയ്യും. ഈജിപ്തിലെ മമ്മികളുടേയും പിരമിഡ്ഡുകളുടേയും മുന്നോടിയാണ് സിതിയന്മാരുടെ ഈ സമ്പ്രദായം.

1898ൽ കരിങ്കടലിന്റെ വടക്കുകിഴക്ക്ഭാഗത്ത് ക്രാസ്നഡോർ ഡിസ്ട്രിക്ടിലുള്ള ഉൽക്കിസ്താനിലെ കുർഗ്ഗനുകൾ എൻ.ഐ.പെസലോവ്സ്കി ഖനനം ചെയ്തു. 49 അടി ഉയരമുള്ള ഒരുമൺകൂനക്കടിയില് മരക്കുറ്റികള് തറച്ചതായും ഓരോ കുറ്റിയുടെ അരികിലും ഓരോന്നുവീതം 360 കുതിരകളുടേയും രണ്ടുകാളകളുടേയും അസ്ഥികൂടം നില്ക്കുന്നതായും കണ്ടു.360 കുതിര രാശിചക്രത്തിലെ 360 ഡിഗ്രികളേയും രണ്ടുകാളകള് വിപരീതദിശയില് തിരിഞ്ഞിരിക്കുന്ന രണ്ടുഋഷഭദേവന്മാരേയും സൂചിപ്പിക്കുന്നു.1971ൽ നീപ്പർനദിക്കരയിലെ ഓർഡ്ഷോനിക്കിഡ്ഷേയി ൽ ആർക്കിയോളജിസ്ററ് ബി.എൻ .മോസോലോവ്സ്കി 50 കുതിരകളേയും അവക്കുമുകളിലാരൂഢരായ 50 യോദ്ധാക്കളേയും വൃത്താകൃതിയില് കുഴിച്ചുമൂടിയതായി കണ്ടു. ഓരോ യോദ്ധാവിന്റേയും കശേരുനാളത്തിലൂടെ കഴുത്തുമുതല് താഴേക്ക് ഓരോ ദണ്ഡ് തുളച്ചിറക്കിയിരുന്നു. അതിന്റെ കീഴ്ഭാഗം കുതിരയുടെ ശരീരത്തിൽ വിലങ്ങനെ കയറ്റിയ ദണ്ഡിനോട് 90 ഡിഗ്രിയില് ഉറപ്പിച്ചിരുന്നു. ശവദാഹത്തിനുശേഷം ആദ്യത്തെ ശ്രാദ്ധദിനത്തിൽ 50 ലക്ഷണമൊത്ത കുതിരകളേയും അതിലാരൂഢരായ 50 യുവാക്കളേയും ശവകുടീരത്തിൽ മമ്മികളാക്കി വലിയർപ്പിക്കുന്ന ഈ ക്രൂരസമ്പ്രദായം ഹെറഡോട്ടസ് വർണ്ണിച്ചിട്ടുണ്ട്.

സിതിയൻസംസ്കാരത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഘടകമായിരുന്നു ശാമൺഎന്ന സിദ്ധപുരുഷന്മാർ. മന്ത്രവാദം,വൈദ്യം,ജ്യോതിഷം എന്നിവയിൽ നിപുണരായ ,പാതിമൃഗവും പാതി മനുഷ്യനുമായ ശാമണെ ഹെറഡോട്ടസ് വർണ്ണിക്കുന്നു. ഇവർ തോൽച്ചെണ്ടയും മന്ത്രക്കോലും മരവുരിയും ധരിക്കുന്നു. അതീന്ദ്രിയജ്ഞാനികളായ ഇവരെ പ്രതിനിധീകരിക്കുന്ന നിരവധി സ്വർണ്ണമൃഗരൂപങ്ങള് കുഴിച്ചെടുത്തിട്ടുണ്ട്. പലതിലും ഒരവയവം മാത്രമായിരിക്കും മൃഗത്തിന്റേത്. ഒരുനഖം,ഒരുകൊമ്പ്,കുളമ്പ്,തല- ഏതെങ്കിലുമൊന്ന്. മറ്റെല്ലാം മനുഷ്യരൂപം. സിതിയസംസ്കാരത്തിന്റെ രണ്ടാമത്തെ പ്രധാനഘടകമാണ് ശില്പി. ശാമണു കൊടുക്കുന്ന പ്രാധാന്യം ,അസാധാരണശക്തിവിശേഷം എന്നിവ ശില്പിക്കും കൊടുത്തിരിക്കുന്നു. രണ്ടുപേരും അഗ്നി ഉപയോഗിക്കുന്നു. സമൂഹത്തിന്റെ മതപരവും ചരിത്രപരവുമായ ചടങ്ങുകളിലും ഐതിഹ്യങ്ങളിലും പ്രധാനപങ്കു നല്കപ്പെട്ടവരുമാണ്. കോക്കാസസ്,യൂറാൽ,ആൽത്തായ് പർവ്വതങ്ങളിൽനിന്ന് ശേഖരിക്കുന്ന സ്വർണ്ണത്തിന്റേയും ,സ്വ

ർണ്ണപ്പണിക്കാരായ ശില്പികളുടേയും പേരിൽ ആണ്ടുതോറും ഉത്സവബലി നടത്തുന്നവരാണ് സിതിയന്മാർ.ചിറകുള്ള ഒറ്റക്കണ്ണൻവിചിത്രപ്പക്ഷി ,അരിമാസ്പിയൻ എന്ന ധ്രുവപ്രദേശത്തുനിന്ന് കൊണ്ടുവന്നതാണ് സ്വർണ്ണമെന്ന് അവര് വിശ്വസിക്കുന്നു.സ്വർണ്ണം കൊണ്ടുള്ള നാലുവസ്തുക്കള് അവർക്ക് പ്രധാനമാണ്. കലപ്പ, രഥത്തിന്റെ അച്ചുതണ്ട്, മഴു, ആകാശത്തിൽനിന്നു താഴെവീണ പാനപാത്രം. ഇവയെ സ്പർശിക്കാന് സാധാരണക്കാർക്ക് സാദ്ധ്യമല്ല. ഇവ സ്വന്തമാക്കാൻ പുറപ്പെട്ട നാലു സഹോദരന്മാരിൽ,കോലക്ഷയീശ് മാത്രമാണ് വിജയിച്ചത്. അയാൾ രാജാവായി. തൊഴിലാളികൾ,കൃഷിക്കാർ,സഞ്ചാരികളായ കച്ചവടക്കാർ, രാജാക്കന്മാർ എന്നിവരെയാണത്രെ 4 വസ്തുക്കള് പ്രതിനിധാനം ചെയ്യുന്നത്. നാലിലും പ്രാവീണ്യം നേടിയവർമാത്രമാണ് സമൂഹത്തിലെ സർവ്വരുടേയും പ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ സമർത്ഥൻ. അതിനാൽ,അയാളായിരിക്കും നല്ല ഭരണാധികാരി. കോലക്ഷയീശന്റെ കഥയുടെ താല്പര്യം ഇതാണ്.

ബിസി 350ൽ സൌരമാതേ എന്ന ശക്തരായ വർഗ്ഗം ഡോൺനദി കടന്നുവന്ന് സിതിയന്മാരെ ത്രേസിലേക്ക് ഓടിച്ചു.തെക്കൻറഷ്യയില് അവശേഷിച്ച സിതിയരും സൌരമാതന്മാരും ചേർന്നുണ്ടായ സങ്കരവംശത്തിന്റെ ഒരു ശാഖ ക്രിമിയയിൽ നിയാപോലിശ് എന്ന തലസ്ഥാനനഗരം സ്ഥാപിച്ച് ഭരണം ആരംഭിച്ചു. ബിസി 106ൽ പോണ്ടസ്സിലെ മെത്രദാത്തസ് അവരേയും നശിപ്പിച്ചു.

കൊമ്പുള്ള കലമാനാണ് സിതിയന്മാരുടെ പൊതുചിഹ്നം. ബിസി ഏഴാം നൂറ്റാണ്ടിലുണ്ടാക്കിയ ഒരു സ്വർണ്ണ മാനിന്റെ ശില്പം  കിടക്കുന്ന രൂപമാണ്. കൊക്കാസസ്സിലെ കൊംസ്റ്റോംസ്കായ സ്ഥാനിഷ്ടത്തിൽനിന്ന് ഒരു സ്വർണ്ണപ്പപ്പാത്രം കിട്ടി. അതിൽ താടിനീട്ടി,നീളൻകൈക്കുപ്പായവും അരപ്പട്ടയും ആയുധവും സ്കൾക്കാപ്പും ധരിച്ച രണ്ടു രാജപുരുഷന്മാരുടെ ചിത്രം ആലേഖനം ചെയ്തിട്ടുണ്ട്. ഒരാൾ മറ്റേ ആളുടെ കാലിലെ മുറിവ് ബാൻഡേജുചെയ്യുന്നതാണ് ചിത്രം. വിദഗ്ധനായ ഒരു സർജ്ജനെപ്പോലെ ,ബാൻഡേജു ചെയ്യുന്ന കാല് പിടിച്ചിരിക്കുന്നു.ആട്ടിൻതോലുകൊണ്ട് രണ്ടുപുരുഷന്മാര് വസ്ത്രം ഉണ്ടാക്കുന്നത് ഒരു കവചത്തില് ആലേഖനം ചെയ്തത് കിട്ടി. നീണ്ടതാടി ,ജടാമകുടം,തറ്റുടുത്ത് അരക്കുമുകളിൽ നഗ്നമായ ശരീരം, ഒന്നുനിലത്തും മറ്റൊന്ന് ചുമരിൽതൂക്കിയ നിലയിലുമായി രണ്ട് ആവനാഴികൾ,വില്ലിന്റെ പകുതിഭാഗം-ഇങ്ങനെയാണ് ചിത്രത്തിലുള്ളത്. രണ്ടു പുരുഷന്മാർക്കും ഹെറഡോട്ടസ് പറഞ്ഞപോലെ തീഷ്ണങ്ങളായ മിഴികളുണ്ട്. ആട്ടിൻതോലുതുന്നുന്ന ഈ തേജസ്വികളായ പുരുഷന്മാരുടെ ജടയും അർദ്ധനഗ്നമായ തറ്റുടുത്ത മേനിയും കണ്ടാല് ദ്രോണാചാര്യരോ പരശുരാമനോ എന്ന് തോന്നിപ്പോയാലത്ഭുതമില്ല.

അഫ്ഘാനിസ്ഥാന്റെ വടക്കേ പ്രവിശ്യകളില് ആടുമാടുകളെ പിടിക്കുന്ന ബുസ്കാഷി എന്ന ക്രൂരവിനോദമുണ്ട്. അശ്വാഭ്യാസികളാണ് ഇത് കളിക്കുക. ഈ നായാട്ടുവർഗ്ഗക്കാരും സിതിയന്മാരുടെ ഒരു ശാഖയാണ്. ഹേമന്തത്തിൽ കൊടിയ ശീതക്കാറ്റടിക്കുമ്പോൾമാത്രമാണ് സിതിയന്മാർ അവരുടെ കുടിലുകൾ(ഇവക്ക് ഉർത്തുകൾഎന്നു പറയും)കെട്ടുക. സ്റ്റെപ്പികളിലെ സഞ്ചാരികള് ഇന്നും ഉർത്തുകള് കെട്ടാറുണ്ട്. ഉർത്തുകളിൽ താമസിക്കുന്ന സഞ്ചാരികളുടെ ഭാഷയായിട്ടാണ് ആദ്യം ഉർദു അറിയപ്പെട്ടിരുന്നത്.

കോസ്സക്കുകൾ  ശിവന്റെ പാരമ്പര്യമുള്ള കൌശികഗോത്രമാണ്. ശിവനും ദുർഗ്ഗയും ധരിക്കുന്നതും ,അർത്ഥശാസ്ത്രം പ്രകരണം 36 അദ്ധ്യായം 18ൽ പരാമർശിക്കുന്നതുമായ ത്രിശൂലമാണ് അവരുടെ ആയുധം. ബ്രഹ്മകപാലം ഭിക്ഷാപാത്രമാക്കിയ ശിവനും ശത്രുവിന്റെ ശിരഛേദംചെയ്യുന്ന വീരഭദ്രനുമാണ് സിതിയന്മാരുടെ കഥകളോടു സാമ്യമുള്ള ഇന്ത്യയിലെ കഥാനായകന്മാർ . കരിങ്കടൽക്കരയിലെ ഗ്രീക്ക് ഔട്ട്പോസ്റ്റിലിരുന്ന് ഹെറഡോട്ടസ് സിതിയൻ ഐതിഹ്യങ്ങൾശേഖരിച്ചുകുറിച്ചുവെക്കുമ്പോള് മറുകരയില് ശിവനഗരമായ മഹാകാലയിൽ സംഹാരരുദ്രരായ സിതിയന്മാര് റോന്തുചുറ്റുകയാണെന്ന ഭയം ആ ഗ്രീക്ക് ഔട്ട്പോസ്റ്റിലുണ്ടാ

യിരുന്നു.(1988 സപ്തംബർലക്കം പ്രഗതിയില് ഡോ.പത്മാ സുബ്രഹ്മണ്യം പരാമർശിച്ച മഹച്കാലനഗരം) .ഋഗ്വേദത്തിൽ അംഗിരസഗോത്രക്കാരനായ ഉർഗ്ഗനെന്ന ഋഷിയുണ്ട്. ദേവഗുരുവായ ബൃഹസ്പതി(വ്യാഴം-ജൂപിറ്റർ) പുത്രനായ ഉർഗ്ഗന്റെ പുത്രനായ ഭൃജ്യുവിന്റെ സമുദ്രയാനകഥകള് വേദപ്രസിദ്ധമാണ്. ഗ്രീക്കകഥകളിലെ ജൂപിര്ററിന്റെ പുത്രനായ തർഗ്ഗിത്താസ് ഇന്ത്യക്കാരുടെ ഉർഗ്ഗൻതന്നെയാണ്. ബൃഹസ്പതിയുടെ സഹോദരനായ വിശ്വകർമ്മാവെന്ന ശില്പി ഭാരതീയമതാചാരങ്ങളിലും ഒഴിച്ചുകൂടാനാവാത്ത ഘടകമാണ്. സിന്ധുദേശമാണ് ആംഗിരസഗോത്രത്തിന്റെ ഉത്ഭവസ്ഥാനമെന്ന് പ്രതിഷ്ഠാപ്രകാശത്തിൽ പറയുന്നുമുണ്ട്. ക്ഷത്രിയരുടെ പിതൃക്കളാണ് ആംഗിരസന്മാർ. കൌശികരുടെ സൂര്യനഗരങ്ങൾ ഒരുകാലത്ത് ഭൂമിമുഴവനും വ്യാപിച്ചിരുന്നു. അവരുടെ വംശവൃക്ഷത്തിൽ ശരഭൻ,കുശൻ,വിശ്വാമിത്രൻ ,പരശുരാമൻ,ഭൃഗു എന്നിവരെല്ലാം പെടുന്നുണ്ട്. ഭൃഗുവംശജനായ വേനന്റേയും സോമന്റേയും പുത്രനായ ബുധന്റെ പുത്രനാണ് പുരൂരവസ്സ്. കോസക്കുകളുടെ ഒരുശാഖയായ ബുധിനികളും ,കൌശികരുടെ ശാഖയായ ബുധന്മാരും ക്ഷത്രിയരാണ്. അഗത്തിർസിധുക്കൾ(അഗസ്ത്യസിന്ധുക്കൾ )അഗസ്ത്യ (പുലസ്ത്യ)വംശജരാണ്.രാവണപിതാമഹനായ പുലസ്ത്യന് പൂർവ്വജന്മത്തിലുണ്ടായ ദത്തോളി(ദത്തോാത്രി) എന്ന പുത്രനാണ് അഗസ്ത്യനെന്ന് ഭാഗവതം പറയുന്നു.ദത്താത്രേയരെന്നും ആത്രേയരെന്നും അറിയപ്പെടുന്ന ശാഖ പുലസ്ത്യനിലൂടെ രാക്ഷസഗോത്രവുമായി ബന്ധപ്പെട്ടിട്ടുണ്ട്. ഹെറഡോട്ടസ് വർണ്ണിച്ച സിതിയരുടെ ക്രൂരകഥകള് രാക്ഷസപാരമ്പര്യത്തിന്റേതാണ്. രാജ്യരക്ഷക്കായി ആയുധമെടുക്കയാൽ രക്ഷസ്സുകളായിത്തീർന്ന ക്ഷത്രിയർതന്നെയാണ് ക്ഷത്രിയന്മാര്.ഹിംസ യുദ്ധത്തിന്റെ ഒഴിച്ചുകൂടാനാവാത്തഘടകമാണ്.

ദാക്ഷിണാത്യരുടെ ക്ഷത്രിയർക്കും ഈ പാരമ്പര്യമുണ്ട്. വേണാട്ടുവാഴി അ.യ്യനടികളെന്ന പ്രയോഗത്തിലെ അടികൾ, കാൽക്കരൈവാഴും പുറൈയൻ(തരിസാപ്പള്ളിശാസനം,തൃക്കാക്കരലിഖിതം) ചേരമാനാ ർ(തിരുവൊറ്റിയൂർലിഖിതം)ചേരമാൻമാതേവൻ(അവിട്ടത്തൂർ ലിഖിതം) മുതലായ പദങ്ങൾ അഗത്തിയപാരമ്പര്യമുള്ള ദാക്ഷിണാത്യർ സ്വീകരിച്ചിരുന്നു.കാരാധുനിയിലൂടെ ആയിരം മധുരസ്തവം പാടിയ ഗായകനായ അഗസ്ത്യമുനി ജ്ഞാനിയും മനുക്കളിൽ മുഖ്യനും ലോഹധാതുവിജ്ഞാനീയത്തിലും വിഷചികിത്സയിലും ജ്യോതിഷത്തിലും അദ്വിതീയനുമാണ്. ലോപാമുദ്രക്കായി സവിശേഷമായി രഥം(വിമാനം)ചമച്ച് അവളുമൊത്ത് ലോകം ചുറ്റിക്കറങ്ങിയ സഞ്ചാരിയാണ്. മനുക്കളുടെ സഖാവും ഭ്രാതാവുമാണ്. അഗസ്ത്യന് ഉർഗ്ഗന്റെ കഥ അറിയാം. അദ്ദേഹം അശ്വികളെ ദേവതകളാക്കി. മാന്യന്റെ മേധയാൽ മരുത്തുക്കളെ വരുത്തി. മനുപുത്രനായ മാന്ദാര്യ കവിയാണ് വേദത്തിലെ അഗസ്ത്യൻ ഋഷിയായുള്ള സൂക്തങ്ങളുടെ രചയിതാവ്. സുവൃത്തികളായ മാനന്മാർ തീർത്ത ഈ സ്തോത്രങ്ങള് അശ്വികളോട് ശത്രുസംഹാരത്തിനാണ് പ്രാർത്ഥിക്കുന്നത്. അന്നത്തിൽ, ജലം, സസ്യം,പാൽ,യവം,എന്നിവയല്ലാതെ മാംസം അഗസ്ത്യമുനി ഉൾപ്പെടുത്തിയിട്ടില്ല. മാംസം തനിക്കു പചിച്ചുതന്ന ഇല്വലരാക്ഷസനെ അദ്ദേഹം ഒരു പാഠം പഠിപ്പിക്കുന്നുമുണ്ട്.സഞ്ചാരിയായ വൈശ്യന്റേയും മാംസാഹാരം വർജ്ജിച്ച ബ്രാഹ്മണന്റേയും ഗുണങ്ങളോടെയുള്ള ക്ഷത്രിയകുലജാതനായ അഗസ്ത്യന്റെ പരമ്പരയിലാണ് ദാക്ഷിണാത്യദ്രാവിഡരായ ചേരമാനാരുകളും(മാന്ദാരുകള്)ജനിച്ചത്.ബ്രായിസ്തനീസ് എന്ന സൂര്യനദി (ദനീപ്പർ)ദാനവമാതാവായ ദനുവിന്റെ നാമം വഹിക്കുന്നു.പറയ,പുറയ,ബ്രായ,എബ്രായ, അബ്രാഹ്മണ (അബ്രാം-അബ്രഹാം)മക്കളെന്ന് പലവിധത്തിൽ പരാമർശിക്കപ്പെടുന്ന പറയിപെറ്റപന്തിരുകുലക്കാരായ ദാനവരിൽ ചിലരിലാണ് അവരുടെ തന്നെ കസിൻസ് ആയ ചേരമനാട്ടുവാഴുന്ന മനുക്കളും പെടുന്നത്. മറ്റുചിലരാണ്, സഞ്ചാരത്തിനും സാഹസത്തിനും പുറപ്പെട്ട് ക്രൂരകർമ്മങ്ങളനുഷ്ഠിക്കാനിടയായ സിതിയവംശം. ജനകനും ബലരാമനും (രാമായണ,മഹാഭാരതകാലം)ഏന്തിയ കാർഷികപുരോഗതിയുടെ ചിഹ്നമായ കലപ്പ, പരശുരാമനേന്തിയ ശത്രുസംഹാരത്തിനും ശില്പവേലക്കും പ്രസിദ്ധമായ മഴു, വിശ്വകർമ്മപുത്രരായ ഋഭുക്കൾ നാലായി പകുത്ത ചമസമാകുന്ന അക്ഷയപാത്രം, ധർമ്മചക്രപ്രവർത്തനസൂത്രധാരത്വം

കാണിക്കുന്ന രഥനേമി എന്നിവ ഭാരതീയർക്കും സിതിയന്മാർക്കും പൊതുചിഹ്നങ്ങളായതും അവരുടെ ഈ ബന്ധുത്വം കൊണ്ടാണ്. കോലക്ഷയീശ്(ഗോളക്ഷയീശൻ) ഗോളാദ്രിനാഥനായ കോലത്തിരിയാണ്. ഗണ പതി,ശുകമുനി,ഹയഗ്രീവൻ,അശ്വിനി,ഋഷഭൻ,ഉഷോദേവി,വ്യാഘ്രപാദമുനി,നരസിംഹം,തുംബുരു എന്നിങ്ങ നെ പകുതി മൃഗപക്ഷിയും പകുതി മനുഷ്യനുമായ സിദ്ധപുരുഷരുടെ പരമ്പരതന്നെയുണ്ട് ഭാരതീയർക്ക്. സിതിയന്മാരുടെ ശാമണും ഇത്തരമൊരു സങ്കല്പമാണ്.സത്യശീലരും നാസത്യരുമായ അശ്വിനികൾ സതീയന്മാരും സത്യപുത്രരുമാമ്. ഇവരുടെ പരമ്പരയാമ് സിതിയരും സിധു(ന്ധു)ക്കളും യാദവരുമെല്ലാം. ദക്ഷന്റെ ശരിരസ്സരുത്ത് പകരം മൃഗത്തലവെച്ച് സിദ്ധപുരുഷനാക്കിയ വീരശൈവരായ സതീപുത്രരായ സിതിയന്മാർ വൈദ്യശല്യതന്ത്രത്തിലും ജ്യോതിഷത്തിലും വിദഗ്ദ്ധരാണ്. അശ്വാരൂഢരായ ഈ അശ്വികൾ ഉഷസ്സിനേയും അഗ്നിയേയും ആരാധിക്കുന്നവരുമാണ്. വർഷത്തിലൊരിക്കല് ചെന്നായ്ക്കളാവുന്ന നാവൂറികള് ക്രഥന്മാരാണ്. അംഗിരസപുത്രനായ കുത്സൻ തന്റെ പൂർവ്വികനായ സുധന്വാവിന്റെ പുത്രരും ഗുഹ്യവിദ്യ അഭ്യസിച്ച് അമരത്വം നേടിയവരുമായ ഋഭുക്കളെ പരാമർശിക്കുന്നു.(ഋ.മണ്ഡ.1.അനു.16.സൂ.5)തന്റെ മറ്റുചില പൂർവ്വികര് ഭോഗമിചരിച്ച് നാടുവിട്ടുപോയതായും പറയുന്നു. ഇത്തരം മലേച്ഛക്കളായ മ്ലേഛന്മാരാണ് ക്രഥ വംശം. ക്രഥവംശം പിന്നീട് ക്രട്ട(cretan)സംസ്കാരത്തിന്റെ ജനയിതാക്കളായി.ക്രഥമെന്നാല് ചെന്നായ. ചെന്നായ വളർത്തിയ ക്രഥവംശത്തിലെ കുട്ടിയാണ് റോമാനഗരം സ്ഥാപിച്ചത്. യയാതിപുത്രനായ യദു ഭൃഗുസൂര്യവംശങ്ങളെ കൂട്ടിയിണക്കി ജനിതകസങ്കരം സംഭവിപ്പിച്ച വ്യക്തിയാണ്. യദുപുത്രനാണ് ക്രഥൻ. ക്രഥവംശക്കാരാകയാൽ ക്രഥന്മാരെന്നും യദുപുത്രരാകയാല് യാദവരെന്നും അറിയപ്പെട്ടവരുടെ ഒരു പില്ക്കാലശാഖയാണ് ക്രട്ടസംസ്കാരവും,റോമാനഗരവും സ്ഥാപിക്കാനിടയായത്. ക്രഥപദത്തിൽനിന്നാണ് കിരാതപദോത്ഭവം. ക്രഥന്മാർ നാവ് (നാവ-തോണി)ഉപയോഗിക്കുന്നവരാണ്. വാക്കും തോണിയും ഉപയോഗിക്കുന്നവരാമ്. നാവ് ഉപയോഗിക്കുന്നതിനാലാണ് നാവൂറിയരെന്ന് സിതിയവംശത്തിലും നാവലംദ്വീപിലെ (തിരുനാവാ)വാസികളെന്ന് ദ്രാവിഡത്തമിഴിലും യാദവ,ക്രഥവംശത്തിന് പേര്.

രഥായ നാവ തനോ ഗൃഹായ നിത്യാരിത്രാം പദ്വതീം

രാസ്യഗ്നോ അസ്മാകം വീരാം ഉതനോ മഘോനോ ജനാംശ്ച യാ പാരയാ ഛർമ്മയചേ

(ഋ.അനു.21.സൂ.1-12)

കേരളത്തിൽ മലയർ,പാണരെന്നീ ആദിമജനസമൂഹങ്ങൾ കിരാതവേഷംപൂണ്ട കാലത്ത് ശിവപാർവ്വ തിമാരിലുണ്ടായ സന്തതികളാണ് തങ്ങളെന്നും ശൂരപന്നഗ(ശൂർപ്പനഖ)വംശക്കാരാണെന്നും വിശ്വസിക്കുന്നു. (നെട്ടൂർ പി.ദാമോദരന്റെ ആദിവാസികളുടെ കേരളം).ഇവരാരും ചെന്നായ്ക്കളുടേയോ പൃശ്നിപ്പക്ഷിയെന്ന കഴു കന്റേയോ മാംസം തിന്നാത്തത് അവ തങ്ങളുടെ വംശപിതൃക്കളാണെന്ന വിശ്വാസം കൊണ്ടാണ്.(റോം സ്ഥാപിച്ചവരെപ്പോലെ)മന്ത്രവാദം,വൈദ്യം,പാട്ടുപാടി ഭിക്ഷവാങ്ങൽ എന്നിവയാണ് കുലത്തൊഴിൽ. ചരിത്രാതീതകാലത്ത് ഇവരുടെയിയിൽ അക്രമവാസനയും നിണബലിയും ഉച്ചബലിയും വാമാചാരവും പതിവുണ്ടായിരുന്നു. വീരഭദ്രൻ,ഭദ്രകാളി,കാമനും രതിയും,മാരിയമ്മ എന്നിവരെ പൂജിച്ചിരുന്നു. ഹെറ ഡോട്ടസ്സിന്റെ സിതിയന്മാർക്കിടയിലെ നാവൂറിയന്മാക്കും വാമാചാരവിധികളറിയാമായിരുന്നു.മൃഗരൂപം ധരിക്കാൻ സാധിക്കുന്നവരും തോൽച്ചെണ്ട ഉപയോഗിക്കുന്നവരും ആയ സിദ്ധരായ ശമണരില് ഒടി വെക്കുന്നവരും നാവൂറുപാടുന്നവരുമായ വൈദ്യരും മന്ത്രവാദികളുമായ പാണരേയും പറയരേയും മലയ ന്മാരേയും ദർശിക്കാം. ഒടിയന്മാരും മൃഗരൂപധാരികളായ പാണരും പറയരും കേരളത്തിനും അപരി ചിതരല്ലല്ലോ.

മൃതദേഹം തൈലത്തോണിയിൽ സൂക്ഷിക്കുന്ന സമ്പ്രദായം ഈജിപ്തിലും ജപ്പാനിലും തിബത്തിലും ഇന്ത്യയിലും നടപ്പുണ്ടായിരുന്നു.ജശരഥന്റെ ശരീരം ഭരതനെത്തുംവരെ പുലസ്ത്യ,അംഗിരസഗോത്രക്കാരനായ വസിഷ്ഠൻ തൈലത്തോണിയിലിട്ടു സൂക്ഷിച്ച ചരിത്രം ക്രഥനായ(കിരാത)വാത്മീകി രേഖപ്പെടുത്തുന്നു. ചില പ്രത്യേകസാഹചര്യങ്ങളിലല്ലാതെ സാധാരണരീതിയിൽ ഈ സമ്പ്രദായം ഭാരതീയര് സ്വീകരിച്ചിരുന്നില്ല. ഹെറഡോട്ടസ് പറയുന്ന ക്രൂരമായ ശവസംസ്കാരരീതിയും ഇവിടെ പ്രചാരത്തിലുണ്ടായിരുന്നില്ല. ഭൌതികശരീരത്തിനും ശരീരാവശിഷ്ടങ്ങൾക്കും പഞ്ചഭൂതങ്ങളിലലിയാനുള്ള അവസരം ഒരുക്കിക്കൊടുക്കലായിരുന്നു പതിവ്. മരിച്ച യോദ്ധാക്കളുടെ സ്മൃതിക്കായി വീരക്കല്ലു നാട്ടലും കൊടയ്ക്ക് (പിതൃക്കള്)കൊടുക്കാനായി കൊടക്കല്ല് നാട്ടലും പതിവുണ്ടായിരുന്നു.

സിതിയന്മാരുടെ ശ്മശാനനഗരങ്ങളെ ക്വർഗ്ഗനുകളെന്നു വിളിക്കുന്നു, ഭാരതത്തിൽ മരിച്ചുപോയ പിതൃക്കളുടെ രാജ്യം ദക്ഷിണേന്ത്യൻ പ്രദേശത്തു സ്ഥിതിചെയ്യുന്ന കൊടക് (കുടക്)അഥവാ ക്വർഗ്ഗ് ആണ്. ചോപ്ഡാ എന്ന പദം ചോപ്രാ എന്നുച്ചരിക്കുന്നപോലെയാണ് കുടക് ക്വർഗ്ഗ് ആവുന്നത്. ടകാരഡകാരങ്ങൾക്ക് റകാരമാണ് ഉച്ചാരണം.കവേരമുനിയുടെ വളർത്തുപുത്രിയായ കാവേരി (കാവിരി) എന്ന ലോപാമുദ്ര തപസ്വിനിയായി ,അഗസ്ത്യന്റെ കമണ്ഡലുവിൽ പുനർജ്ജനിച്ചു. അവളുടെ ഉത്ഭവസ്ഥാനമാണ് കുടകുമല. അവിടത്തെ ആദിപിതൃക്കൾ ഇന്നും കൊടവര് എന്ന പേരിലറിയപ്പെടുന്നു. ബ്രഹ്മഗിരി കുടകിലാണ്. ബാഗ്(വാക്)മണ്ഡലത്തിൽ നിന്ന് 8 കിലോമീറ്ററകലെയാണ് തലൈക്കാവേരി. കൊടവരുടെ ബഗണ്ടാക്ഷേത്രത്തിലെ ഭഗണ്ഡേശ്വരൻ വിഷ്ണുവാണ്. സുബ്രഹ്മണ്യനുമാണ്. വാക്കെൻഡാ എന്നും ഹ്വാക്കെൻഡാ എന്നും ഭാരതത്തിനു പുറത്ത് അറിയുന്ന ശക്തിതന്നെയാണ് ബാശ്മണ്ഡലത്തിലെ ഈ  ശക്തിദേവത. ഹിമവത്പ്രദേശത്തെ 12 ഗ്രാമങ്ങളിൽ വസിക്കുന്ന മ്ലേഛവർഗ്ഗക്കാര് നെയ്യുന്ന ബിസി,മഹാവിസി എന്നീ വെളുത്തചർമ്മങ്ങളെ അർത്ഥശാസ്ത്രത്തില് കൊടില്യന് പരാമർശിക്കുന്നു. ഹെറഡോട്ടസ് വർണ്ണിക്കുന്ന വെളുവെളുന്നനെ മിന്നുന്ന സിതിയന്മാരുടെ വസ്ത്രങ്ങൾ ഇവയാണ്. ശൂദ്രരുടെ ശ്മശാനം ദക്ഷിണദിക്കിലാണെന്ന് ചാണക്യൻ അനുശാസിക്കുന്നു. തെക്കേ പറമ്പ് കുടുംബത്തിനും ,തെക്കെ അതിർത്തി രാഷ്ട്രത്തിനും യമധർമ്മ(വൈവസ്വത) പുരിയാണ്.

കർണ്ണാടകത്തിലെ ശ്രാവണബലഗോളക്കടുത്താണ് ചന്ദ്രഗിരി. ചന്ദ്രഗിരിയുടെ പഴയപേര് മുക്തന്മാരുടെ സമാധിസ്ഥാനം എന്നർത്ഥമുള്ള കടവപ്രം(കുടവപ്രം)എന്നായിരുന്നു.കുടവപ്രം ഭാരതദേശത്തിന്റെ തെക്കുവശത്ത് ഒറ്റപ്പെട്ട ഒരേകാന്തഭൂപ്രദേശമായിരുന്നു. ഒരുകാലത്ത് ഇവിടെ വന്നിരുന്ന് പ്രായോപവേശം ചെയ്തു സമാധിയായാൽ മോക്ഷംകിട്ടുമെന്ന് വിശ്വസിച്ചിരുന്നു. സല്ലേഖനമരണമെന്ന ഈ ചടങ്ങ് ബിസി മൂന്നാംനൂറ്റാണ്ടുമുതൽ എഡി പതിനാലുനൂറ്റാണ്ടുവരെ കുടവപ്രത്ത് നടന്നതിന് തെളിവുണ്ട്. ബിസി മൂന്നാം നൂറ്റാണ്ടിൽ ശ്രുതകേവലി ഭദ്രബാഹുവും ചന്ദ്രഗുപ്തമൌര്യനും ഇവിടെ സല്ലേഖനമരണമനുഷ്ഠിച്ചു. ചന്ദ്രഗുപ്തമൌര്യന്റെ മരണശേഷമാണ് കുടവപ്രം ചന്ദ്രഗിരിയെന്ന് അറിയപ്പെട്ടുതുടങ്ങിയത്. എഡി 974ൽ നരസിംഹന് രണ്ടാമന് അവിടെ പ്രായോപവേശം ചെയ്തു. എഡി 984ൽ ഇന്ദ്രന് നാലാമനെന്ന രാജാവ് പ്രായോപവേശം ചെയ്തത് കടവപ്രയിലല്ലെങ്കിലും അദ്ദേഹത്തിനുവേണ്ടിയും കടവപ്രയിൽ ഒരു സ്മാരകമുണ്ട്. ആകെ 92 സ്മാരകങ്ങളുള്ള കടവപ്ര ഒരു ശ്മശാനനഗരമാണ്.

മൂന്നാം നൂറ്റാണ്ടിനുമുമ്പും മൃഗരൂപമെടുക്കാൻകഴിയുന്ന സിദ്ധശമണന്മാര് പടിഞ്ഞാറേ സമുദ്രതീരത്തെ ആശ്രമഭൂമിയായി തെരഞ്ഞെടുത്തിരുന്നു.രാമായണത്തിൽ,പൊന്മാനായി മാറാൻ കഴിയുന്ന മാരീചന് മോക്ഷപ്രാപ്തിക്കായി തപസ്സുചെയ്തത് ദക്ഷിണസമുദ്രതീരത്താണ്. (പ്രചേതസ്സുകളും ദക്ഷിണസമുദ്രതീരത്താണ് വിഷ്ണുപ്രാപ്തിക്ക് തപം ചെയ്തത്). ഭാഗവതത്തിൽ നാഭൃപുത്രനായ ഋഷഭനും തപസ്സിന്

ദക്ഷിണസമുദ്രതീരത്താണ് വന്നത്. ആദ്യതീർത്ഥങ്കരനും ആദ്യത്തെ വിഷ്ണുഭാഗവതധർമ്മപ്രചാരകനുമായ ഋഷഭൻ കൊമ്പുളള ശമണനായിരുന്നു. അദ്ദേഹം ദക്ഷിണഭാരതത്തിലെ പടിഞ്ഞാറൻകരയിലെ കുടജാദ്രി യിലാണ് സമാധിയായത്. ഋഷഭൻ ഇന്ദ്രിയജയം നേടിയതുകൊണ്ട് ജിനനെന്നു വിളിക്കപ്പെട്ട ,ഭാരതീയ ർക്കെല്ലാം പൂർവ്വികനായ ഇക്ഷ്വാകുവംശജനാണ്. വേദം സൃഷ്ടിച്ചത് ദൈത്യദാനവവംശക്കാരാണെന്ന് ശ്രാവണബലഗോളയിലെ പുരോഹിതർ കരുതുന്നു. ഇക്ഷ്വാകു,മനു,ദൈത്യ,ദാനവ,രാക്ഷസാദികൾക്കും നാഗ വംശത്തിനും പിതൃസ്ഥാനമാണ് കേരളകർണ്ണാടകാതിർത്തിയിലെ കോലാദ്രി)(ഗോളാദ്രി). ഈ ദേശത്തെ ക്ഷേത്രപൂജാരികളും അഡികളെന്ന് അറിയപ്പെടുന്നു. അഡികന്മാരും സിതിയരും ഒരേ വംശക്കാരാണ്.(ശ്രീമതി പത്മാ സുബ്രഹ്മണ്യത്തിന്റെ ലേഖനം .പ്രഗതി. 1988 സപ്തംബർലക്കം )

സ്കീഫ് സെർമാനുകൾ (ചേരമാൻ),മിയോട്ടേകൾ,അഡികകൾ,ഛേർക്കകൾ,സിതിയർ,കോസക്കുകൾ എന്നെല്ലാം അറിയപ്പെടുന്ന സഞ്ചാരിവർഗ്ഗം ഭൂമണ്ഡലമാകെ അളന്ന് ചുറ്റിസ്സഞ്ചരിച്ചു,ദ്രവ്യം ശേഖരിച്ച് ദ്രവിണരായി,ക്രഥരായി,മീനവനഗരങ്ങൾ(മിന്നഗരം)സ്ഥാപിച്ചു. ശില്പികളും,സേനാനികളും,ബ്രാഹ്മണരും സോമപരുമായി വാഗ്ദേവിയാലനുഗ്രഹിക്കപ്പെട്ടവരായി, ശാസ്ത്രങ്ങളും കലകളും നിർമ്മിച്ചു. സമുദ്രയാ നതല്പരരായ കുമാരന്മാർ തങ്ങളുടെ ദേശത്തിന്റെ വീരഗാഥകള് ഭൂമിയുടെ മുക്കിലും മൂലയിലും എത്തിച്ച് അവിടത്തെ സംസ്കാരത്തിന്റെ ധാരകളില് ചലനങ്ങളുണ്ടാക്കി. മാനായ്പിറന്ന ഭരതവംശജരും പുളളിമാ ൻതേരേറിവരുന്ന പ്രചണ്ഡമരുത്തുക്കളെപ്പോലെ മാനിനെ ചിഹ്നമാക്കിയ സിതിയരും വയനാട്ടിലെ പുളളി മാനമ്മആരാധനക്കാരും എല്ലാം ഒരേ അലയിലെ പല തുള്ളികളാണെന്നു ധരിക്കണം.

അർത്ഥശാസ്ത്രപ്രകരണം 40 അദ്ധ്യായം 23ൽ രോമവും പരുത്തിയും കൊണ്ട് നേർത്തതും പരുത്തതും ഇടത്തരവുമായ മൂന്നുവിധം നൂൽനൂൽക്കാമെന്നു പറയുന്നു. 32ആം പ്രകരണം 14ആം അദ്ധ്യായം സ്വർണ്ണ പ്പണിയെ വിശദമായി പ്രതിപാദിക്കുന്നു. തീക്ഷ്ണം,ഭദ്രം എന്ന ഇനങ്ങളിലുളള അശ്വങ്ങളാണ് യുദ്ധത്തിന് മികച്ചതെന്നും ഇത്തരം മികച്ച അശ്വങ്ങളെ കാംബോജത്തിലും സിന്ധുദേശത്തും ആരട്ടകവനായുദേശ ങ്ങളിലും സുലഭമായി കാണാമെന്നും പറയുന്നു. (പ്രകരണം 47 അദ്ധ്യായം 30)സിന്ധുദേശത്തെ മികച്ച കുതിരകളെ രാമായണവും പ്രതിപാദിക്കുന്നു. വെളളച്ചെമ്മരിയാട്ടിൻതോലുകൊണ്ട് വെളുത്തമിനുത്ത വസ്ത്രം ഉന്നുന്ന സിതിയരുടെ ചിത്രം കാണുമ്പോള്, ഋഗ്വേദത്തിൽ വരുണൻ ദേവതയായ സൂക്തത്തിൽ, സഹ്യാദ്രി സാനുവിൽ തപസ്സുചെയ്തിരുന്ന അത്രിമഹർഷി പ്രയോഗിച്ച ഒരുപമ മനസ്സിലെത്തുന്നു:- പശുവിനെ വധിച്ചവ ൻ അതിന്റെ തോലെന്നപോലെ വരുണന് അന്തരീക്ഷത്തെ സൂര്യനു വിരിപ്പായി പരത്തിയിരിക്കുന്നു. അത്രി യുടെ വംശം ആദിവംശങ്ങളിലൊന്നാണ്. പശുവിനെ വധിക്കുന്നവനായ പറയനോ ചണ്ഡാലനോ വേദസൂ ക്തത്തിൽ വരുണനോട് താരതമ്യപ്പെടുത്താവുന്നവനായി അത്രി കരുതുന്നത് ശ്രദ്ധേയമാണ്. ദാക്ഷിണാ ത്യരുടെ ആദിശൂദ്ര,രാക്ഷസ.അസുര,നാഗപാരമ്പര്യം ഇത്തരം സൂക്തങ്ങളിലാണ് കാണാനാവുക.

## • ശുനശ്ശേഫകഥയും രോമപാദയായ ശേഫാരാജ്ഞിയും

സോളമന്റെ പ്രസിദ്ധിയും വൈഭവവും കേട്ടറിഞ്ഞ് അദ്ദേഹത്തോടു സംവദിക്കാന് പുറപ്പെട്ട ശേഫാരാജകു മാരിയെക്കുറിച്ച് ബൈബിൾ പ്രസ്താവിച്ചിട്ടുണ്ട്. (10th chronicle. First book of Kings . 9th Chronicle second book of kings)അവളുടെ ശരിയായ പേരോ ,രൂപമോ,വംശമോ ദേശമോ ബൈബിളിൽ പറഞ്ഞിട്ടില്ല. മാത്യുവിന്റെ ഗോസ്പലിൽ അവള് ദക്ഷിണദിക്കിലെ റാണിയാണെന്നും ഭൂമിയുടെ അങ്ങേ അറ്റത്തുനിന്നാണ് വന്നതെന്നും യേശു പറയുന്നു. ക്രി.മു. പത്താംനൂറ്റാണ്ടിൽ (ബിസി 1000)40 വർഷക്കാലമാണ് യൂദസാമ്രാജ്യത്തിന്റെ സുവ ർണ്ണകാലമെന്നു വിശേഷിക്കപ്പെട്ട സോളമന്റെ ഭരണകാലം. സോളമന്റെ

സൈന്യം യൂഫ്രട്ടീസുമുതൽ സീനാ യ് വരെയും ചെങ്കടൽമുതല് പാമിറാ വരെയും വ്യാപിച്ചിരുന്നു. തന്റെ അർദ്ധസഹോദരനും ദാവീദിന്റെ മൂത്ത മകനുമായ അദോണിജയെ അധികാരമോഹത്താല് വധിച്ചവനാണെങ്കിലും , ഈ വിവേകശാലിയായ രാജാ വിന്റെ കാലത്താണത്രെ ഇസ്രായേലികള് ആദ്യായി സമാധാനം എന്താണെന്ന് അറിഞ്ഞത്.ഏഷ്യയും ആഫ്രിക്കയും തമ്മിലുള്ള കരമാർഗ്ഗത്തിന്റെ മദ്ധ്യഭാഗത്തുസ്ഥിതിചെയ്യുന്ന ഇസ്രായേൽ തന്റെ തുറമുഖങ്ങള് വഴി അറ്റ്ലാന്തിക്,മദ്ധ്യധരണ്യാവി,ചെങ്കടൽ,ഇന്ത്യാമഹാസമുദ്രം ഇവയിലെ ജലമാർഗ്ഗങ്ങളുമായും ബന്ധം പുലർത്തിയിരുന്നു.സോളമന് 12000 പേരുള്ള കുതിരപ്പടയും 1400 യുദ്ധരഥങ്ങളും ഉണ്ടായിരുന്നു. അയൽരാജ്യമായ ഈജിപ്റ്റിലെ രാജകുമാരിയായിരുന്നു ആദ്യഭാര്യ. സോളമന്റെ അഛനും ഫൂണിഷ്യൻരാജാവായ ഹിറാമും തമ്മിൽ (ഇരാം. ഇരാമൻ-രാമൻ) ഉണ്ടാക്കിയ ഉടമ്പടിയുടെ ഫലമായി ചെങ്കടലിലേക്ക് മാർഗ്ഗം തുറന്നുകൊടുത്തപ്പോൾ,ഫുണീഷ്യർ തങ്ങളുടെ ശാസ്ത്രസാങ്കേതികവിദഗ്ധരെ പകരമായി ഇസ്രായേലിനും അയച്ചുകൊടുത്തു.ഇവരായിരുന്നു സോളമന്റെ പ്രസിദ്ധമായ നഗരമുണ്ടാക്കിയ ശില്പികൾ.ഏഴിയോ ൻഗബ റെന്നറിയപ്പെട്ട തുറമുഖത്തിൽ ധാരാളം വ്യാപാരിസംഘങ്ങള് വന്നിരുന്നു. ഇരാമിന്റെ നാട്ടിലെ മരങ്ങൾ മുറിച്ച് സമുജദ്രമാർഗ്ഗം കൊണ്ടുവന്നാണ് സോളമന്റെ നഗരം പണിതത്. ലെബണൻമലകൾക്കുമുകളിൽ, ഇരാമിന്റെ നാട്ടിൽനിന്നു വന്ന അയഹുദന്മാരായ ശില്പികളാല് പണിത ദേവാലയത്തെ ബൈബിള് പരാമർശിക്കുന്നു. (ഇവ കേരളത്തിലെ തേക്കുകൊണ്ടാണ് നിർമ്മിച്ചതെന്ന് പിന്നീട് ആർക്കിയോളജിസ്റ്റുകള് കണ്ടെത്തി).ഇതിനു പകരമായി 20 ഗലീലിയൻനഗരങ്ങളാണ് ഇരാമിന്ന് സോളമന് കൊടുത്തത്. ഈ നഗരങ്ങളാണ് പിന്നീട് ഫുണീഷ്യൻകോളനികളെന്ന് അറിയപ്പെട്ടത്.

ഫുണീഷ്യന്മാർ നിർമ്മിച്ച കപ്പലുകളില് അവരോടൊത്ത് ഇസ്രായേലിലെ വ്യാപാരികള് ഭൂമിയുടെ പലഭാഗങ്ങളിലും സഞ്ചരിക്കുന്നത് സോളമന്റെ കാലം മുതലാണ്. തിരിച്ചുവരുമ്പോൾ സ്വർണ്ണം,ആനക്കൊമ്പ്,വെള്ളി, അപൂർവ്വങ്ങളായ മൃഗപക്ഷികള് എന്നിവയും കൊണ്ടുവന്നു. യഹോവയുടെ ദേവാലയത്തിലെ സിംഹാസനം ആനക്കൊമ്പും സ്വർണ്ണവും കൊണ്ട് ഉണ്ടാക്കി. സോളമന് സംഗീതപ്രേമിയും ഈശ്വരവിശ്വാസിയുമായിരുന്നു.ഈ രാജാവിനെക്കുറിച്ച് വ്യാപാരിസംഘങ്ങളിൽനിന്ന് അറിഞ്ഞ ശേഫാരാജ്ഞി 120 സ്വർണ്ണഉപഹാരങ്ങളും രത്നങ്ങളും ലോകത്തിന്റെ മറ്റൊരുഭാഗത്തും കിട്ടാത്തവയും തന്റെ രാജ്യത്തുമാത്രം ലഭിക്കുന്നവയുമായ ചില അപൂർവ്വവസ്തുക്കളും കൊണ്ടാണ് അദ്ദേഹത്തെ കാണാനെത്തിയത്.

ഫ്രാൻസ്,ഇംഗ്ലണ്ട്,ജർമ്മനി,ഇറ്റലി എന്നീ രാജ്യങ്ങളിലെ ഗോത്തിക്ക് കത്തീഡ്രലുകളിൽ ശേഫാരാജ്ഞിയെ റാണിയായും മന്ത്രവാദിനിയായും കാണിക്കുന്ന ചിത്രങ്ങൾ വരച്ചിട്ടുണ്ട്. ഫ്രാൻസില് അവളുടെ കാലുകള് ഹംസത്തിന്റേതുപോലാണെന്ന അർത്ഥത്തില് ഒരു പര്യായപദമുണ്ട്. (Reiem pedan que = web-footed queen) മദ്ധ്യകാലജർമ്മൻസാഹിത്യവും ഇവളെ ഹംസമായി ചിത്രീകരിക്കുന്നു. മദ്ധ്യകാലഐതിഹ്യങ്ങളിൽ ഇവളാണ് യഥാർത്ഥകുരിശിന്റെ പ്രവാചക. പതിമൂന്നാം നൂറ്റാണ്ടിലെ തജന്റെ ഓറിയയിൽ( legenda Aurea. ഡൊമിനിയന് ബിഷപ്പ് ജാക്കോബസ് ഡി വൊറാഗിയസ്) രസകരമായ ഒരു കഥയുണ്ട്. ഒരിക്കൽ,ആദാമിന്റെ ശവക്കല്ലറയിൽ നട്ടിരുന്ന വിവേകവൃക്ഷത്തിന്റെ ശാഖകൊണ്ടുനിർമ്മിച്ച ഒരു പാലം റാണി കാണാനിടയായി. ഒരുകാലത്ത് ഈ മരക്കഷ്ണത്തിനുമുകളിലാമ് രക്ഷകൻ ക്രൂശിക്കപ്പെടുകയെന്നും അതിനാല് താനീ പാലം ചവിട്ടുകയില്ലെന്നും പറഞ്ഞ് റാണി ആ മരക്കഷ്ണത്തെ അനുഗ്രഹിച്ചു. രക്ഷകൻ ഒരിക്കലും ക്രൂശിക്കപ്പെടരുതെന്നു കരുതി സോളമൻ ആ മരക്കഷ്ണം കുഴിച്ചിടാനാജ്ഞാപിച്ചു. പില്ക്കാലത്ത് ഈ മരം കുഴിച്ചെടുത്താണത്രെ യേശുവിന്റെ കുരിശു തീർത്തത്.

പത്തൊമ്പതാം നൂറ്റാണ്ടുമുതലാണ് ശേഫാരാജ്ഞിക്ക് പ്രവാചകയുടെ പരിവേഷം നഷ്ടപ്പെട്ടത്. 1846ൽ തുടങ്ങി 1874ൽ മുഴുവനാക്കപ്പെട്ട ഗുസ്താവ് ഫ്ലാബെർട്ടിന്റെ സെയിന്റ് ആന്റണിയുടെ പ്രലോഭനങ്ങള് തെബിസ്സിനടുത്തുള്ള ആശ്രമത്തിൽ ആന്റണി പുണ്യവാളനെ പ്രലോഭിപ്പിക്കാനെത്തിയ കാമദേവതയായി ശേഫയെ ചിത്രീകരിച്ചു. ധനംകൊണ്ടും ശരീരം കൊണ്ടും പ്രലോഭിപ്പിച്ചിട്ടും പുണ്യാളൻ വഴങ്ങാതിരുന്നപ്പോള് അതിമനോഹരമായ പട്ടുവസ്ത്രങ്ങൾക്കടിയില് ഒളിപ്പിച്ച ഒരു വികലപാദം പ്രദർശിപ്പിച്ച് അവള് സ്ഥലംവിട്ടു എന്ന് ഫ്ലാബർട്ട് എഴുതി. 1851ൽ രചിച്ച പൌരസ്ത്യദേശത്തേക്ക് ഒരു യാത്രയില് (Voyage en orient) ജെറാർഡ് ഡിനെർവ്വല് എന്ന ഫ്രഞ്ചുകാരന് ശേഫയെ ഉഷസ്സിന്റെ റാണി എന്നർത്ഥമുള്ള ബാൾക്കിസ് എന്നാണ് വിളിച്ചത്. Aurea എന്ന പദം പ്രകാശം,ഉഷസ്സ് എന്ന് രണ്ടർത്ഥമുള്ളതാണ്. (ഭൃഗുവംശജനായ ഔർവ്വന് ഉഷസ്സ് എന്ന പദത്തിൽനിന്നുണ്ടായതാണെന്ന് ഡോസണ് പറഞ്ഞിട്ടുള്ളത് ശ്രദ്ധേയം). ഉർവ്വശിയും ഉഷസ്സൂചകമാണ്.

ഒരു മായപ്പക്ഷിയാണ് ആദ്യമായി ശേഫാരാജ്ഞിയെക്കുറിച്ച് സോളമനോടുപറഞ്ഞതെന്ന് ഖുറാനിലുണ്ട്. സോളമനും റാണിയും തമ്മിൽ പക്ഷിയിലൂടെ നിരവധി സന്ദേശങ്ങള് കൈമാറിയശേഷമാണ് സോളമന് അവളെ തന്റെ സഭയിലേക്ക് ക്ഷണിച്ചത്. ഇതേ കഥ യഹൂദപുരാണമായ തർഗുംഷേയിലും (Book of Esther) കാണാം. കണ്ണാടിപതിച്ച ഒരുമുറിയിലാണവർ ആദ്യം സന്ധിച്ചത്. കണ്ണാടികണ്ട് ജലമെന്ന് തെറ്റിദ്ധരിച്ച റാണി തന്റെ പാവാട അല്പം പൊക്കിയപ്പോൾ അവളുടെ പാദം നിറയെ രോമങ്ങളാണെന്ന് സോളമന് കണ്ടു. രോമപാദയാകയാല് റാണി ഒരു രാക്ഷസിയാണെന്ന് ഖുറാന് വിചാരിക്കുന്നു. യഹൂദഐതിഹ്യങ്ങളിൽ ,അസ്സീറിയൻബാബിലോണിയൻമിത്തുകളിലെ ലിലിത്ത് എന്ന മായാവിനിയായ രാ,ക്ഷസിയാണ് ശേഫാ.

സോളമൻ അവളുടെ പാദങ്ങളിലെ രോമങ്ങള് പറിച്ചുനീക്കി അവളെ ഇസ്ലാമാക്കിയിട്ടാണ് വിവാഹം കഴിച്ചതെന്നാണ് ഖുറാന്റെ വിശ്വാസം. ഖുറാനിലും ശേഫ ഉഷസ്സിന്റെ റാണിയായ ബിൽക്കിസ് ആണ്. അവളുടെ കൊട്ടാരമായിരുന്ന ഹാരാം ബില്കിസ് ശേഫൻതലസ്ഥാനനഗരമായ മാരിബ്ബിലാണ് സ്ഥിതിചെയ്യുന്നത്. ഇതിന്റെ അടുത്തായി യെമനിൽ ബിസി 400 വരെ പഴക്കം കല്പിക്കുന്ന ഒരു ചന്ദ്രക്ഷേത്രം കണ്ടെത്തിയിട്ടുണ്ട്. 1934ൽ ഫ്രഞ്ചുജേർണലിസ്റ്റായ ആൻഡ്രുമാല് റോക്സ് ദക്ഷിണഅറേബിയക്കുമുകളിലൂടെ പറക്കുമ്പോള് റബ്ബ് അൽ കാലിയുടെ ഉത്തരാതിർത്തിക്കുമുകളില് 20 ക്ഷേത്രഗോപുരങ്ങള് ഉയർന്നുനില്ക്കുന്ന ശേഫയുടെ ശ്വേതനഗരം കണ്ടതായി റിപ്പോർട്ടുചെയ്തു. ഈ നഗരം ചെങ്കടൽതീരത്താണെന്നാണ് അനുമാനം. പഴയനിയമത്തിൽ ഇസഹ പറയുന്നു:- The multitude of camels…….drometaries of Midian and Elphah ,all they from Sheba shall come….. They shall bring gold and incense and they shall show forth the praises of the Lord.

കുന്തിരിക്കവും സ്വർണ്ണവും പേറി ഒട്ടകപ്പുറത്ത് വന്ന് ദൈവപുത്രനെ വാഴ്ത്തുന്ന വിവേകശാലികളായ മൂന്നു രാജാക്കന്മാരുടെ നാടാണ് ശേഫ. .മനിലേക്കുള്ള തീരദേശവീഥിയിൽ സീനായ് മലയുടെ ദക്ഷിണഭാഗത്തുള്ള മരുപ്പച്ചയാണ് മിദിയൻ. ഇവിടെ വ്യാപാരിസംഘങ്ങൾ താവളമടിച്ചുപോന്നു. എസക്കിയേലിന്റെ പുസ്തകത്തിൽ ശേഫ വിലപിടിപ്പുള്ള സ്വർണ്ണത്തിനും രത്നങ്ങൾക്കും സുഗന്ധവ്യഞ്ജനങ്ങൾക്കും പേരുകേട്ട വാണിജ്യനഗരമാണ്.ജെനിസിസ്സിലാകട്ടെ,സെമിറ്റിക്കുകളുടെ പിതാവും നോവാപുത്രനുമായ ശാമിന്റെ വംശജനാണ് ശേഫൻ. അയാൾക്ക് 12 സഹോദരന്മാരുണ്ട്. അവരിൽ ഓഫിറും ഹവിലയും സ്വന്തനാമത്തില് നഗരങ്ങളുണ്ടാക്കിയവരാണ്. ഹസർമത്ത് എന്ന സഹോദരന് ഹസ്രാമത്ത് എന്ന അറേബിയന് നഗരസ്ഥാപകനാണ്. ഇതിനടുത്തുള്ള മെയിൻ ഖ്വതാബന് എന്ന ഉദ്യാനനഗരങ്ങളും പഴയ ഹസ്രാമത്തും ചേർന്ന ശേഫാനഗരം എഡി ആറാം നൂറ്റാണ്ടുവരെ ഒരു ഏകീകൃതരാഷ്ട്രമായി നിലനിന്നിരുന്നു.ഖുറാൻ ശേഫയെ

രണ്ട് ഉദ്യാനങ്ങളുടെ നഗരമെന്നു വിളിക്കുന്നു.ക്വഥാവനത്തിലെ (ക്വഥാബൻ)വനം ഉദ്യാന(ഉപവന)സൂചകമാണ്. മാരിബ്ബിലെ വാടിധാനത്തിൽനിന്ന്(wadidhana) ഒരു കുറ്റന് അണക്കെട്ടുവഴി വെള്ളം തേവി 15 നൂറ്റാണ്ടുകളോളം ഈ ഉദ്യാനം നനച്ചിരുന്നുവത്രെ.മലകളുടെ താഴ്‌വാരത്തിൽ നിന്ന് മരങ്ങള് നല്കുന്ന സുഗന്ധദ്രവ്യങ്ങൾ ശേഖരിച്ചിരുന്നു. ഈ സുഗന്ധദ്രവ്യങ്ങളായിരുന്നു ശേഫക്കാരുടെ ധനാഗമമാർഗ്ഗം.ബിസി ഒന്നാം നൂറ്റാണ്ടിൽ ദിയോദറസ് സിക്കുലസ് എന്ന ഗ്രീക്കുചരിത്രകാരന് ശേഫയിലെ ആനക്കൊമ്പും സ്വർണ്ണവും കൊണ്ടുണ്ടാക്കിയശില്പങ്ങളെ പ്രകീർത്തിച്ചിട്ടുണ്ട്.

ഫെബ്രുവരിമുതൽ ആഗസ്റ്റുവരെ(മകരം,കുംഭം മുതൽ കർക്കിടകം,ചിങ്ങംവരെ)ഇന്ത്യൻതീരത്തിലേക്കും ബാക്കി 6 മാസം ഇന്ത്യൻതീരത്തുനിന്ന് പടിഞ്ഞാട്ട് വിപരീതദിശയിലും സഞ്ചരിക്കുന്ന മൺസൂൺകാറ്റുകളെ ആശ്രയിച്ചായിരുന്നു ശേഫാരാജ്യത്തിന്റെ വ്യാപാരമെന്നും ഈ രഹസ്യം ശേഫക്കാര് ക്രി.ശേ.ഒന്നാംനൂറ്റാണ്ടുവരെ രഹസ്യമായിവെച്ചിരുന്നു എന്നും ഗ്രീക്കുകാർ പറയുന്നത് ശേഫാനഗരം ഏതു ഭൂഖണ്ഡത്തിലാണെന്നതിന് തെളിവാണ്.കാറ്റിന്റെ ഗതിയനുസരിച്ച സമുദ്രയാനത്തിന്റെ ഈ രഹസ്യം ഗ്രീക്കുകാർക്ക് മനസ്സിലായത് ഇന്ത്യക്കാരിൽനിന്ന്(പ്രത്യേകിച്ചും പടിഞ്ഞാററന് കേരളതീരത്തുനിന്ന്)ആണ്. ശേഫയിൽനിന്ന് കയറ്റിഅയക്കുന്ന സുഗന്ധദ്രവ്യങ്ങളും വ്യഞ്ജനങ്ങളും ഗ്രീസിൽ സൌന്ദര്യവർദ്ധനവസ്തുക്കളായും ഒഷധങ്ങളായും കീർത്തികേട്ടവയായിരുന്നു.മതപരമായ ചടങ്ങുകളിലും ശവസംസംകാരവേളയിലും അവ പുണ്യവസ്തുക്കളായി ഉപയോഗിക്കപ്പെട്ടു. വടക്കൻരാജ്യങ്ങളിലും ആഫ്രിക്കയിലും റോമിലും ഇവക്ക് വലിയ വിപണികളുണ്ടായിരുന്നു. ശേഫക്കാർ സൂര്യചന്ദ്രന്മാരേയും ശുക്രനേയും ആരാധിച്ചിരുന്നു. സിഡോനിലും തയറിലും ഉള്ള ഫുണിഷ്യന്മാരെയും ബാബിലോണിയക്കാരേയും പോലെ ഇവരും ശുക്രനെ അഷ്ത്തറെന്നു വിളിച്ചിരുന്നു. സുമേരിയക്കാരെപ്പോലെ രാജർഷിമാരെ ഭരണാധിപന്മാരാക്കിയിരുന്നു. ഫുണീഷ്യൻബ്രാഹ്മിലിപികളാണ് ഉപയോഗിച്ചിരുന്നത്.ശേഫക്കുചുറ്റും പുറമേമിന്നുള്ള ആക്രമണം തടുക്കുന്ന സ്വാഭാവികാതിർത്തികളുണ്ടെന്നും അതിനാൽ ആക്രമണങ്ങൾക്ക് അതീതരായ ജനവർഗ്ഗമാണിവരെന്നും ഗ്രീസില് ഐതിഹ്യമുണ്ടായിരുന്നു. ഏലിയസ് ഗാലസ് എന്ന ഈജിപ്ഷ്യൻ സൈന്യാധിപന് ബിസി 25ൽ അഗസ്റ്റസ് ചക്രവർത്തിയുടെ നിയോഗത്താൽ ശേഫയിലേക്കു പുറപ്പെട്ട് മണലാരണ്യത്തില് ച്ചൂടും ദാഹവും സഹിക്കാതെ നാമാവശേഷമായ കഥയുമുണ്ട്.

ഹെറഡോട്ടസ്സും സ്ട്രാബോയും പ്ലിനി ഒന്നാമനും ദിയോദറസ് സിക്കുലിസ്സും അസീറിയന് ആന്നലുകളും ശേഫയെ പരാമർശിക്കുന്നു. എന്നിട്ടും ആധുനികചരിത്രകാരന്മാർ ഈ റാണിയുടെ ദേശം ഏതെന്ന് ഏറെയൊന്നും അന്വേഷിച്ചതായി കാണുന്നില്ല. പ്രവാചകനായ മുഹമ്മദ് ഈ രാജ്യത്തെ അവിശ്വാസികളുടെ രാജ്യമെന്നു വിളിച്ചതിനാൽ കൂടുതലായ ഗവേഷണങ്ങൾക്ക് മദ്ധ്യപൌരസ്ത്യദേശത്തെ വിശ്വാസികള് അനുവദിക്കുന്നില്ല.(Ref Alex Mantoux –The land of the queen of Sheba)1843ൽ തോമസ് ജോസഫ് ആർനോൾഡ് എന്ന ഫ്രഞ്ച് ഫാർമ്മസിസ്റ്റ് മാരിബ്ബിലെ പുരാവസ്തുക്കളും ശിലാഫലകങ്ങളും സന്ദർശിച്ച് ഗവേഷണത്തിനു ചെന്നപ്പോൾ അയാള് ദുർമ്മന്ത്രവാദിയാണെന്നു സ്ഥാപിക്കുകകൂടി ചെയ്തു അവര്. ആ നഗരത്തിനുമുകളിലൂടെ ഗവേഷണാർത്ഥം പറന്ന ആന്ദ്രേമാൽറാന്റെ വിമാനത്തിനുനേരെ വെടിവെച്ചു. ഈജിപ്ഷ്യൻ ആർക്കിയോളജിസ്റ്റ് അഹമ്മദ് ഫാക്ബറി 1947ൽ മാരിബ്ബിലെ ശിലകള് പൊളിച്ചുനീക്കരുതെന്ന് അഭ്യർത്ഥിച്ചതിന് അദ്ദേഹത്തെ യമനിലെ ഉദ്യോഗസ്ഥന്മാർ കഠിനമായി അപമാനിച്ചു. ദുർമന്ത്രവാദിനിയായ ഒരു സ്ത്രീയുടെ പാരമ്പര്യം തങ്ങൾക്കുണ്ടെന്ന് ആരും കണ്ടെത്തരുതെന്നാണ് വിശ്വാസികളുടെ മോഹം. 1952-53ൽ ചരിത്രഗവേഷണത്തിനെത്തിയ വെൻഡൽഫിലിപ്പിന്റേയും ഡബ്ലിയു.പി.ആൽബ്രൈറ്റിന്റേയും അമേരിക്കൻശാസ്ത്രജ്ഞസംഘം ഉപകരണങ്ങളുംകൂടി ഉപേക്ഷിച്ച് ജീവനും കൊണ്ടോടിയതും ഈ കാരണംകൊണ്ടാണ്.

അരാം ബില്ക്കിസ് എന്ന മാരിബ്ബിന്റെ ദേവാലയം ഇളുങ്കാ എന്ന ചന്ദ്രദേവിക്ക് സമര്പ്പിച്ചതാണ്. പത്താം നൂറ്റാണ്ടിലെ ചരിത്രകാരനായിരുന്ന ഹംദാനി ഈ ദേവാലയത്തിലെ സൂര്യബിംബത്തിനും ചന്ദ്രക്കലക്കും മുന്നിൽ രാജാക്കന്മാര് എന്നും നമസ്കരിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്.യമന്റെ തലസ്ഥാനമായ ശനായിൽ ഒരുകാലത്ത് 20 നിലകളുള്ള ഒരു കൊട്ടാരം ഉണ്ടായിരുന്നുവത്രേ.

ശേഫാരാജ്ഞിക്ക് സോളമനിലുണ്ടായ മെനലിക്ക് എന്ന പുത്രന്റെ പിൻഗാമികളാണ് എത്തിയോപ്പിയയിലെ രാജവംശക്കാർ. 19ആം നൂറ്റാണ്ടിലെ എത്തിയോപ്പിയൻ മാനുസ്ക്രിപ്റ്റുകളില് ശേഫ സോളമന്കാഴ്ചവെച്ച രണ്ടു പ്രത്യേകവസ്തുക്കൾ എടുത്തുപറയുന്നു. ഒന്ന് ശേഫായിൽ മാത്രം ലഭിക്കുന്ന ആനക്കൊമ്പാണ്. മറ്റേത് അക്ഷു രാജാക്കന്മാരുടേയും യൂദായിലെ രാജാക്കന്മാരുടേയും പൊതുചിഹ്നമായ സിംഹവും.എത്തിയോപ്പിയക്കാർക്ക് ശേഫയെക്കുറിച്ചൊരു ചരിത്രമുണ്ട്. ഒരു സർപ്പത്തെ വധിച്ചാമ് അവളുടെ പൂർവ്വികനായ അംഗോബോ രാജാവായത്. അംഗാബോ വംശക്കാരിയായ മക്തക്ക് അവളുടെതന്നെ വ്യാപാരിസംഘത്തിന്റെ തലവനായ താമ്രിനാണ് സോളമന്റെ കഥകൾ പറഞ്ഞുകൊടുക്കുന്നത്. അതുകേട്ടാണ് ശേഫ സോളമനില് അനുരക്തയാവുന്നത്. അക്ഷുംദേശത്തുനിന്ന് പുറപ്പെട്ട മക്ത നൈൽനദീതീരത്തെ പിരമിഡ്സുകള് സന്ദർശിച്ച ശേഷമാണ് ഇസ്രായേയിലെത്തിയതെന്നു കാണിക്കുന്ന ചിത്രങ്ങൾ എത്തിയോപ്പിയക്കാര് സൂക്ഷിക്കുന്നു. 1975ൽ അന്തരിച്ച ഹെയ്ലി സെലാസിയാണ് ശേഫാവംശത്തിലെ അവസാനത്തെ രാജാവ്. സെലാസിയുടെ കിരീടധാരണവേളയിൽ അദ്ദേഹം അശ്വാരൂഢനായി വന്ന് സ്വസ്തികരൂപമുള്ള പഴയകുരിശിന്നുമുമ്പിലെ ചരടുമുറിച്ച് ഞാൻ ദാവീദിന്റേയും സോളമന്റേയും ഇബ്നഹക്കീമിന്റേയും പുത്രനാണെന്ന് സത്യം ചെയ്യുന്ന ഒരു ചടങ്ങുണ്ടായിരുന്നു. മനേലക്ക് എന്ന ശേഫാപുത്രന്റെ പര്യായമാണ് ഇബ്നഹക്കീം.( അർത്ഥം വിവേകികളുടെ പുത്രൻ.Son of the wise ).ഹക്കീം വൈദ്യനുമാണ്,വിദ്വാനുമാണ്. 14ആം നൂറ്റാണ്ടിലെ എത്തിയോപ്പിയൻ സന്യാസിയായ യക്ഷകന് (yetshak )എത്തിയോപ്പിയയിൽനിന്നാമ് മക്ത ഇസ്രായേലിലേക്കു പോയതെന്നു പറയുന്നു.( kebra Nagast എന്ന ഗ്രന്ഥത്തിൽ).അവൾ യഹൂദരുടെ വിശ്വാസമാർജ്ജിച്ചു അവളുടെ ബുദ്ധിശക്തിയും സൌന്ദര്യവും കണ്ട സോളമൻ സൂത്രത്തില് പ്രലോഭിപ്പിച്ച് അവളെ സ്വന്തമാക്കിയതാണെന്നാണ് എത്തിയോപ്പിയയിലെ കഥ.. മക്ത മെനലക്കിനെ പ്രസവിച്ചതും എത്തിയോപ്പിയയിൽവെച്ചാണത്രെ.ആ കുട്ടി പിതാവിനെ കാണാന് യറൂശലേം സന്ദർശിക്കയുണ്ടായി.അവിടെനിന്ന് ഹിബ്രുനിയമങ്ങളും വിശ്വാസങ്ങളും പഠിച്ച് തിരിച്ചുവന്ന അവനെ സോളമന്റെ പുരോഹിതൻ എത്തിയോപ്പിയന് ചക്രവർത്തിയായി അഭിഷേകംചെയ്തു. ഇസ്രായേലിലെ പൌരന്മാരോട് താനാതാഹ്ങ്ങളുടെ മൂത്തപുത്രന്മാരെ മെനലക്കിനോട്ടുകൂടി അയക്കാന് സോളമന് കല്പിച്ചു. അവർപോകുമ്പോള് തങ്ങളുടെ കൂടെ , ഗുഹയിൽ കിടക്കുകയായിരുന്ന നോവയുടെ ആർക്കും കൊണ്ടുപോയി. ശേഫയുടെ തലസ്ഥാനം അറേബിയയോ എത്തിയോപ്പിയയോ എന്നവാദം കൊട്ടമ്പിരിക്കൊണ്ടപ്പോൾ ,വെനീസിലെ മുറാനോ സന്യാസിമഠത്തി ൽനിന്ന് ഒരു മദ്ധ്യകാലഭൂപടവുമായി 1459ൽ ഫ്രാമോറോ രംഗപ്രവേശം ചെയ്ത് എത്തിയോപ്പിയയാണെന്ന് സമർത്ഥിക്കയുണ്ടായി.

ഒരുകാലത്ത് എത്തിയോപ്പിയയും അറേബിയയും അടങ്ങുന്ന ഭൂഭാഗം ഒരേ സാമ്രാജ്യമായിരുന്നു. ചിലഭാഗങ്ങളിൽ വെറും 50 മൈല് വിസ്താരമേ ഇവയെ വേർതിരിക്കുന്ന ചെങ്കടലിനുള്ളൂ. (ഇന്ത്യയും പഴയ കൊളമ്പും പോലെ. കൊളമ്പ് എന്നാൽ ശേഫം . സിലോണിന് കുളമ്പിന്റെ ആകൃതിയാണ്. അവിടത്തെ ആളുകളെ രാക്ഷസരെന്നു വിളിച്ചിരുന്നു)ഇരുതാരങ്ങളും ഈ ഭാഗത്തുകൂടി നിരന്തരസമ്പർക്കം പുലർത്തി. ചന്ദ്രനുസമർപ്പിച്ച കുറ്റൻദേവാലയങ്ങള് എത്തിയോപ്പിയയിലുണ്ട്. പഴയ എത്തിയോപ്പിയന് മാനുസ്ക്രിപ്റ്റുകൾ ഫുണീഷ്യൻ,ബ്രാഫ്മി ലിപ്ിക്കു സദൃശമായ ലിപിയിലാണ് എഴുതപ്പെട്ടിരിക്കുന്നത്. അക്ഷുമിലെ അബ്ബദേവാലയത്തിൽ ശേഫ അറേബിയയെ തോല്പിച്ച ചില ശിലാലിഖിതങ്ങളുണ്ട്. 10ആം നൂറ്റാണ്ടിലെ ഈജിപ്റ്റി

യൻരേഖകളില് എത്തിയോപ്പിയയാണ് ശേഫാനഗരം. ആറാം നൂറ്റാണ്ടില് പേഴ്സ്യക്കാര് അറേബിയ ആക്രമിക്കുന്നതുവരെ ചെങ്കടലിന്റെ ഇരുതീരങ്ങളും നിരന്തരസമ്പർക്കം പുലർത്തിയിരുന്നു. ഇസ്ലാംമതം അറേബിയയിൽ പ്രചരിച്ചതോടെ എത്തിയോപ്പിയക്കാര് ക്രിസ്ത്യാനികളായതിനാല് അവരുമായുള്ള ബന്ധം അറേബിയ വിഛേദിച്ചു. ഇരുകൂട്ടർക്കും പരസ്പരം ഉണ്ടായ വൈരവും ഭയവുമാണ് ഈ വിഛേദത്തിനു കാരണമായത്. ഒന്നായനിന്നെയിഹ രണ്ടും പലതുമായി വിഭജിക്കുന്ന ഈ വിഭജനചരിത്രം ചരിത്രത്തിലിന്നും നാം കാണുന്നുണ്ട്.

നമുക്കിനി ശേഫക്ക് ഭാരതഖണ്ഡവുമായുള്ള ബന്ധം നോക്കാം. ഭരതനുമുമ്പ് ഭാരതം അജനാഭം എന്നറിയപ്പെട്ടു. അജനാഭത്തിലെ പൂർവ്വപ്രപിതാമഹരില് പുരൂരവസ്സും യയാതിയും പ്രഥമഗണനീയരാണ്. ത്രേതായുഗാരംഭത്തിൽ സർവ്വശാസ്ത്രങ്ങളും വേദങ്ങളും പുരൂരവസ്സിൽനിന്നാണ് ഉണ്ടായത്. യയാതിയുടെ മക്കളായ പഞ്ചജനങ്ങളാണ് വേദകാലത്ത് ഭൂമിയെ പരിപാലിച്ചത്. പുരൂരവസ്സിന്റെ പുത്രന്മാരിലൊരാളായ ആയുസ്സിന് അഞ്ചുപുത്രന്മാരുണ്ടായി.അവരിൽ ക്ഷത്രവൃദ്ധന്റേയും നഹുഷന്റേയും ശാഖകള് പട്ടിക 1,2,3 എന്നിങ്ങനെ താഴെ വംശവൃക്ഷത്തിൽ കാണുക ഈ പട്ടികയിൽ കാണുന്നവരെല്ലാംതന്നെ ചന്ദ്രവംശക്കാരും സൂര്യാരാധകരുമായ കശ്യപഗോത്രക്കാരാണ്.




പട്ടിക 1. ശൈബ്യയുടെ വംശം

പട്ടിക 2 , 3







സ്വായംഭുവമനുവിനും ശതരൂപക്കും ഉണ്ടായ പുത്രിമാരിലൊരാളായ പ്രസൂ തിയെ ദക്ഷന് വേട്ടിരുന്നു. പ്രസൂതിയിലുണ്ടായ ദക്ഷകന്യകയായ സിംഹികയിലാണ് കശ്യപന് രുഹുഗണ ങ്ങളെന്നറിയപ്പെടുന്ന 5 മക്കളുണ്ടായത്.. (രാഹു,സുചന്ദ്രൻ,ചന്ദ്രഹർത്താവ്,ചന്ദ്രവിമർദ്ദനൻ, സൂര്യാക്ഷൻ) ഇവരിൽ രാഹുവിന്റെ അവതാരമാമ് സാത്വതന്മാരുടേയും വൃഷ്ണികളുടേയും മറ്റും ജനയിതാവായ ക്രഥനെന്ന് മഹാഭാരതത്തിലുണ്ട്. നിശാചരരും രാത്രിയിലുദിക്കുന്ന തേജോഗോളങ്ങളെ നിരീക്ഷിക്കുന്നവരുമായ , ചന്ദ്ര സിദ്ധാന്തത്തെ സൂര്യസിദ്ധാന്തത്തോടു കൂട്ടിയിണക്കിയ കറുത്ത(ശ്യാമ)വർണ്ണക്കാരായ ഈ പുരാതനവംശീ യരാണ് ഇന്ത്യയിലും സിലോണിലും കാംബോജ,ഗാന്ധാര,പാരസീകദേശങ്ങളിലും കാണുന്ന എല്ലാ എല്ലാ പഴയ സംസ്കാരങ്ങളുടേയും സ്ഥാപകന്മാർ.മറ്റൊരു ദക്ഷകുമാരിയായ കപിലയിൽ കശ്യപനുജനിച്ചവരാമ് ബ്രാഹ്മണരും അമൃതും,ഗോക്കളും,ഗന്ധർവ്വാപ്സരസ്സുകളും. ഉർവ്വശി മുതലായ അപ്സരസ്സുകളിലൊരുവളായ കേ ശിനി ഈ വർഗ്ഗക്കാരിയാണ്. രോമപാദരുടേയും കേശിനിമാരുടേയും നിശാചരരുടേയും(രാക്ഷസി) സിംഹി കേയരുടേയും പാരമ്പര്യം ,ശൈബ്യ,അംഗരാജ്യം(രോമപാദരുടെ രാജ്യം),വൈദ്യരായ കാശിരാജാക്കളുടേയും ശൌനകരുടേയും പാരമ്പര്യം ഇതെല്ലാം മക്കയെന്ന ശേഫയിലുമുണ്ട്.ആനക്കൊമ്പും സിംഹവും ആഫ്രിക്ക യിലേയും ഇന്ത്യയിലേയും കാടുകളിലേയുള്ളു.അതിനാലിവയിലൊന്നാവണം ശേഫായുടെ ജന്മദേശം.ഏലവും കുരുമുളകും ചന്ദനവും ഗ്രാമ്പൂവും മഞ്ഞളും (സൌന്ദര്യവർദ്ധകവസ്തുക്കളും സുഗന്ധ,ഔഷധവ്യഞ്ജനങ്ങളും) സിലോണിലും ഇന്ത്യയിലുമാണുള്ളത്.ഇവയിലേതെങ്കിലുമാകണം ശേഫയുടെ നാട്. ഗുഹയിൽകിടന്ന നിഗൂഢജ്ഞാനത്തെ തന്റെ പുത്രന്മാർക്കുവേണ്ടി കൊണ്ടുപോയ സരമ ശുനകമാതാവാണെന്ന് ഋഗ്വേദം പറയുന്നു.

സരമാ നാമയാ മാതാ ശുനാം ദേവീ ജനാധിപാ

സാഭിഗർഭാന് സമാദത്തേ മാനുഷീണാം സ ദൈവ ഹി.

ശുനമാതാവായ സരമയുടെ കുഞ്ഞുങ്ങളാണ് സാരമേയന്മാർ. വൃഷ്ണിപുത്രനായശ്വഫല്കന് ഗാന്ദിനീദേവിയില് ജനിച്ച അക്രൂരന്റെ ഒരു സഹോദരന്റെ പേരും സാരമേയനെന്നാണ്. യമപര്യായങ്ങളായ ശിനി,ധർമ്മന് ,ധർമ്മരഥൻ,ധർമ്മവൃത്തൻ,അന്തകൻ എന്നിവ യദുവംശജർക്ക് സാധാരണ നൽകിവരാറുള്ള നാമങ്ങ ളാണ്. ശൌനകഹോര രചിച്ച ശൌനകൻ ഗൃത്സമദനെന്ന വൈദികഋഷിക്കു പൌത്രനാണ്. ശുനകന്റെ ചാർച്ചക്കാരാണ് യാദവവംശമെന്ന് പട്ടിക ഒന്നില് കാണുക. സാരമേയപദത്തിന് ശുനക(നായ)നെന്നും അശ്വ(കുതിര)മെന്നും രണ്ടർത്ഥമുണ്ട്. ഈ ശുനകവംശക്കാരാണ് തങ്ങൾ പുതുതായി കെട്ടിപ്പടുത്ത നഗര ത്തിന് ശനാ (ശനി)എന്ന് യമപുത്രനാമം നല്കിയത്.ബ്രഹ്മാണ്ഡം ഒരു അജമാണെന്ന് ഭാരതീയര്

കരുതുന്നു. (ജനനമില്ലാത്തത്,ആട്) ഈ ആടിന്റെ ശിരസ്സ് ജപ്പാനാണെങ്കിൽ ,നാഭി ഭാരതവും (അജനാഭം)പാദം (ഈശപദം)ഈജിപ്തുമാണ്. ജപ്പാന്റെ പഴയപേർ റിപ്പണെന്നാണ്. ചൈനീസ്ഭാഷയിൽ റി അഥവാ ഋ എന്നാൽ സൂര്യനാണ്. ബൻ അഥവാ ഭന് എന്നാല് ഭവന് ഉത്ഭവിച്ചവനും. ഋഭനെന്നാല് സൂര്യനി ൽനി ന്ന് ഉത്ഭവിച്ചവനാണ്. സംസ്കൃതത്തിലും ഋഭൻ,ഋഷഭൻ,ഋഭു മുതലായ പദങ്ങൾക്ക് ഇതേ അർത്ഥമുണ്ട്. ഭാ ഷാശാസ്ത്രജ്ഞരുടെ അഭിപ്രായത്തിൽ നദികൾക്ക് റിവറെന്ന് ഇംഗ്ലീഷിൽപേരുവന്നതു പോലും സൂര്യപുത്രി എന്നർത്ഥത്തിലാണ്. അങ്ങനെയുള്ള സൂര്യപുത്രിയായ ഉഷസ്സിന്റെ റാണിയെ – പ്രവാചകയും ജ്ഞാനിയും ധർമ്മിഷ്ഠയുമായ ദിവ്യമാതാവിനെ- കാമരൂപിണിയായ രാക്ഷസിയായി വ്യാഖ്യാനിക്കാനും ,പാദങ്ങൾക്ക് വൈകല്യവും വൈകൃതവും കല്പിക്കാനും എന്തേ കാരണം. ക്രിസ്തു എന്ന സംരക്ഷകൻ അവതരിക്കുമെന്നും ലോകനന്മക്കായി അവതരിക്കുന്ന അവനെ കുരിശിൽതറച്ച് വധിക്കുമെന്നും ആദ്യമായി പ്രവചിച്ച ത്രികാല ജ്ഞാനിയായ സ്ത്രീയെ വെറും കാമത്തിന്റെയും പ്രലോഭനത്തിന്റേയും മന്ത്രവാദിനിയായി ചിത്രീകരിച്ചതെ ന്തിന്.

അജിഗർത്തപുത്രനായ ശുനശ്ശേഫന് ഋഷിയായുള്ള ഋഗ്വേദസൂക്തത്തിലേക്ക് നോക്കാം. ദാരുവിൽ മൂന്നിട ത്തുവെച്ച് തറച്ചുകൊല്ലാനായി വിധിക്കപ്പെട്ട ഒരു പ്രവാചകയജ്ഞപശുവായിരുന്നു ശുനശ്ശേഫന്.അദ്ദേഹ ത്തിന്റെ വാക്കുകൾകേൾക്കുക:- ആകാശത്തില് പറക്കുന്ന പക്ഷികളുടെ ഗതിയും നൌകകളുടെ മാർഗ്ഗവും സമുദ്രവാസിയായ വരുണനറിയുന്നു. 12 മാസങ്ങളേയും അധിമാസങ്ങളേയും അപ്പോഴപ്പോഴുണ്ടാവുന്ന ചരാ ചരസൃഷ്ടികളേയും പരപ്പും ആഴവുംഅഴകുമാർന്ന വായുമാർഗ്ഗത്തേയും മുകൾപകുതിയില് വസിക്കുന്നവരേയും ധൃതവ്രതനായ വരുണനറിയുന്നു. വിശ്വദർശനീയനായ വരുണനേയും അവന്റെ പള്ളിത്തേരിനേയും ഞാന് ദർശിച്ചു. എന്റെ അപേക്ഷ വരുണൻ കൈക്കൊണ്ടു. ഹേ,അഗ്നേ, വരേണ്യനായ ഭവാൻ പിതാവാണ്. ഞാ ൻ പുത്രനും. മനുവിന്റെ യജ്ഞത്തിലെന്നപോലെ വരുണനും മിത്രനും അര്യമാവും ഈ യജ്ഞത്തിൽ വരട്ടെ. പൂർവ്വകാ, ഞങ്ങൾക്കുമുമ്പ് ജനിച്ചവനേ, ബലപുത്രനായ അഗ്നേ, പുരാതനമായ പുരത്തിൽനിന്ന് പുറപ്പെട്ട് പലയാഗശാലകളിൽ എഴുന്നള്ളുന്നവനേ, ഞാൻ അങ്ങയെ എന്റെ പിതാവ് പണ്ടുവിളിച്ചതുപോലെ ക്രമാനു സാരേണ വിളിക്കുന്നു. വിശ്വവരണീയനായ ശരണദാതാവേ, അങ്ങേക്കു സമനായ ഒരാൾ,സ്തുതിക്കുന്നവരായ ഞങ്ങൾക്കിടയില് ഉണ്ടാവട്ടെ. ഇങ്ങനെ സ്തുതിച്ചപ്പോൾ ഇന്ദ്രന് (അഗ്നി)പ്രസാദിച്ച് സ്വർണ്ണരഥവും അശ്വിക ളെ സ്തുതിക്കാൻ പ്രചോദനവും നല്കി. അശ്വികളുടെ പ്രസാദത്താല് ഉഷസ്സിനെ(ബാല്കിസ്)സ്തുതിച്ചപ്പോൾ മൂന്നിടത്തുള്ള കെട്ടുകൾ ഒന്നൊന്നായി അഴിഞ്ഞ് ശുനശ്ശേഫന് ബന്ധനവിമുക്തനായി.

ഒരവതാരത്തെ കാത്തിരിക്കുന്ന പുണ്യാത്മാക്കളുടെ പ്രാർത്ഥനയാണിത്. അജിഗർത്തന് നേരത്തേ പ്രാ ർത്ഥിച്ചതുകൊണ്ടാണ് ദൈവപുത്രനായി (ദേവരാതനെന്നും ശുനശ്ശേഫനു പേരുണ്ട്) ശുനശ്ശേഫൻ ജനിച്ചത്. ആ ദൈവപുത്രൻ മൂന്നുബന്ധങ്ങള് വേർപെടുത്തി മൃത്യുവെ ജയിച്ച് കുരിശിൽനിന്ന് ഉയിർത്തെഴുനേല്ക്കാന് ത്രാണിയുള്ളവനാവും എന്ന് ശുനശ്ശേഫകഥ സൂചിപ്പിക്കുന്നു.ഓം ത്ര്യംബകം യജാമഹേ എന്ന മൃത്യുഞ്ജയമ ന്ത്രം ശുനശ്ശേഫനെ അമൃതനാക്കുന്നു,യൂപത്തിൽനിന്ന് വിടർത്തുന്നു. ഉയിർത്തെഴുന്നേല്പിക്കുന്നു.ഇതേ രീതി യിലുള്ള ഉയിർത്തെഴുന്നേല്പ്പാണ് ശേഫാരാജ്ഞി ഇസ്രായേലിലെ ജനതയോടു പ്രവചിച്ചതും പഠിപ്പിച്ചതും. ശുനശ്ശേഫന്റെ പ്രവാചകകഥ ആദ്യമായി ഇസ്രായേലിലെത്തിട്ടതും ശേഫാറാണിയാണ്. അങ്ങേക്കു സമനാ യ ഒരാൾ ഞങ്ങളുടെ ഇടയിലുണ്ടാവട്ടെ എന്ന ഋഷിപരമ്പരകളുടെ പ്രാർത്ഥനയോടു ചേർത്തുനോക്കുമ്പോള് ശുനശ്ശേഫന്റെ ബലിയെ മറ്റൊരർത്ഥത്തില് വ്യാഖ്യാനിക്കേണ്ടിവരും. ദേവപുത്രനും സംരക്ഷിക്കപ്പെട്ടവനുമാ യ ശുനശ്ശേഫൻ യേശുവും , പിതാവും രക്ഷിതാവുമായ ദൈവം വിശ്വാമിത്രനും കന്യകയായ മാതാവ് ഉഷസ്സു മാണ്. സൂര്യന്റെ മനസ്സിളക്കിയ ഉഷസ്സ് മേനകയെന്ന അപ്സരസ്സാണ്.

തെക്കുപടിഞ്ഞാറേ ദിശകൾക്ക് ഐതരേയരും ആജ്യപരും സുകാലികളും അധിപരാണ്. (തെക്കിന് ആത്രേയർ, പടിഞ്ഞാറിന് പുലസ്ത്യപുത്രരായ ആജ്യപരും വസിഷ്ഠപുത്രരായ സുകാലികളും) ദൈത്യദാനവരാക്ഷസ ഗന്ധർവ്വനാഗാദികൾക്കും യക്ഷകിന്നരകിംപുരുഷന്മാർക്കും ആത്രേയരാണ് പിതൃക്കൾ. അവർ നിരഗ്നികളായ ബർഹിഷത്തുകളാണ്. മത്സ്യപത്മപുരാണങ്ങൾക്ക് ഇവര് പന്ത്രണ്ട് മാസങ്ങളാണ്. പന്ത്രണ്ട് പിതൃക്കളായ ഇവരാണ് മൌസം –(തമിഴിലെ മാതം, മലയാളത്തിലെ മാസം- -)എന്ന് വിളിക്കപ്പെടുന്ന മൺസൂൺകാറ്റുകൾ അഥവാ മാസക്കാറ്റുകൾ എന്ന മരുത്തുക്കൾ.ഈ പിതൃക്കളെ ആശ്രയിച്ചാണ് ആത്രേയഗോത്രക്കാ ർ യമുനാതീരത്തുനിന്നും മഗധയിൽനിന്നും യാത്ര നടത്തിയത്.(പ്രതിഷ്ഠാപ്രകാശത്തിൽ ഐതരേയരുടെ ഉത്ഭവസ്ഥാനം) ആത്രേയർ തപസ്സുചെയ്യാനും സ്ഥിരവാസത്തിനുമായി സഹ്യാദ്രിസാനുക്കളെയാണ് തെര ഞ്ഞെടുത്തത്. മഗധദേശമാണ് ശേഫയുടെ മക്കതദേശം.

സിംഹികേയന്മാരായ രാഹുപുത്രന്മാർ സിംഹത്തെ രാജകീയചിഹ്നമാക്കിയ ശ്രീലങ്കക്കാരാണ്. അതുകൊണ്ടാണ് ഇന്ത്യൻ ഉപഭൂഖണ്ഡത്തില് സുലഭമായ സിംഹവും ആനക്കൊമ്പും മക്കത സമ്മാനങ്ങളായി കൊണ്ടുപോയത്.മഗധനെന്നാൽ വൈശ്യനിൽനിന്ന് പ്രതിലോമമായി ജനിച്ച പുത്രനാണ്.അംബഷ്ഠനെന്നാൽ ബ്രാഹ്മണന് വൈശ്യസ്ത്രീയിൽ ജനിച്ച പുത്രനും. അംബഷ്ഠ,മാഗധസ്വഭാവങ്ങൾ ചേർന്നവളാണ് ശേഫയെന്ന് ബൈബിളിലേയും എത്തിയോപ്പിയൻ,ഖുറാൻകഥകളേയും ചേർത്തുവെച്ചുപഠിച്ചാല് കാണുന്നു.മനുസ്മൃതിയുടെ അഭിപ്രായത്തിൽ ബ്രാഹ്മണന് വൈദ്യന്മാരായ അംബഷ്ഠഗോത്രത്തിലെ സ്ത്രീയിലുണ്ടായ സന്തതികളാണ് ആഭീരന്മാർ. കിഴക്കൻദേശത്തുനിന്ന് വന്നതിനാല് ഉഷസ്സിന്റെ പുത്രിയും ,ഹക്കിം അഥവാ വൈദ്യയും പ്രവാചകയും ആണ് മഗധ(മക്കത)യായ ശേഫ. ബൈബിളിലെ ഓഫിർ അഥവാ ആഭീരനഗരം ഈ ശേഫയുടെ പുത്രന്മാരായ ആഭീരന്മാരുടെ പൂർവ്വീകനഗരമാണ്. ടോളമി ആഭീരന്മാരെ ആഭിനോയ് (Aubinei)എന്ന് വിളിക്കുന്നു.

സംസ്കൃതത്തിൽ ശേഫമെന്നാൽകുളമ്പാണ്. (ഏകശേഫം ദ്വിശേഫം – ഒറ്റക്കുളമ്പും ഇരട്ടക്കുളമ്പുമുള്ള ജീവികൾ)കുളമ്പുരാജ്യക്കാരിയായതിനാലാണ് പരന്നുവികലമായ പാദമുള്ളവളെന്ന ബൈബിള് ഖുറാൻ ഐതിഹ്യങ്ങൾ. ഏകശേഫമായ അശ്വത്തെപ്പോലെ വേഗത്തിൽ സഞ്ചരിക്കുന്ന ഗമനശീല, ഹംസത്തെപ്പോലെ ജലയാനം ചെയ്യുന്നവൾ, പാലുംവെള്ളവും തിരിച്ചെടുക്കുന്ന വിവേകശീല എന്ന് ആലങ്കാരികമായി പറയുകകൂടിയാണിത്. ഹംസം ബ്രഹ്മാവിനേയും വാദേവിയേയും കുറിക്കുന്നു. ശേഫയെക്കുറിച്ച് സോളമന് വിവരം കൊടുക്കുന്നത് വാദേവിയുടെ ഉപാസകനായ സുപർണ്ണനാണ്. സുപർണ്ണഋഷിക്ക് ഭാരതത്തിലും പക്ഷിരൂപമാണല്ലോ. ദക്ഷിണഭാരതത്തിൽ ഈ പക്ഷിയുടെ പേരില് സൌപർണ്ണികയെന്ന പുണ്യജലാശയമുണ്ട്.

മാരിബ്- മാരിയമ്മ, ഇളുംക്വാ-ഇള (വേദത്തിലെ മനുപുത്രി ഇളാദേവി) എന്നീ പദസാമ്യങ്ങളും കാണുക. മാരന്റെ(കാമന്റെ)സ്ത്രീലിംഗമാണ് മാരി അവൾ കാമവർഷിണിയാണ്. ചന്ദ്രോദയത്തെ ഉഷസ്സായി കരുതുന്ന നക്തഞ്ചരന്മാർ കാമരൂപികളാണ്. ഗ-ദ്ദ,ഗ-ത്സൻ,മദനൻ എന്നെല്ലാം കാമദേവപര്യായങ്ങളാണ്. ഇവയെല്ലാം പട്ടിക ഒന്നിലെ ഗൃത്സമദഋഷിപര്യായത്തിലുണ്ട്. മിദിയൻ,അക്ഷും മുതലായ പദങ്ങൾ ഭൂമിയുടെ മദ്ധ്യരേഖ, അക്ഷരേഖ എന്ന അർത്ഥമാണ്. ഇത് ലങ്കയായിട്ടാണ് ആദികാലത്ത് കരുതപ്പെട്ടിരുന്നത്. ഋഗ്വേദഋഷിയും കാശിരാജാവുമായ ദീർഘതമസ്സിന്റെ ശിഷ്യനായ സ്വനയന്റെ അമ്മയും ഭാവയവ്യന്റെ പത്നിയും രോമശയാണ്. രാക്ഷസരാജാവായ രാവണന്റെ അമ്മ കൈകസിക്ക് കേശിനി എന്നും പേരുണ്ട്. അവളുടെ മേലാകെ രോമമുണ്ടായിരുന്നുവത്രെ. കാസന്മാർ,കാശന്മാർ, (ഖാസി,കാശി) എന്നീ വർഗ്ഗക്കാര് ഭാരതത്തിന്റെ ഉത്തരാതിർത്തിയിലുണ്ട്. പ്രൊഫസർ വിത്സണ് ഇവർവംഗദേശത്തിന്റെ ഉത്തരപൂർവ്വദിശയിൽനിന്നു വന്നവരാണെന്നു സ്ഥാപിച്ചിട്ടുണ്ട്. കാസം(കാസ)അഥവാ ചമസം അമൃതുകുടിക്കാനുപയോഗിക്കുന്ന പാന

പാത്രമാണ്. മധുവിദ്യയും വൈദ്യശാസ്ത്രവും കൈകസിയുടെ പാരമ്പര്യത്തിൽനിന്ന് കിട്ടിയ വിദ്യകളാണ്. മധുകാസ അഥർവ്വവേദത്തില് മരുത്തിന്റെ പ്രകാശിക്കുന്ന പുത്രിയും 12 ആദിത്യന്മാരുടെ അമ്മയും വസു പുത്രിയുമായ അമൃതത്വകേന്ദ്രമാണ്. സർവ്വജീവജാലങ്ങൾക്കും ആധാരമാണ്. കശ്യപപത്നിയായ അദിതി യുടെ മറ്റൊരുപേരാണത്. അവളുത്ഭവിച്ചത് ആകാശം,ഭൂമി,അന്തരിക്ഷം,സമുദ്രം,കാറ്റ്,അഗ്നി എന്നിവയി ൽനിന്നാണ്. അവളെ ഉപാസിക്കുന്നവർക്ക് നിത്യാനന്ദം ലഭിക്കുമെന്ന് അഥർവ്വം പറയുന്നു. രാവണമാതാ വായ കൈകസിക്ക് നികഷ എന്നും പിശിതാശനന്മാരുടെ മാതാവെന്നും പേരുണ്ട്. പിശിതമെന്നാൽ മാം സമാണ്. ജ്ഞാനസമ്പാദനാർത്ഥം ശവം കീറിമുറിക്കുന്ന ക്രിയ അനുപേക്ഷണീയമാകയാല് വൈദ്യന്മാ രേയും പതിതരായ രാക്ഷസഗണത്തിലാണ് പെടുത്താറ്. കാശിരാജാക്കന്മാർക്ക് പാതിത്യം കല്പിച്ചതും അതുകൊണ്ടാണ്. ശവംകീറൽ പൈശാചകർമ്മമാണ്. ഭരതമുനിയുടെ നാട്യശാസ്ത്രത്തിൽ പൈശാചസ്വ ഭാവികളായ സ്ത്രീകളെ ഇങ്ങനെ വർണ്ണിക്കുന്നു.

ഊനാഘികാംഗുലികരാ രാത്രൌ നിഷ്കുടചാരിണീ

ബാലോദ്വേജനശീലാ ച പിശുനാക്ലിഷ്ടഭാഷിണീ

സുരതേ കുത്സിതാചാരാ രോമശാംഗീ മഹാസ്വനാ

പിശാ,സത്വാ വിജ്ഞേയാ മദ്യമാംസാസവപ്രിയാ.

ഈ വിവരണപ്രകാരമാണ് വികലമായ കരചരണങ്ങളുള്ള രോമശയായ ശേഫയെ കാമമോഹിനിയായി ചിത്രീകരിച്ചത്. മുനികന്യകമാരെ ആഭീരസ്ത്രീകളിൽനിന്നു തിരിച്ചറിയാന് മുനികന്യകക്ക് ഒറ്റപ്പിന്നലും (ഏക വേണി)ആഭീരസ്ത്രീക്ക് ഇരട്ടപ്പിന്നലും (ദ്വിവേണി)ഭരതമുനി നിർദ്ദേശിക്കുന്നു. ബംഗാളിൽ ഇരട്ടപ്പിന്നലിട്ട യുവ തികളെ ഇന്നും അവിവാഹിതകളായ വേശത്തരുണിമാരായി ഗ്രാമീണർ തെറ്റിദ്ധരിക്കാറുണ്ട്.

റോം രോമകപുരമാണെന്നും രോമകസിദ്ധാന്തം ഇന്ത്യയിലെത്തിയത് റോമിൽനിന്നാണെന്നുമുള്ള പാശ്ചാ ത്യന്മാരുടെ നിഗമനം ശരിയല്ലെന്ന് പഞ്ചസിദ്ധാന്തികയില് ഞാൻചൂണ്ടിക്കാട്ടിയിരുന്നു.രോമകരെന്നും രൌ മരെന്നും വിളിക്കുന്ന സഞ്ചാരിവർഗ്ഗം ബ്രഹ്മാവിന്റെ രോമകൂപങ്ങളിലുണ്ടായെന്നും നാഗവംശീയരായ ഇവരാ ണ് ലോകമെങ്ങും വ്യാപിച്ചവരെന്നും പുരാണേതിഹാസങ്ങളിലുണ്ട്. ജ്യോതിഷാചാര്യനും മൂന്നുവട്ടം ലോകംചു റ്റിയ ദേവസേനാപതിയും കടല് കടമ്പെറിന്ത് ശശദ്വീപത്തെ കീഴടക്കിയവനുമായ സമുദ്രസഞ്ചാരിയായ മുരു കൻ (സ്കന്ദ,കന്ത)ജ്യാതിഷ്മതിയിൽ രോമവതീപുരങ്ങള് ഏതെല്ലാമെന്ന് പറയുന്നു.ഭൂപിണ്ഡത്തെ മൂന്നായി വിഭ ജിക്കുക ഓരോന്നിനും 120 ഡിഗ്രിവീതം.

മേടം 1 മുതല് ചിങ്ങം 1 വരെ ഒന്നാംഖണ്ഡം. ചിങ്ങം 1 മുതല് ധനു 1 വരെ രണ്ടാംഖണ്ഡം. ധനു 1 മുതല് മേടം 1 വരെ മൂന്നാം ഖണ്ഡം. മേടം 1 ആരംഭബിന്ദുവും അവസാനബിന്ദുവുമായ ലങ്കാസ്ഥാനമാണ്. മൂന്നുഖണ്ഡ ത്തേയും 30 ഡിഗ്രിവീതം നന്നാലായി ഭാഗിച്ച് ഓരോന്നിനും ക്രമത്തില് രോമവതി,സംയമനി, ഭോഗവതി, സിദ്ധവതി എന്ന് പേരിട്ടിരിക്കുന്നു. ഓരോ ഖണ്ഡത്തിന്റേയും പ്രാചി (കിഴക്ക്)രോമവതിയാണ്. പ്രതീചി ഭോഗ വതിയും (പടിഞ്ഞാറ്).

ഒന്നാംഖണ്ഡത്തിലെ രോമവതീപുരങ്ങൾ:-ആന്ധ്ര,കാശ്മീരം,മാദ്ര,വംഗം,കലിംഗം

രണ്ടാംഖണ്ഡത്തിലെ രോമവതീപുരങ്ങൾ:- കാംബോജം,ദ്രമിഡം,ആരട്ടകം,അന്തപഗിരിഗർത്തദേശങ്ങൾ.

മൂന്നാംഖണ്ഡത്തിലെരോമവതീപുരങ്ങൾ:-

സിന്ധുദേശം,ഹൈഹയദേശം,(മാഹിഷ്മതി)വനായു,പാരസീകം,പ്രാഗ്ജ്യോതിഷം.ഇതനുസരിച്ച് രോമവതീപുരങ്ങൾ അനേകം ഇന്ത്യയിലും പുറത്തുമായിട്ടുണ്ട്. പാരസീകദേശത്തെ രോമകപുരമെന്ന മയരാജധാനി ഇന്ത്യയിലെ പുരാണങ്ങളും ആസ്ട്രോണമിയുമനുസരിച്ച് മുങ്ങിപ്പോയ അതലാന്തിസ് ദ്വീപലമൂഹങ്ങളിലാണ് ,റോമിലല്ല.

ശേഫയുടെ ശ്വേതനഗരം അവനവന്റെ രാജ്യത്താണെന്നും അത് പുറംലോകം അറിയരുതെന്നും കരുതുന്നവർ ഒരു വശത്ത്. അഭിമാനപൂർവ്വം തങ്ങള് അവരുടെ പിൻഗാമികളാണെന്ന് പ്രഖ്യാപിക്കുന്നവര് മറുവശത്ത്. ആർക്കും പിടികൊടുക്കാതെ ഒഴിഞ്ഞുമാറുന്ന ആ മായാനഗരം എവിടെയാണ്.യജുർവ്വേദം ഈ മായാനഗരത്തെ പരാമർശിക്കുന്നു.ഹരിശ്ചന്ദ്രരാജാവിന്റെ ആകാശനഗരമായ ഈ മായാനഗരം ഇപ്പോഴും ചിലകാലങ്ങളിൽ ദർശിക്കാനാവുമെന്ന് യജുർവ്വേദം പറയുന്നു. ഇതിന്റെ പര്യായങ്ങളിൽ ചിലത്:- സൌഭ, സൌഭഗോപുരം,കാപുരം,പ്രതിമാർഗ്ഗകം,ത്രാംഗം. സൌഭരിമഹർഷിക്കും മാന്ധാതാവിന്റെ 50 പുത്രിമാർക്കുമായി വിശ്വകർമ്മാവ് പണിതീർത്തതിനാലാണ് ആദ്യത്തെരണ്ടുപേരുകളുണ്ടായത്. ഏഴാംമനുവും ഇക്ഷ്വാകുവംശജനും ഹരിശ്ചന്ദ്രന്റെ പിതാവുമായ സത്യവ്രതനെന്ന ത്രിശങ്കുവിന് വിശ്വാമിത്രൻ തീർത്തുകൊടുത്ത ഈ സ്വർഗ്ഗം പിന്നീട് ഹരിശ്ചന്ദ്രനു ലഭിക്കുകയാണുണ്ടായതെന്ന് ഐതിഹ്യം. മഹാഭാരതത്തിൽ സമുദ്രതീരത്ത് സാല്വരാജാവിന്റെ സംരക്ഷണയിലുള്ളതും സ്വയംപര്യാപ്തവുമായ ദൈത്യരുടെ ആകാശനഗരമെന്നാണിതിനെ വിളിക്കുന്നത്. സൌഭരിയിൽനിന്നാണ് സൌഭ്രാത്രം എന്ന വാക്കുണ്ടായത്. സർവ്വരും സൌഭ്രാത്രത്തോടെ ,ശമികളായി,ഒന്നുപോലെ വസിക്കുന്ന മാവേലിനാടായ ദൈത്യനഗരം കേരളത്തിന്റെയും തമിഴകത്തിന്റെയും തെക്കെ അറ്റത്തെ ഗിരിശിഖരങ്ങളിലും ,ലങ്കയിലും ,മെക്സിക്കോവിലും ഇന്തോനേഷ്യയിലും നിന്നാൽ ചിലകാലങ്ങളില് കാണാവുന്ന നക്ഷത്രനഗരമാണ്.ബ്രാഹ്മിലിപിയിലെ കകാരംപോലെ കാണുകയാലാണ് കാപുരമെന്ന പേർ.ബ്രാഹ്മിയിലെ കകാരത്തിന് കുരിശുരൂപമാണ്. ഈ കുരിശുരൂപമുള്ള കാപുരത്തിന്റെ പ്രവാചകയാണ് ശൈബ്യയും.

സാല്വൻ ഇന്ത്യയുടെ പടിഞ്ഞാറെതീരം കാക്കുന്ന രാജാവായിരുന്നു. ശമീഗർഭനായ അഗ്നിയെ കാക്കുന്നവരാണ് ഇന്ത്യക്കാർ. ശമിയാകട്ടെ,അഗ്നിമാതാവുമാണ്.ശാമിന്റെ (ഹാം)നഗരമെന്ന് അറബിനാട്ടില് പേരുകേട്ടനഗരം ഭാരതത്തിലെ ത്രിശങ്കുസ്വർഗ്ഗമെന്ന ദൈത്യനഗരമാണ്. ത്രിശങ്കു (ക്രക്സ്)എന്ന താരസമൂഹത്തെച്ചുറ്റിയും കാനോപ്പസ് (അഗസ്ത്യ)ഉദിക്കുന്നതിനോടനുബന്ധിച്ചും ഇപ്പോഴും ചിലകാലങ്ങളിൽ ദർശിക്കാവുന്ന ശ്വേതപ്രകാശത്തിന്റെ നഗരം. സൌഭരിയെന്ന സംസ്കൃതപദം പ്രാചീനതമിഴ് ബ്രാഹ്മിലിപികളില് എഴുതി ഉച്ചരിച്ചാൽ ചാവുപരി എന്നോ ശ്വാവുപരി എന്നോ ആണ് കിട്ടുക.മരണത്തിന്റെ(ചാവ്)ഉപരിയും (മൃത്യുവിന് അതീതം-അമൃതം)ശ്വാവ് അഥവാ ഡോഗ് സ്റ്റാറിന് ഉപരിയുമായ അമൃതമായ നക്ഷത്രനഗരം .കൊളമ്പുനാട്ടിലും തെക്കേ ഇന്ത്യയിലും നിന്നാൽ നിരീക്ഷണവിധേയമാക്കാവുന്ന ദക്ഷിണധ്രുവഭാഗത്തെ നക്ഷത്രസമൂഹം. അതാണ് ശേഫായുടെ ശ്വേതനഗരം .

ചരിത്രകാരന്മാർ പലരും തങ്ങളുടെ മുൻഗാമികള് റെക്കോഡുചെയ്തു വെച്ചതെല്ലാം ശുദ്ധപൊളിയാണെന്ന് തള്ളിക്കളയാറുണ്ട്. കുട്ടികൾക്ക് മുതിർന്നവര് തരുന്ന മധുരം പൊതിഞ്ഞ ഗുളികകളാണ് പലകഥകളും. ചില കുട്ടികൾ മധുരംമാത്രംതിന്നുന്നു. മറ്റുചിലർ മധുരത്തിനകത്ത് ഒളിപ്പിച്ച മധുവിദ്യ ആസ്വദിക്കുന്നു. നഗരങ്ങളും ശിലായുധങ്ങളും കുഴിച്ചെടുത്ത് പുറത്തുകണ്ടതുമാത്രം പറയാൻശീലിക്കുമ്പോള് അകത്തെ തത്വം ഗ്രഹിക്കാന് നാം മറന്നുപോകുന്നു. അപ്പോൾ ചരിത്രഗവേഷണം ഡോക്ടറേറ്റ് നേടാനുള്ള പാഴ്വേലയായിപ്പോകുന്നു. വാക്കുകളുടേയും ധ്വനികളുടേയും സാമ്യം ,ഭാഷാസാഹിത്യങ്ങളിലും വ്യകരണത്തിലുമുള്ള സാമ്യം,ആചാരം,

വ്യവസ്ഥ, വംശപരമ്പര,ചരിത്രം,വിശ്വാസങ്ങൾ,ശാസ്ത്രശാഖകൾ,ഇവയിലുള്ള സാമ്യം- എല്ലാ സാമ്യങ്ങളിലേക്കും കണ്ണോടിക്കുമ്പോൾ മതവും ഭാഷയും രാഷ്ട്രവും വർഗ്ഗവും മറന്ന് പ്രപഞ്ചത്തെയാകെ ഒന്നായിക്കാണാൻ ചരിത്രവിദ്യാർത്ഥികൾക്ക കഴിയണം. സംഘർഷങ്ങള് ഒഴിവാക്കാനും ലോകസമാധാനത്തിനും ഇത്തരം ചരിത്രഗവേഷണം ആവശ്യമാണ്. അതല്ലാതെ,ഭൂമിയുടെ കൊച്ചുതുണ്ടിലോരോന്നിലും ആര്യത്വവും ആഢ്യത്വവും കേന്ദ്രീകരിച്ച് ഹിറ്റ്ലർമാരെ സൃഷ്ടിക്കലല്ല,ചരിത്രലക്ഷ്യം.

ഭൂമിയും സ്വത്തും വെട്ടിപ്പിടിക്കാനുള്ള ക്ഷത്രങ്ങളും പ്രാകൃതമായ ജന്തുബലികളും ഉപേക്ഷിച്ച് ,ഭോഗത്തിന്റെ പാതയിൽനിന്ന് വിജ്ഞാനത്തിന്റെ പാതയിലേക്കുള്ള ദൈവപുത്രന്മാരുടെ കഥയാണ് ശുനശ്ശേഫന്മാരുടേയും വിശ്വാമിത്രന്മാരുടേയും കഥ.വിഭീഷണകഥയും മറ്റൊന്നല്ല. (സരമയുടേയും വിഭീഷണന്റേയും പുത്രനായ അക്ഷകന്റെ വർഗ്ഗക്കാരാകയാലാണ് അക്ഷൂമെന്ന് തലസ്ഥാനനഗരിക്ക് എത്തിയോപ്പിയയിലെ നാമം). ഈ യാത്രയില് ഓരോ കുരിശിലും,കുരിശുരൂപമുള്ള ത്രിശങ്കുവിലും ഓരോ ശിലയിലും ജീവചൈതന്യം തുടിക്കുന്നു. മഹാബലികളായ വിശ്വാമിത്രശിഷ്യന്മാര് ജന്തുബലിക്കാരായ സുബാഹുമാരീചരെ തടയാനുള്ള ശക്തിയാർജ്ജിക്കുന്നു. ചരകരും സുശ്രുതരുമായി വൈദ്യശാസ്ത്രം പഠിപ്പിക്കുന്നു. അശ്വാദിക്കും ശ്വാദിക്കുമിടയിൽ കുരിശിന്റെ മദ്ധ്യമമാർഗ്ഗമായ ത്രിശങ്കുസ്വർഗ്ഗം തീർത്ത് അവയുടെ സ്രഷ്ടാക്കളായിത്തീരുന്നു. ഇവരുടെ വംശത്തിൽ ബുദ്ധന്മാരും ദൈവപുത്രരും പ്രവാചകരും പ്രഛന്നബുദ്ധരുമായി അവതാരങ്ങള് ജനിച്ചുകൊണ്ടേ ഇരിക്കുന്നു. ഈ മധുവിദ്യ നാം ലോകമെങ്ങും കാണുന്നു. പ്രലോഭനവിമുക്തനും തേജസ്വിയുമായ പുത്രൻ സ്വവംശത്തിലവതരിക്കുമെന്നും അവന്റെ തേജസ്സിൽ മനുഷ്യരാശിയുടെ ദുഃഖങ്ങളുടെ തമസ്സ് നീങ്ങുമെന്നുമുള്ള വിശ്വാസമാണ് ശേഫയെ കുരിശിന്റെ പ്രവാചകയാക്കിയത്. ആ വിശ്വാസം തന്നെയാണ് ശുനശ്ശേഫകഥയിലുമുള്ളത്.

## • ചൈനീസ് ലോസുവും ലോപാമുദ്രാസൂത്രവും

ഷാങ് രാജവംശക്കാലത്ത് ചൈനയില് ആമത്തോടിനുപുറത്തെ സംഖ്യകള് എന്ന ഒരു സംഖ്യാശാസ്ത്രം ഉണ്ടായിരുന്നു.ഐ-ച്ചിങ്ങ് എന്ന പുരാതനഗ്രന്ഥത്തിൽ (ബിസി 3000-1200)ഒരാമത്തോട് ചൂടാക്കുമ്പോൾ പൊട്ടുന്ന വ്യത്യസ്തരീതികളുടെ നിഗൂഢശാസ്ത്രമെന്ന് ഇതിനെ വ്യാഖ്യാനിക്കുന്നു. ഇതുപ്രകാരം 6 ഋജുരേഖകളാൽ വരക്കാവുന്ന 64 തരം അവ്യക്തരൂപങ്ങളുണ്ടെന്ന് ചൈനക്കാര് വിശ്വസിക്കുന്നു. (ഷഡ് രസങ്ങളാൽ 64 കലകളെയും ഭാരതീയരും ഉണ്ടാക്കുന്നു). രേഖകൾ രണ്ടുവിധമുണ്ട്. മുറിഞ്ഞ ഋണാത്മകങ്ങളും മുറിയാത്ത ധനാത്മകങ്ങളും. ഭാരതീയർക്കും രേഖ രണ്ടുവിധം. വക്രങ്ങളായ കുടിലരേഖകളെക്കൊണ്ട് എല്ലാ ജ്യാമിതീയരൂപങ്ങളുമുണ്ടാവുന്നു. പ്രപഞ്ചത്തെ ഈ കുടിലരേഖകൾ വരച്ചുകാട്ടുന്നു. എല്ലാ രേഖകളും എവിടെ സംയോജിക്ക ന്നുവോ ആ ബിന്ദുവാണ് രണ്ടാമത്തെ രേഖ. അതിനെ സംയോഗരേഖ എന്നുവിളിക്കുന്നു. അത് ബിന്ദുരൂപമായ പരാശക്തിയാണ്. ശ്രീചക്രത്തിൽ സംയോഗവിവർത്തരേഖകളുടെ സമ്മേളനത്താല് സങ്കോചവികാസരൂപമായ പ്രപഞ്ചത്തെ വരച്ചുകാട്ടുന്നു. ആറുരേഖകളുടെ ഹെക്സാഗ്രാം (ഷഡ്കോണം)ഭൂമിയിലെ സർവ്വവസ്തുക്കളിലുമുണ്ട്. പൂക്കളിൽ,ശിലാഖണ്ഡങ്ങളിൽ,നക്ഷത്രങ്ങളിൽ,ജൈവ വസ്തുക്കളിൽ, സർവ്വസ്വാഭാവികവസ്തുക്കളിലും- നിങ്ങൾക്കതുകാണാം. ഇത് ആധുനികമനശ്ശാസ്ത്രത്തിലുപയോഗിക്കുന്ന Rorschach test പോലെയാണ്. ഐച്ചിങ്ങ് എന്നാല്, Book of change –മാറ്റങ്ങളുടെ പുസ്തകമായ പ്രപഞ്ചം. ഈശ്വരിയുടെ കയ്യിലെ ചക്രം ഈ ബ്രഹ്മാണ്ഡമാണ്.

ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാരമീശ്വരീ .

ദേവിയുടെ ശ്രീയന്ത്രമെന്നും വിഷ്ണുവിന്റെ സുദർശനചക്രമെന്നും ,ബുദ്ധന്റെ ധർമ്മചക്രമെന്നും സൂര്യന്റെ കാലചക്രമെന്നും വിളിക്കുന്ന പ്രപഞ്ചചക്രം. കൂർമ്മപുരാണത്തില് ലളിതതന്നെയാണ് മഹാവിഷ്ണു.

ശയനം അബ്ദൌ ലളിതാ തവ ഏവ നാരായണാഖ്യം (അബ്ദങ്ങളില്- ജലം,കാലം,വർഷം എന്ന് നാനാർത്ഥം) ശയിക്കുന്നതിനാൽ നാരായണനെന്നു പേരുള്ള ലളിതാപരമേശ്വരി. കൂർമ്മം ആമ. വിഷ്ണുവിന്റെ കൂർമ്മാവതാരം തന്റെ പുറംതോടിന്മേൽ പ്രപഞ്ചത്തെ മുഴുവനും വഹിച്ചു എന്ന് പുരാണങ്ങൾ. ആമത്തോടിന്മേൽ 9 വിഭാഗം കാണാം. അവ നവധാതുക്കളാണ്. നവധാതുരയം ദേഹോ നവയോനിസമുദ്ഭവ. ആ നവധാതുക്കൾ നവയോനികളായി സകലജീവജീലങ്ങൾക്കും ഉത്ഭവസ്ഥാനമായി.അതിനാൽ നാരായണനെ സർവ്വചരാചരങ്ങളുടേയും ആദിപിതാവായി അറിയുന്നു. ഒരുകാലത്ത് ആമത്തോടിനുപുറത്തു കാണുന്ന മാന്ത്രികചതുരങ്ങൾ ചൈനീസ് പണ്ഡിതന്മാർക്കും പ്രിയങ്കരങ്ങളായ വിഷയങ്ങളായിരുന്നു. ഇന്ത്യക്കാരെപ്പോലെ സംഖ്യകളോടും മാന്ത്രികചതുരങ്ങളോടും യന്ത്രങ്ങളോടും ചൈനീസ് മിസ്റ്റിസിസവും അഭേദ്യബന്ധംപുലർത്തിയിരുന്നു.

മാന്ത്രകചതുരങ്ങൾ തങ്ങൾക്കുലഭിച്ചതിനെക്കുറിച്ച് ചൈനക്കാർക്ക് ഒരൈതിഹ്യമുണ്ട്. പകുതിനാഗവും പകുതി അശ്വവുമായ ഒരു സിദ്ധൻ ഒരിക്കല് ഹ്യയാങ്ഹോ നദിയിൽനിന്നു കയറിവന്നു. അദ്ദേഹം ബിസി 3000 ത്തിൽ ചൈനഭരിച്ചിരുന്ന യൂ രാജാവിന് ഒരു ഹോതു ( പോളിനേഷ്യക്കാരുടെ ഹോതുമാതുവ എന്ന പ്രയോഗം താരതമ്യപ്പെടുത്തുക) കൊടുത്തു.ഹോതുവിന് ചൈനക്കാരുടെ ഭാഷയില് river-chart എന്നാണ് അർത്ഥം. ഇതാണ് ചൈനക്കാർ കണ്ട ആദ്യത്തെ മാന്ത്രികചതുരം. ലോസു എന്നാൽ River-writing . ലോസുവാണ് അവർക്കുകിട്ടിയ രണ്ടാമത്തെ മാന്ത്രികചതുരം. ഹ്യയാങ്ഹോവിന്റെ പോഷകനദിയായ ലോ നദിയിലെ ഒരു ആമയുടെ പുറംതോടിൽനിന്നാണ് ഇതു ലഭിച്ചത്. ജലമാർഗ്ഗം സഞ്ചരിച്ച് ചൈനയിലെ ത്തിയ ഇന്ത്യയിലെ സഞ്ചാരികളിൽനിന്നാണ് ചൈനക്കാർക്ക് ഇവ ലഭിച്ചത്. ലോസൂ പ്രപഞ്ചത്തിന്റെ മുദ്രയാണ്. ചൈനയിൽ ഏറ്റവുമധികം ജനപ്രീതിനേടിയ മാന്ത്രികചതുരമാണിത്. ലോസുവിനെ ഇങ്ങനെ വരക്കാം.




ഈ യന്ത്രത്തെക്കുറിച്ച് ജോർജ്ജ് ഗീവർഗ്ഗീസ് ജോസഫിന്റെ ദി ക്രസ്റ്റ് ഓഫ് ദി പീക്കോക്ക് എന്ന പുസ്തകത്തിലുണ്ട്( പെൻഗ്വിൻബുക്ക്സ്). അല്പനേരം ഈ ചിത്രം നോക്കിയിരുന്നപ്പോൾ ഇതെവിടേയോകണ്ടുമറന്ന ഒരോർമ്മ. നാലപ്പാട്ടുനാരായണമേനോന്റെ ഡയറികളിലൊന്നിലാണ് വിശ്വലോകതന്ത്രത്തിലെ പഞ്ചദശീ യന്ത്രവും ശിവരഹസ്യത്തിലെ നവഗ്രഹശാന്തിയന്ത്രവും ഇതേ പോലെ സംഖ്യകളോടെ കണ്ടിട്ടുള്ളത്. ഇവ തന്നെയാണ് ചൈനക്കാരുടെ ലോഷു. ഇവയിലെ ഒമ്പതു ചതുരങ്ങൾ പ്രപഞ്ചക്ഷേത്രത്തിലെ ഒമ്പത് ഇടനാഴികളാണ്. ഓരോന്നിലും നവഗ്രഹനൃത്തം നടക്കുന്നു. ഈ ഇടനാഴികൾ ചൈനക്കാർക്ക് ഗണിതത്തിനുള്ള ഇടനാഴികകളായതും(ച്യൂയി കുങ് സ്വാൻ) അതുകൊണ്ടാണ്. ഒമ്പത് പരസ്പരം പിണഞ്ഞ ഐസോസിലസ്

ത്രികോണങ്ങളായി, 4 എണ്ണം അഗ്രം മുകളിലേക്കായ ശക്തിത്രികോണവും 5 എണ്ണം അഗ്രം താഴേക്കുള്ള ശിവത്രികോണവും ആയി, ശ്രീചക്രത്തിലുണ്ട്. ആമത്തോട്ഗണിതസംഖ്യകളിൽ ചൈനക്കാരന് 9 എന്ന് എഴുതുന്നത് കേരളത്തിലെ ഭഗവതിക്ഷേത്രങ്ങളിൽ ആരാധിക്കുന്ന പള്ളിവാളിന്റെ ആകൃതിയിലാണ്. പ്രപഞ്ചത്തേയും ശക്തിശരീരത്തേയും ഒമ്പതായി മുറിക്കുന്നത് ആ വാളുകൊണ്ടാണ്. ബ്രാഹ്മിലിപിയിലുള്ള ഒമ്പതും ചൈനീസ് ഒമ്പതും താഴെ കൊടുക്കുന്നു.

;ചൈനീസ്



ബ്രാഹ്മി



കിഴക്കുനിന്ന് പടിഞ്ഞാട്ട് വിഭജനമാരംഭിച്ചാൽ ശിവമയമായ പഞ്ചദശീയന്ത്രം കിട്ടും. ദിശമാറ്റംകൊണ്ട് 8 വിധം പഞ്ചദശീയന്ത്രം ലഭിക്കും .അവ താഴെ കൊടുക്കുന്നു.ഇതിലെ ആറാമത്തെയാണ് ചൈനക്കാരുടെ ലോസു എന്ന് ശ്രദ്ധിക്കുക.

1

| | | |
|---|---|---|
| 8 | 1 | 6 |
| 3 | 5 | 7 |
| 4 | 9 | 2 |

2

| | | |
|---|---|---|
| 6 | 1 | 8 |
| 7 | 5 | 3 |
| 2 | 9 | 4 |

3

| | | |
|---|---|---|
| 4 | 3 | 8 |
| 9 | 5 | 1 |
| 2 | 7 | 6 |

4

| | | |
|---|---|---|
| 8 | 3 | 4 |
| 1 | 5 | 9 |
| 6 | 7 | 2 |

5

| | | |
|---|---|---|
| 2 | 9 | 4 |
| 7 | 5 | 3 |
| 6 | 1 | 8 |

6 ലോ-സു

| | | |
|---|---|---|
| 4 | 9 | 2 |
| 3 | 5 | 7 |
| 8 | 1 | 6 |

7

| | | |
|---|---|---|
| 6 | 7 | 2 |
| 1 | 5 | 9 |
| 8 | 3 | 4 |

8

| | | |
|---|---|---|
| 2 | 7 | 6 |
| 9 | 5 | 1 |
| 8 | 3 | 4 |

ഇന്ത്യയിലെ മിത്തുകളിൽ പഞ്ചദശീയന്ത്രത്തിന്റെ ഗണിതസൂത്രം ചമച്ചത് ലോപാമുദ്രയാണ്. (അവർ അഗസ്ത്യപത്നിയാണ്. )അതുകൊണ്ട് ലോപാമുദ്രാസൂത്രമെന്നും ഇതിന് പേരുണ്ട്. ഇന്ത്യയിലൊരു സമ്പ്രദായമുണ്ട്. രണ്ടുപദങ്ങളുള്ള ഒരുവാക്കിനെ ആ പദങ്ങളുടെ ആദ്യാക്ഷരങ്ങളെക്കൊണ്ടുമാത്രം സൂചിപ്പിക്കുക. ഈ രീതിപ്രകാരം ലോപാമുദ്ര എന്ന പദത്തിലെ ലോപയുടെയും സൂത്രമെന്നതിന്റേയും ആദ്യാക്ഷരങ്ങളാമ് ലോസു എന്ന ചൈനീസ് യന്ത്രം. അഗസ്ത്യനും ശിഷ്യരുമാണ് ചൈനക്കാരെ ഗണിതം അഭ്യസിപ്പിച്ചതെന്ന ഐതിഹ്യത്തിന് ഈ പേരു സാക്ഷ്യം വഹിക്കുന്നു.

ചൈനീസ് ഹോതു ഒരു ജലസഞ്ചാരിയുടെ ചാർട്ട് അഥവാ ഭൂപടമാണ്( map).1 മുതല് 10 വരെയുള്ള സംഖ്യകൾ ഒരു കുരിശിന്റെ ആകൃതിയിൽനിരത്തുന്നു. നടുവിൽ വെള്ളമുത്തും പുറത്ത് കറുത്തമുത്തുമാണ് വെക്കുക. നമ്മുടെ ഷോഡശദലപത്മത്തിലെന്നപോലെ ചൈനക്കാർക്കും ഒരു പതിനാറുദലമുള്ള പൂവിന്റെ ചിത്രമുണ്ട്. (diagram of sixteen flowers) ഇതില് ഇന്ത്യക്കാര് ശിവശക്തികളെയെന്നപോലെ ചൈനക്കാര് യിന് ( odd) യാങ് (even) എന്നീ സ്ത്രൈണപുരുഷശക്തികളെ സമരസപ്പെടുത്തുന്നു.

# എടക്കൽ തൊവരി ഗുഹാചിത്രങ്ങൾ:

വയനാട്ടിലെ അമ്പലവയലിൽ അമ്പുകുത്തിമല ,തൊവരിമല എന്ന് രണ്ടു ഗിരിപ്രദേശങ്ങളുണ്ട്. ക്രമത്തിൽ എടക്കൽ തൊവരിഗുഹകളുടെ സ്ഥാനം ഇവിടെയാണ്. ഇടക്കൽഗുഹയുടെ സ്വാഭാവികഭിത്തികളില് മുക്കാലിഞ്ചുമുതൽ ഒരിഞ്ചുവീതിയിലും ഒരിഞ്ചുതാഴ്ചയിലും മൂർച്ചയുള്ള ഒരുപകരണംകൊണ്ട് എഴുതിയ ചിത്രങ്ങളുണ്ട്. മനുഷ്യർക്കും മൃഗങ്ങൾക്കും പുറമേ അനേകം ജ്യാമിതീയരൂപങ്ങളും ചക്രങ്ങളും അവിടെ കാണുന്നു. തൊവരിയിലെ പൂരപ്പാറഗുഹയുടെ ഭിത്തിയും മോന്തായവും നിറയേ ജ്യാമിതീയചിത്രങ്ങളുണ്ട്. അവിടെ രേഖകൾക്ക് ഒരു സെന്റിമീറ്ററ് ആഴമുണ്ട്.വീതി കുറവാമ്. തൊവരിചിത്രങ്ങൾ എടക്കലിനേക്കാള് പഴയതാണെന്ന് ചരിത്രകാരന്മാർ കരുതുന്നു. ചരിത്രകാരന്മാർ ഈ ചിത്രങ്ങളെ കൃഷിയോടുമാത്രം ബന്ധപ്പെടുത്തിയാണ് കാണുന്നത്. എട്ടുവിഭാഗങ്ങളോടുകൂടിയുള്ള ചതുരവും ത്രികോണാകൃതിയിലുള്ള ഉപകരണവും പുനംകൃഷി,തട്ടുകൃഷിസമ്പ്രദായത്തെ കുറിക്കുന്നതാണെന്ന് അവർ കരുതുന്നു.( പേജ് 53 രാഘവവാരിയരും രാജൻഗുരുക്കളും എഴുതിയ ഹിസ്റ്ററി ഓഫ് കേരള .വള്ളത്തോൾ വിദ്യാപീഠം പബ്ലിക്കേഷൻസ് .ശുകപുരം രണ്ടാം എഡിഷൻ.1992) ഇത് ശരിയല്ലെന്നാണ് എന്റെ നിഗമനം. ചരിത്രാതീതകാലത്തെ പിതൃക്കൾക്ക് കൃഷിയും നായാട്ടുമല്ലാതെ മറ്റൊന്നും അറിയാനിടയില്ല എന്ന മുൻവിധി മനുഷ്യന്റെ ബോധത്തെക്കുറിച്ച് ഗവേഷണം നടത്തുന്ന ഒരു വിദ്യാർത്ഥിക്കും ഉണ്ടായിക്കൂടാത്തതാണ്.

തൊവരിച്ചിത്രങ്ങളിലേക്കു കടക്കുന്നതിനുമുമ്പ് ബിസി 650ലെ ഈജിപ്ഷ്യൻ അഹ്മസ് പാപ്പിറസ്സിലെ പത്താം പ്രശ്നത്തെ ഞാനിവിടെ അവതരിപ്പിക്കട്ടെ. സൌരയൂഥത്തെ 9 ഗ്രഹങ്ങൾക്കായി 9 കക്ഷ്യകളായി വീതിച്ചത് തുല്യഅനുപാതത്തിലല്ല.ഒരു ഗോളക്ഷേത്രത്തെ(ഭൂമിയെ) ഒമ്പതായി ,9 മക്കൾക്ക് തുല്യമായി വീതിക്കുന്ന ഒരു ചക്രവർത്തി അതെങ്ങനെ ചെയ്യണം. മനു ഭൂഗോളത്തെ തന്റെ 9 മകേകൾക്കായി തുല്യമായി വീതിച്ചത് പുരാണങ്ങളിൽ അവഗാഹമുള്ളവർക്ക് അറിയാം. ഓരോ ഭാഗവും രേഖകളെ നീട്ടി ഓരോ ചതുരമാക്കുക. ഓരോ ചതുരത്തിനും 8 വശമുണ്ട്. അതായത് ആകെ 72 വശമുണ്ട്. (9 നെ 8 കൊണ്ടു ഗുണിച്ചതാണ് 72) അഹ്മസ് പാപ്പിറസ്സിലെ 48ആം പ്രശ്നം നോക്കാം. ഇത് ലേവലുള്ള ഒരു ചിത്രമാണ്. ഒരു ചതുരം,നാലുമൂലയിലും ഓരോ ഐസോസ്ലസ് ത്രികോണം,ചതുരമദ്ധ്യത്തിലായി ഒരു സിംബൽ.ഈജിപ്തിൽ ഈ സിംബല് 9

ആണ്. ത്രികോണങ്ങളെ മായ്ച്ചുകളഞ്ഞാൽ ഒരു അഷ്ടകോൺ(ഒക്ടഗോൺ)ലഭിക്കും.




40 ഡിഗ്രിയുള്ള 9 ഭാഗം ചതുരമാക്കുന്നു




ഓരോചതുരവും 8വശമുള്ള ക്യൂബാണ്




അഹ്മസ്പാപ്പിറസ്സിലെ പ്രശ്നം 48.



അഷ്ടകോണത്തിന്റെ ക്ഷേത്രഫലം എന്നാൽ ചതുരത്തിന്റെ ക്ഷേത്രഫലം—4 ത്രികോണങ്ങളുടെ ക്ഷേത്രഫലം

$A= 9^2—4 (9/2)$

=81-18= 63 d= 9 .ആണെങ്കിൽ, $8d/9^2$= 63.63 അതിനാൽ ചതുരത്തില് വരച്ച ഒരു വൃത്തത്തിന് ഏതാണ്ട് തുല്യമാണ് അഷ്ടകോണം. നടുവിലെ സിംബൽ ഈജിപതിലെ ശവകടീരങ്ങളില് സാധാരണ കാണുന്നതും snakecurve (സർപ്പച്ചുരുൾ) എന്ന് അറിയപ്പെടുന്നതുമായ ഒരു മോട്ടിഫ് ആണ്. നൈജീരിയയിലും മോസാംബിക്കിലും ഇവകണ്ടെടുത്തിട്ടുണ്ട്. ഒമ്പത് വ്യാസ(d)മായ വൃത്തത്തിനും 8 യൂണിറ്റുള്ള പാർശ്വത്തോടുകൂടിയ ചതുരത്തിനും അകത്ത് ഗോളാകൃതിയിലുള്ള 64 കൊച്ചുവൃത്തങ്ങള് അടുക്കിവെക്കാം. അതായത് ഈ ചിത്രം ക്ഷേത്രഫലംമാത്രമല്ല, വോള്യൂം കൂടി ഗണിക്കാനുള്ള ജ്യാമിതീയരൂപമാണ്.

മോസ്കോ പാപ്പിറസ്സിലെ പത്താം പ്രശ്നം ഒരു വളഞ്ഞ പ്രതലത്തിന്റെ (സെമിസിലിണ്ടർ അല്ലെങ്കില് അർദ്ധ ഗോളം) ക്ഷേത്രഫലം കാണാനുള്ളതാണ്. (ഒരു കൊട്ട, പകുതി കോഴിമുട്ട എന്നിവ ഉദാഹരണം). അഹ്മസ് പാപ്പിറസ് 10, 48 എന്നീ പ്രശ്നങ്ങളും മോസ്കോ പാപ്പിറസ് പ്രശ്നം പത്തും പ്രാകൃതശൈലിയില് വരച്ച തെളിയിക്കുന്നവയാണ് തൊവരി ചിത്രങ്ങളെന്ന് കാണാം. ഇന്ത്യയിലെ ആസ്ട്രോണമിയും ഗണിതവും ഒരു കാലത്തും ഗ്രീസിനോ ഈജിപ്തിനോ പിന്നിലായിരുന്നില്ല എന്ന് ഓർക്കണം,നമ്മുടെ തൊവരിപൂർവ്വപ്രപിതാമഹരുടെ ഈ ഗണിത,ജ്യാമിതീയപ്രതിഭയെ ശരിക്ക് മനസ്സിലാക്കണമെങ്കിൽ.പൈതാമഹസിദ്ധാന്തത്തിൽ , അഷ്ടകോണിന്റെ ക്ഷേത്രഫലം 22/7 X 2X 10=63 ആണ്.. 22/7 ന പകരം 256/ 81= 16X16/9X9=Pai എന്നുപയോഗിച്ച് ഒരു ടെലസ്കോപ്പിക് ഫ്രാക്ഷനെ പൈയുടെ വിലയാക്കിയവരാണ് ഇന്ത്യയിലെ ഗണിതജ്ഞർ. 63.63 നെ 64 കലകളെന്ന് അവരെടുത്തു. ശ്രീവിദ്യാമന്ത്രത്തിലെ ചന്ദ്രകലാവിദ്യയിൽ കാണുന്ന 64 കലകളും ഈ ഗണിതശാസ്ത്രകലകളും 64 ശക്തി(യോഗിനീ)പീഠങ്ങളും എല്ലാം ഒരേ തത്വത്തിന്റെ ബഹുമുഖമായ പ്രകാശനം മാത്രമാണ്. ശാസ്ത്രവും കലയും തമ്മിലുള്ള ഒരദ്വൈതം പണ്ടേ ഇവ്ടെ നിലനിന്നു. ഡോ.ജോർജ്ജ് ഗീവർഗ്ഗീസ് ജോസഫിന്റെ ക്രസ്റ്റ് ഓഫ് ദി പീകോക്കില് ഈജിപ്തുകാർക്കും പൈയുടെ വില 256/ 81 ആണെ ന്നു കാണാം. 48ആം പ്രശ്നത്തിന്റെ നടുവിലായി കാണുന്ന സിംബൽ തൊവരിഗുഹാചിത്രത്തിലുണ്ട്. ഫുണീഷ്യന്

ഇകാരം തിരിച്ചിട്ടതാണ് ഈ സിംബൽ.

2

3 X 3 = 9

7X1 = 7

297 = 99 X 3
99X 3 = 11X9X3 ചന്ദ്രൻ =സൂര്യൻ =ഭൂമി

പിരമിഡ്

കോൺ(ഗോളാകൃതിയിൽ അടിവശമുള്ള പിരമിഡ്

TRUNCATED PYRAMID (കൊട്ട)

lines longitudinal
(കുഴല്!)

longitudinal cross

crosssection of cylinder

ബാബിലോണിയയിൽ രണ്ടിന്റെ വർഗ്ഗമൂലം കാണുന്നതിന്ന് സദൃശമാണ് (Newgebauer & Sachs) ..ഇത്തരം ചതുരങ്ങൾ ചിത്രം ( ) കാണുക. ഭാസ്കരാചാര്യന്റെ ലീലാവതിയിലും ആയതചതുരശ്രുകർണ്ണവർഗ്ഗത്തിന്റെയും ,തുല്യചതുർഭുജബാഹുവര്ഗ്ഗത്തിന്റെയും സമവാക്യങ്ങള് കണ്ടെത്താന് ഈ ചതുരം ഉപയോഗിക്കുന്നു

തൊവരിയിലും ഈ ചതുരങ്ങൾ ഇങ്ങനെ കാണുന്നു.





Dr Suvarna Nalapat Trust for Education and Research. Photo courtsey : Prof .M R Raghavawarrier

രണ്ടുവിധത്തിൽ വ്യാഖ്യാനിക്കാവുന്ന ചിത്രമാണ് താഴെ കാണുന്നത്.



നേത്രവും നേത്രത്തിലൂടെയുള്ള പ്രകാശരശ്മിയും .നേത്രത്തെ സുശ്രുതസംഹിത 5 മണ്ഡലങ്ങളായി തിരിക്കുന്നു.ഇവിടെയും 5 ഭാഗങ്ങളായി വിഭജനം കാണാം. ഈജിപ്തിൽ നേത്രത്തെ 6 മണ്ഡലമായിട്ടാണ് വിഭജിക്ക

ന്നത്.

1/2 + 1/4 + 1/8 + 1/16 + 1/32 + 1/64

നേത്രം = അഗ്നി = സംഹാരദേവത = സർപ്പം = കിരീടം= എന്നാണ് ഈജിപ്തില് കണ്ണിന്റെ സമവാക്യം. അത് ഒരേ സമയം ജ്ഞാനത്തേയും സൃഷ്ടിസ്ഥിതിസംഹാരങ്ങളേയും കുറിക്കുന്നു.

മഹർഷി ഭരദ്വാജന്റെ  വൈമാനികശാസ്ത്രം ഇന്ത്യയില് ഒരുകാലത്ത് പ്രചുരപ്രചാരമായിരുന്നു. ഭരദ്വാജൻ പരശുരാമനെപ്പോലെ ഭൃഗുവംശജനാകയാൽ ഭൃഗുകച്ഛം (ബ്രോച്ച്)മുതൽ കേരളം വരെ നീണ്ടുകിടക്കുന്ന പടിഞ്ഞാറൻ തീരമാണ് അദ്ദേഹത്തിന്റെ വാസസ്ഥാനം. അഗസ്ത്യനും അഗസ്ത്യശിഷ്യനായ ഭോഗരും വിമാന മാർഗ്ഗം കാത്തേ (ചൈന)യിൽ ചെന്നതായിട്ടാണ് വിശ്വാസം. അതലാന്തിയൻ വംശക്കാരായ മയൻ,മണ്ഡോദരി എന്നിവരുടേയും ഇന്ത്യക്കാരനായ വിശ്രുവസ്സിന്റേയും ബന്ധമുള്ള രാവണനും പുഷ്പകവിമാനം പറപ്പിച്ചിരുന്നു. തൊവരി എന്ന നാമം അഗസ്ത്യനുമായി ബന്ധപ്പെട്ടതാണ്. വടക്കുനിന്ന് തെക്കോട്ടുനീങ്ങിയ അഗസ്ത്യനും 18 വേളിർമാരും ആദ്യം താമസമാക്കിയത് തൊവരികൈയിലാണെന്ന് തമിഴ് ഐതിഹ്യം പറയുന്നു. മലബാറിലെ തൊവരി അഗസ്ത്യന്റെ തൊവരികൈ ആകാനാണ് സാദ്ധ്യത. തൊവരിഗുഹയിലെ ഒരു ചിത്രം 8 വശമുള്ളതും കൊക്കുപോലെ തിരിയുന്ന ഒരുപകരണം പാർശ്വഭാഗത്തുള്ളതുമായ ശൂന്യവിമാന



ത്തിന്റെ രൂപമുള്ളതാണ്.




രുക്മവിമാനത്തിന്റെ രൂപം 8 വശമുള്ള ട്രങ്കേറ്റഡ് പിരമിഡ്സ് (ഒക്ടഗോണ്) ആക യാ ൽ നേരത്തേ പറഞ്ഞ ചിത്രങ്ങൾ എല്ലാം കൂടി കൂട്ടിവെച്ചാല് ഇത് രുക്മവിമാനം ഉണ്ടാക്കുന്നതിനുള്ള ഫോർമുലയാണ്. നേത്രം അഥവാ അഗ്നി രുക്മവിമാനത്തിലെ ചക്രങ്ങളെ ചലിപ്പിക്കുന്ന അഗ്നിയാണ് (ഒരു തരം ജെനറേറ്റർ) ഋഷിയുടെ ലക്ഷ്യസ്ഥാനം നക്ഷത്രങ്ങൾ നിറഞ്ഞ ആകാശമാണെന്ന് സൂചിപ്പിക്കുന്ന ചിത്രവുമുണ്ട്.



ഇന്ത്യക്കാരന് കപ്പലിന്റേയും വിമാനത്തിന്റേയും സൃഷ്ടി ഒരേ അളവുകളുപയോഗിച്ചാണ്.



കാർഷികാവശ്യങ്ങൾക്കുപയോഗിക്കുന്ന ചക്രവണ്ടി മാത്രമാണ് താഴെ കാണുന്നതെന്ന അഭിപ്രായവും പുനഃ



പരിശോധിക്കണം.

മനുഷ്യന്റെ ബോധം എപ്പോഴും മരിച്ചുപോയവരിലേക്കും ജനിക്കാനിരിക്കുന്നവരിലേക്കും (ഭൂതം,ഭാവി) സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ സൃഷ്ടിയുടേയും ഉല്പാദനത്തിന്റേയും പ്രതീകമായ കൃഷിയിലേക്കെന്നപോലെ അതിന്റെ മറുവശമായ ശ്രാദ്ധകർമ്മങ്ങളിലേക്കും ഇന്ത്യക്കാരന് മുളകൊണ്ടും ഓലകൊണ്ടുമുള്ള വണ്ടികൾ ഉപയോഗിക്കുന്നു.ഒമ്പതു മുളക്കഷ്ണം വിലങ്ങനെ വെച്ച് പ്രപഞ്ചത്തേയും ശരീരത്തേയും എന്നപോലെ വണ്ടിയേയും അവർ ഒമ്പതായി ഭാഗിച്ചിരുന്നു. ഒമ്പതുഭാഗം ഒമ്പതു നക്ഷത്രസമൂഹങ്ങളും ,ചക്രങ്ങൾ അവയുടെ ഭ്രമണത്താല് നിരന്തരം സംഭവിക്കുന്ന ചാംക്രികഋതുഭേദങ്ങളുമാണ് . ഈ ചിത്രത്തിന്റെ ദിശമാറ്റിയാൽ ലഭിക്കുക ഈജിപ്തിലെ മോട്ടിഫ് ന്റെ ഉത്ഭവമാണ്





ഈ ചിത്രം വരക്കുമ്പോൾ ഗുഹാമനുഷ്യരുടെ ബോധമണ്ഡലത്തില് തന്റെ പിൻഗാമികളായ തലമുറക്കു പക രാനായി വ്യക്തമായ ഒരു സന്ദേശം ഉണ്ടായിരുന്നു എന്നാണ് മനസ്സിലാക്കേണ്ടത്. തൊവരിചിത്രങ്ങൾ ആശയചിത്രങ്ങളാണ്. ബൌദ്ധികമായി വളരെയേറെ പുരോഗമിച്ച ഒരു പരിഷ്കൃതജനസമൂഹം തങ്ങളുടെ ശാസ്ത്രവും ദർശനവും വരുംതലമുറക്കായി സൂത്രരൂപത്തില് കുറിച്ചിട്ടുപോയ പ്രാചീനഭാഷാചിത്രങ്ങളാണ് എന്ന് ഞാൻ കരുതുന്നു. ഫുണീഷ്യർക്ക് ഈജിപ്തും ഇന്ത്യയും ആയിട്ടുണ്ടായിരുന്ന അഭേദ്യബന്ധം കണക്കി ലെടുത്തും,ഇതുവരെ എടുത്തുപറഞ്ഞ തെളിവുകളുടെ വെളിച്ചത്തിലും നാഗഗണം എന്ന ഫണീശ്വരന്മാർ (ഫുണീശർ) ഇന്ത്യക്കാരാണെന്ന് മാത്രമല്ല, അവരിൽ സമുദ്രമാർഗ്ഗം ലോകം ചുറ്റിയവര് ദക്ഷിണസമുദ്ര തീരവാസികളായ ദക്ഷിണേന്ത്യക്കാരാണെന്നും മനസ്സിലാവുന്നു.

ഏകം ഫണീഷ്യൻ ഗ ,ല ,ബ്രാഹ്മി ക്ത്ഥ ത്ഥ ബ മുതലായവയും ദൈ,ചൈ ,ബോൺസ്റ്റോണിലെ ചില ലിപികളെന്നിവയും കാണാം.

 ക്ത്ഥ,ത്ഥ .ഉക്ഥം ബ്രഹ്മവും അവ്യക്തമായ ബിന്ദുരൂപമായ മൂലപ്രകൃതിയും

 ബ്രഹ്മവും രാശിചക്രരൂപത്തിൽ വ്യക്തമായ പ്രപഞ്ചവും

 ത്രിവത്കരണം

ഈ ചിഹ്നങ്ങളിൽ പലതും ഈജിപ്തിലെ ചിത്രലിപിയിലും കാണുന്നു

 പഞ്ചീകരണം

 ഭ്രമണം

 ലെ മാസ് ഡി ആസിൽനിന്നു കിട്ടിയ മുദ്രിതമായ പെബിളിനോടു സാദൃശ്യമുള്ള ചിഹ്നം.

ഇന്ത്യയിൽ നിറമുള്ള ജപമണികളെ ഫ്രാക്ഷനായി ഉപയോഗിച്ചിരുന്നു. ഇന്ത്യിലേയും ഈജിപ്തിലേയും ഫ്രാക്ഷനുകളെ താരതമ്യപ്പെടുത്താം.

| | ഈജിപ്ത് | ഇന്ത്യ |
|---|---|---|
| 1/2 |  |  |
| 1/3 |  |  |
| 1/4 |  |  |

ജപമണികൾ:



ലെമാസ് ഡി ആസിൽനിന്ന് കിട്ടിയ ജപമണികൾ

ജപമണികൾ (ഇന്ത്യ)

ഫോയിസിൽനിന്ന് 16 നാഴിക വടക്കുപടിഞ്ഞാറു കിടക്കുന്ന ലെമാസ് ഡി ആസിൽനിന്ന് 12000 ബിസിയിലെ ജപമണികൾ കണ്ടെത്തി. ഇത്തരം ജപമണികളും കല്ലുകളും സംഖ്യാശാസ്ത്രത്തിന്റെ ആദ്യകാലപ്രതിനിധികളാണെന്നും മനുഷ്യന്റെ അവബോധത്തിന്റെ ആദ്യകാലനാഴികക്കല്ലുകളില് ചിലതാണെന്നും കരുതപ്പെടുന്നു.ഇന്നും ധ്യാനജപങ്ങൾക്കായി ഇത്തരം മണികളോ,വിവിധതരം രുദ്രാക്ഷങ്ങളോ മനുഷ്യർഉപയോഗിക്കുന്നു. (രുദ്രാക്ഷത്തിന്റെ മുഖം എത്രയുണ്ടോ അത്ര ജപത്തിന് ഉപയോഗിക്കും)ഇന്ത്യയിൽനിന്നു കിട്ടിയ ജപമണികൾക്കും ലെമാസ് ഡി ആസിലെ ജപമണികളോളമോ അതിലധികമോ പഴക്കമുണ്ടാവണം. എന്നാൽ, ഇന്ത്യൻചരിത്രകാരന്മാര് അതിന് അത്രയും പഴക്കം കല്പിച്ചുകൊടുക്കുന്നില്ല. ഇന്നും കേരളീയർ കുച്ചുമണികളെന്നപേരിൽ ഇത്തരം ജപമണികള് കുഞ്ഞുങ്ങളെ അണിയിക്കാറുണ്ട്. ദുഷ്ടശക്തികളിൽനിന്നുളള രക്ഷയായിട്ടാണ് ഈ മാന്ത്രികമണികൾ അണിയിക്കുന്നത്. ഒരുപക്ഷേ ഈ സിസ്റ്റം ഇന്നും ഇന്ത്യയിൽ ഒരു ജീവിക്കുന്ന ട്രഡിഷൻ ആകയാലാവണം അതിനെ ഗ്രീക്കുറോമന് കാലഘട്ടത്തിനപ്പുറത്തേക്കു കൊണ്ടുപോകാ ൻ ചരിത്രകാരന്മാര് മടി കാട്ടുന്നത്. ഇന്ത്യക്കാരന്റെ പരമ്പരാബോധത്തെ ചെറുതാക്കിക്കാണുന്ന ബൌദ്ധികമായ അടിമത്തം നാം ഉപേക്ഷിക്കണം. ലെമാസ് ഡി ആസിലെ ജപമണികളെക്കുറിച്ച് ഇങ്ങനെ പറഞ്ഞുകാണുന്നു. The pebbles are ovalshaped ,ringed by a line on one side and an abstract sign,a cross on the other or a stripe……some of the signs call to the characteristics of Aegean ,Phoenician and cyprion writings while others resemble signs that can be seen in some of the earliest cavepaintings which

dates back almost 20000 years (page 303. The last mysteries of the world.A Reader's digest Publicaytion)

ഒരു ജപമണി ഒന്ന് , എന്നത് പുരോഗമിച്ച് ,ജപമണിമേലുള്ള ബിന്ദുക്കളുടെയോ രേഖകളുടെയോ എണ്ണം വെച്ചും , ഒരു പ്രത്യേകഡിസൈനുള്ള ജപമമണിക്ക് ഒരു നിശ്ചിതസംഖ്യ എന്ന നിലയിലുമാവണം ജപമ ണിമേലുള്ള എണ്ണല് പുരോഗമിച്ചത്. കവിടി,കല്ല്,വളളികൾ, ആമത്തോട്, ജപമണികൾ ,മുതലായവയെല്ലാം ഗണിതസൌകര്യത്തിനായി നമ്മുടെ പൂർവ്വികര് ഉപയോഗിച്ചവനു. ജപമണി ഗണിതശാസ്ത്രം, മന്ത്രശാസ്ത്രം, പ്രാചീനതന്ത്രവിദ്യ, നാണയവിജ്ഞാനീയം, ആദ്യകാലപകിടകളിയുടെ(ചൂത്) ആരംഭം, വൈദ്യശാസ്ത്രരം ഗത്തെ രക്ഷാശക്തി(Power of healing) മതം എന്നിവയോടൊക്കെ ബന്ധപ്പെട്ടിരിക്കുന്നു

ഇത്തരം മാന്ത്രകക്കല്ലുകൾ ബൈബിളിലും പൌരാണികഇസ്രായേലിലും ഉളളതായി കാണുന്നു. ഓർഫിയ സ്സിന്റെ ആരാധനയിൽ ഗ്രീക്കുകാര് ഇതുപയോഗിച്ചിട്ടുണ്ട്. അവ സ്വരങ്ങളുണ്ടാക്കുമെന്ന അറിവിൽനിന്ന് ഇന്ത്യയിൽ സപ്തസ്വരമണ്ഡപം സൃഷ്ടിക്കപ്പെട്ടു. ഓർഫിയസ് കല്ലുകള് രണ്ടുവിധമാണ് .ഓഫൈറ്റുകൾ അഥ വാ നാഗക്കല്ലുകളും സിഡന്റ്സ് അഥവാ നക്ഷത്രക്കല്ലുകളും . ഓഫൈറ്റുകൾ കനമുള്ള കറുത്ത കല്ല കളാണ്. അവ വാക്ക് (സ്വരം)നല്കുന്നു. ഇത്തരം കല്ലുകൊണ്ടാണ് ട്രോയുടെ പതനം ഹെലനസ് പ്രവചിച്ചത്. ഫുണീ ഷ്യ ൻചരിത്രകാരനായ സഞ്ചുണ്ണിആതന് ഗ്രീക്കുകാർക്കുമുമ്പുതന്നെ മാന്ത്രികക്കല്ലുകളെ പരാമർശിച്ചിട്ടുണ്ട്. സെൽട്ടുകൾ,ഐറിഷ്,ബ്രിട്ടീഷ് ദ്വീപുകളിലെ പൌരാണികനിവാസികൾ,ഫ്രാൻസ്,സ്പെയിൻ,ഇറ്റലി ,റഷ്യ, ജർമ്മനി,അമേരിക്ക എന്നിവിടങ്ങളിലെ പൌരാണികരെന്നിവരും ഇത്തരം കല്ലുകളുപയോഗിച്ചിരുന്നു. പ്ലിനി യും ഇത്തരം കല്ലുകള് ഇന്ത്യയില് സുലഭമായിരുന്നു എന്ന് പറയുന്നു. മരുഭൂമിയിൽ ഏഷ്യയിലും സിർക്കേഷ്യ യിലും എട്രൂറിയയിലും കിഴക്കൻയൂറോപ്പിലും കണ്ടതുപോലുള്ള കല്ലുകള് കണ്ടെത്തിയ റിച്ചാർഡ്സനും ബാ ർത്തും അത്ഭുതപരതന്ത്രരായിട്ടുണ്ട്. നാഗ്പൂരിലെ കല്ലുകളിലും പർവ്വതങ്ങളിലുമുള്ള അതേതരം കുഴിഞ്ഞ കോപ്പയുടെ മാർക്കിങ്ങുകള് (കോപ്പക്കുഴി) സർ ജെ.സിംപ്സൻ ഇംഗ്ലണ്ടിലും സ്കോട്ലാന്റിലും കണ്ടെത്തി. ഇത്തരം മാർക്കിങ്ങുകള് ഒരുതരം ഭാഷയാണെന്നും ഒരുപക്ഷേ സംഖ്യകളോ അക്ഷരങ്ങളോ ആവാമെന്നും ലോകമെമ്പാടുമുള്ള വിദഗ്ദ്ധർ കരുതുന്നു. (ഇതിനെക്കുറിച്ച് പിന്നീട് ) ഇന്ത്യയിലെ ഇത്തരം കല്ലുകളേയും പർവ്വതചിത്രങ്ങളേയും കുഴികളേയും ഒരുതരം മോഴ്സ് കോഡ് ആയിട്ടാണ് ബ്ലവാട്സ്കി കരുതുന്നു.അവ ഒരുതരം പ്രാകൃതഅബാക്കസ്സുകൾ അഥവാ യന്ത്രങ്ങളായിരുന്നു.ചന്ദ്രദേവനും നാഗങ്ങൾക്കും പുണ്യവസ്തു ക്കളായ ഡ്രാക്കോൺഷ്യ (Dracontia) ,പുരാതനസംസ്കാരങ്ങളുടെ വിധിപർവ്വതമായിരുന്നു.( rocks of destiny)പ്ലിനിയുടെ അഭിപ്രായത്തിൽ In India and Persia it is she whom the Magi had to consult to the election of their sovereigns .മാഗി,ബൈബിളിലെ വിവേകികളായ രാജാക്കളാണ് എന്നത് സുവിദി തമാണല്ലോ.

ഇ.ബയോട്ട് എന്ന ശാസ്ത്രജ്ഞന് (ഇൻസ്റ്റിറ്റൂട്ട് ഓഫ് ഫ്രാൻസിലെ മെംബർ) ആന്റിക്വിറ്റീസ് ഡി ഫ്രാൻസി ലെ ഒമ്പതാം വാള്യത്തിൽ മലബാറിലെ പുരാതനശവകുടീരമായ ചാത്തൻപറമ്പിൽ, കർണ്ണാക്കിലെ ശവ കുടീരങ്ങളിലുള്ളതുപോലുള്ള ജപമമണികൾ കണ്ടതായി റിപ്പോർട്ടുചെയ്തു. ഇത്തരം മണികള് കൊല്ലത്തെ മാങ്ങാട്ടുനിന്നും കിട്ടി. സരസ്വതിയുടെ അക്ഷമാല ഇത്തരം ജപമണികളുടെ സമാഹാരമാണ്. മാങ്ങാട്ടുകണ്ട ജപമണികളെ വെച്ച് കേരളത്തിലെ ആർക്കിയോളജിക്കല് ഡയരക്ടര് കേരളക്കരയിലുള്ളവര് കടലിനക്ക രെനിന്ന് വന്നവരാണെന്ന് അനുമാനിച്ചു. കേരളത്തിലുള്ളവർ കടലിനക്കരക്ക് പോയവരായിക്കൂടേ എന്ന സംശയം അദ്ദേഹത്തിനുണ്ടാവാത്തത് ചില മുൻവിധികൾകൊണ്ടാണ്.

ഗിന്നസ് ബുക്ക് ഓഫ് റെക്കോർഡ്സില് സ്കോട് ലാന്റിന്റെ പടിഞ്ഞാറന് ദ്വീപങ്ങളിലൊന്ന് Fhionnalaidhdhuibh ആണെന്നു കാണാം ഈ വാക്കിലെ ദ്വീബ് എന്ന പദംതന്നെ ദ്വീപമെന്ന സംസ്കൃത പദമാണല്ലോ. ഈ നാമം ഇന്ത്യൻ ഭാഷ സംസാരിക്കുന്നവരല്ലാതെ ആര് ആ ഭൂഭാഗത്തിനു കൊടുക്കും.

കാലത്തിന്റെ ഇടനാഴികളിലൂടെയുള്ള ഈ സുദീർഘസഞ്ചാരത്തില് നമ്മുടെ ചിന്ത ഭൂഗോളത്തിന്റെ എല്ലാ കോണിലുമുള്ള നാഗങ്ങളുടെ പ്രജ്ഞാപാരമിതത്തെ ചെന്നു തൊട്ടു. അവയിലെ ചിഹ്നങ്ങളും മുദ്രകളും കണ്ട് വിസ്മയസ്തബ്ധരായിനിന്നു. മനുഷ്യന്റെ അവബോധത്തിന് കാലദേശങ്ങളുടെ അതിരുകളില്ല എന്നു കണ്ടു. ഈശ്വരന്റെ കണ്ണിൽ ഒരുജാതിയേയുള്ളു. മനുഷ്യജാതി. ഒരുമതമേയുള്ളു. സത്യം. ഒരു ദൈവമേയുള്ളു – പ്രജ്ഞ. മനുഷ്യൻ ആ ഒറ്റ ജനസ്ഥാനത്തുനിന്ന് ആവിർഭവിച്ചു.ഏഷ്യയിലായാലും ആഫ്രിക്കയിലായാലും അമേരിക്കയിലായാലും ആസ്ത്രേലിയയിലായാലും യൂറോപ്പിലായാലും ശരി ,അനന്തലക്ഷം നക്ഷത്രവ്യൂഹ ങ്ങൾക്കിടയില് ഒരു മണൽത്തരിയോളം വലുപ്പംമാത്രമുള്ള ഈ ഭൂഗോളത്തിലിരിക്കുന്ന മനുഷ്യന് ഒന്നാണ്. അവന്റെ ചിന്തയിലും ആചാരത്തിലും ഐതിഹ്യത്തിലുമുള്ള സാദൃശ്യം ഒന്നായ ആ പ്രജ്ഞയുടെ സിംബ ലാണ്. ഇത് മനസ്സിലാക്കുന്ന പക്ഷം മതങ്ങൾക്കും രാഷ്ട്രങ്ങൾക്കും ദേശീയതകൾക്കും രാഷ്ട്രീയങ്ങൾക്കും ഉപരിയായ കാലാതീതമായ ഒരു ബന്ധത്താൽ ഒരു അദ്വൈതദർശനം മനുഷ്യന് ഉണ്ടാവാനും കല ഹങ്ങൾക്ക് അറുതിവരാനും ഇടയാകും. ഇത് മനുഷ്യൻ മനുഷ്യനു കൊടുക്കുന്ന,കൊടുക്കേണ്ട,സന്ദേശമാണ്. മനുഷ്യനുവേണ്ടി മനുഷ്യരിൽ ഉത്തമരായ മനുഷ്യരൊരുക്കിയ പ്രജ്ഞാപാരമിതമാണ്. കാലത്തിന്റെ ഇടനാ ഴികളിൽനിന്ന് ഒരു മന്ത്രമേ മുഴങ്ങുന്നുള്ളു. ലോകസ്സമസ്ത സുഖിനോ ഭവന്തു .ഈ മന്ത്രത്തിന്റെ മാധുര്യം മനുഷ്യരെല്ലാം കേൾക്കാനിടയാവട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഊർദ്ധ്വബാഹുവായിനിന്ന് ഞാനിതാ വിലപിക്കുന്നു . ധർമ്മംകൊണ്ട് അർത്ഥവും കാമവും സിദ്ധിക്കും .പ്രപഞ്ചമാകുന്ന കുരുക്ഷേത്രഭൂമിയിൽ പൊന്നിനും പെണ്ണിനും ജാതിമതങ്ങൾക്കും രാഷ്ട്രീയപദവികൾക്കും കസേരകൾക്കുമായി പടവെട്ടുന്നവരുടെ കര്ണ്ണങ്ങളിൽ സനാതനമായ ഈ പ്രണവധ്വനി കേൾക്കട്ടെ.

BIBLIOGRAPHY


1. Secret Doctrine Madame Blavatsky Vol 1-5 Theosophical society of India 1938
2. History of the world .From BC 1200-AD 500 Louigi paretti Bhasha Institute vol 2 Feb 1989
3. Rgvedasamhitha S.Padmanabha Iyengar . Soumya press Mylapore
4. The last mysteries of the world . Readers Digest Publication
5. The crest of the peacock .Non-European roots of Mathematics .George Geeverghese Joseph.Penguin books
6. Panchasidhanthika .NBS Publications Dr Suvarna Nalapat
7. P.D .Ouspensky . A new model of the universe .Vintage books
8. Holy Koran. A.Yusuf Ali . Khather National printing press
9. History of Kerala .Raghabawarier and Rajan Gurukkal .Vallathol Viduyapetam .Sukapuram 2nd Ed 1992
10. Kalakaumudi 1994. Sept 4. Page 43-48 Lalu Joseph , J.Rajasekharan nair
11. Mahabharatham Vedavyasa
12. Keralathile Adivasikal . Nettoor P.Damodaran

13. Natyasasthram. Bharathamuni .
14. Arshajnanam .Nalapat Narayana Menon
15. Prajnapaaramitham. Nagarjunan
16. Bhagavathapuranam.Vedavyasan
17. Bhashabhushanam A.R.Rajarajavarma.
18. Pranavavadam. Bhagavan Das
19. Diaries of Nalapat Narayana Menon
20. Hamlyn childrn's encyclopedia page 88
21. Myth and symbol in ancient Egypt
22. Advanced history of India .K.A.Neelakanta Sasthri ,G.Sreenivasa Acari
23. Leelavathy Bhaskaracharya

( special thanks to sri. M R Raghava Warier ,History Dept ,Calicut Uty for the photographs of Thovary cave

